825 ജൂലൈ 7, 1991
വില: 3 രൂപ 50 പൈസ

# കലാകൗമുദി



5
## ഡൽഹിയിലെ രാഷ്ട്രീയ നാടകവും അധികാരക്കൈമാറ്റവും

*ശ്രീ. പി.വി. നരസിംഹറാവു പ്രധാനമന്ത്രിയായി അധികാരമേറ്റെടുത്തതിന്റെ പിന്നിൽ അരങ്ങേറിയ നാടകത്തെപ്പറ്റി ന്യൂഡൽഹിയിൽനിന്ന് ശ്രീ. പി.വി. തോമസ് റിപ്പോർട്ട് ചെയ്യുന്നു.*



8
## നരസിംഹറാവുവിന്റെ മുമ്പിലെ ഇന്ത്യ

*ഇന്ത്യയുടെ ഒമ്പതാമത്തെ പ്രധാനമന്ത്രിയായി അധികാരമേറ്റ ശ്രീ. പി.വി. നരസിംഹറാവു നേരിടുന്ന പ്രശ്നങ്ങൾ ഇ.വി. ശ്രീധരൻ പരിശോധിക്കുന്നു.*



17
## തിരഞ്ഞെടുപ്പിലെ യഥാർത്ഥ വിജയി

*പത്താം ലോക്സഭാ തിരഞ്ഞെടുപ്പിലെ യഥാർത്ഥ വിജയി ആര്? ശ്രീ. വിജു. വി. നായരുടെ കുറിപ്പ്.*



24
## പുനർജ്ജനിയുടെ താഴ്വാരം

*തിരുവില്വാമലയുടെ ഹൃദയസൗഗന്ധികം തൊട്ടറിയാൻ ശ്രീ. ആലങ്കോട് ലീലാകൃഷ്ണൻ നടത്തിയ തീർത്ഥയാത്ര.*

12
## ജയവും തോൽവിയും ഒരു വിലയിരുത്തൽ

*കേരള നിയമസഭാ തിരഞ്ഞെടുപ്പു ഫലത്തെപ്പറ്റി ശ്രീ. ജെ. പ്രഭാഷിന്റെ വിലയിരുത്തൽ.*

19
## ചുവപ്പു കള്ളം

*ആഫ്രിക്കയെ ഗ്രസിച്ചിരിക്കുന്ന ഒരു വലിയ കള്ളത്തിന്റെ നേർക്കാണ് നോബൽ സമ്മാനാർഹനായ പ്രമുഖ കവി ശ്രീ. വോൾ സോയിങ്ക വിരൽ ചൂണ്ടുന്നത്.*

21
## ഇരയുടെ മുഖങ്ങൾ

*രണ്ടു എഴുത്തുകാരുടെ ഹൃദയസംഘർഷങ്ങളിലൂടെ രൂപംകൊണ്ട രണ്ടു കഥകളെ ശ്രീ. വി. രാജകൃഷ്ണൻ വിലയിരുത്തുന്നു.*

**മുഖചിത്രം**
കളർ ട്രാൻസ്പരൻസി
ശ്രീ. കണ്ണൻ സൂറജ്



## സർവേ റിപ്പോർട്ട്

കലാകൗമുദി (823)യിൽ സർവ്വേ റിപ്പോർട്ട് എന്നപേരിൽ പ്രസിദ്ധീകരിച്ചിരുന്ന ശ്രീ. എസ്.ജ്ജോർജ്ജ് കുട്ടിയുടെ തിരഞ്ഞെടുപ്പു പ്രവചനം, ചാഞ്ചല്യമനഃസ്ഥിതിയിൽ കഴിഞ്ഞിരുന്ന ന്യൂനപക്ഷമായ ഒരുവിഭാഗം വോട്ടർമാരെ കുരുക്കിലാക്കാനുള്ള കലാകൗമുദിയുടെ ഒരു കുതന്ത്രം മാത്രമായിരുന്നു വെന്നതു പകൽപോലെ വ്യക്തമായിരുന്നു. ശ്രീ. ജ്ജോർജ്ജ് കുട്ടിയുടേതായി പ്രസിദ്ധീകരിച്ചിരുന്നത് ഒരു "മേഡ്-ടു-ഓർഡർ" പ്രവചനമായിരന്നുവെന്നു ഒറ്റനോട്ടത്തിൽ തന്നെ ആർക്കും മനസ്സിലാകുമായിരുന്നു.

**ഉഷാ സഞ്ജയൻ**
ടി.സി. 12/1082
ലോകോളേജ് റോഡ്
കുന്നുകുഴി
തിരുവനന്തപുരം.

### രണ്ട്

കലാകൗമുദിയുടെ തിരഞ്ഞെടുപ്പു പ്രവചനം തെറ്റിപ്പോയി. കുറ്റപ്പെടുത്തുന്നില്ല. കാരണം നിഷ്പക്ഷമതികൾപോലും കണക്കുകൂട്ടിയിരുന്നത് 'തരക്കേടില്ലാത്ത' ഭരണം കാഴ്ചവച്ച നായനാർ ഭരണം തുടരുമെന്നാണ്. എന്നാൽ കോൺഗ്രസ്—ബി.ജെ.പി രഹസ്യവേഴ്ചയും, സഹതാപത്തിൻെറ 'ഇളംകാറ്റും' കലാകൗമുദിയുടേയും എന്നെപ്പോലുള്ളവരുടേയും കണക്കുകൂട്ടലുകൾ തെറ്റിച്ചുകളഞ്ഞിരിക്കുന്നു.

**വി.എം. രഞ്ജൻ**
വലിയ പറമ്പിൽ ഹൗസ്
പെരിഞ്ഞനം.

### മൂന്ന്

അന്ധമായ ഇടതുപക്ഷ സ്നേഹം കൊണ്ടാണ് ഇതുപോലുള്ള സർവ്വേ റിപ്പോർട്ടുകൾ പ്രസിദ്ധീകരിക്കുന്നതെന്ന് തോന്നുന്നു.




സാക്ഷരതയിൽ മുന്നിട്ട് നില്ക്കുന്ന കേരളത്തിൽ അഭിപ്രായവോട്ടെടുപ്പുകൾക്ക് വലിയ സ്ഥാനമില്ല എന്ന് ഇനിയെങ്കിലും മനസ്സിലാക്കുമെന്ന് കരുതുന്നു.

**ഡോ: സുരേഷ് ബാബു**
തലശ്ശേരി

### നാല്

കലാകൗമുദിയുടെ സർവ്വേ റിപ്പോർട്ട് വായിച്ചു. ഒത്തിരി ചിരിച്ചു. ദേശാഭിമാനി, ചിന്ത തുടങ്ങിയ കേരളത്തിലെ പ്രമുഖ വിനോദവാരികകളെ കലാകൗമുദി കടത്തിവെട്ടി. കലാകൗമുദി വായിച്ചു വായനക്കാർ ചിരിക്കുന്നു, ഒപ്പം ജയചന്ദ്രൻ നായരുടെ കഞ്ഞികുടിയും നടന്നുപോകുന്നു. സഖാവേ മുന്നോട്ട്.

**കെ.എം. സജിലാൽ**
കുലശേഖരമംഗലം
വൈക്കം.

### അഞ്ച്

ഇക്കഴിഞ്ഞ നിയമസഭാ തിരഞ്ഞെടുപ്പിൽ ഇടതുമുന്നണിക്കുണ്ടായ ഈ പരാജയം ആരും പ്രതീക്ഷിച്ചതല്ല. മുൻഗവൺമെൻറുകളെ അപേക്ഷിച്ച് അഴിമതിരഹിതവും സംശുദ്ധവുമായ ഒരു നാലുവർഷമാണ് നായനാർ ഗവൺമെൻറ് കാഴ്ച വച്ചത്. തൊഴിലാളികൾക്ക് ഇത്രയേറെ ക്ഷേമകരമായ പദ്ധതികൾ നടപ്പിലാക്കിയ നായനാർ സർക്കാർ സമ്പൂർണ്ണ സാക്ഷരതയിലൂടെ ഇന്ത്യയ്ക്കു മാത്രമല്ല, ലോകത്തിനാകെ ഒരു മാതൃകയാക്കിയ, കേരളത്തിനഭിമാനിക്കാവുന്ന ഒരു ഭരണമായിരുന്നു.

രാജീവ്ഗാന്ധിയുടെ കൊലപാതകത്തെത്തുടർന്നുണ്ടായ സഹതാപം കുറെയെങ്കിലും മുതലെടുക്കാൻ കഴിഞ്ഞതും, മറെറാരു കാലത്തും കണ്ടിട്ടില്ലാത്ത യു.ഡി.എഫിലെ ഘടകകക്ഷികളുടെ ഐക്യവും, ഇ.എം.എസ്സിൻെറ പ്രസ്താവനകൾ വളച്ചൊടിച്ച് ജനങ്ങളിൽ തെററിദ്ധാരണ വരുത്തിയ മനോരമയും യു.ഡി.എഫിനെ കൂടുതൽ സഹായിച്ചു എന്നു വേണം കരുതാൻ. മാത്രമല്ല ബി.ജെ.പി നല്ലൊരു ശതമാനം വോട്ട് മറിച്ചു വില്ക്കലും കൂടി ആയപ്പോൾ മതേതരത്വ മുന്നണിയായ എൽ.ഡി.എഫിനെ പരാജയപ്പെടുത്താൻ അവരുടെ വർഗ്ഗീയ കൂട്ടിന് കഴിഞ്ഞതിൽ അദ്ഭുതപ്പെടാനില്ല.

**റഷീദ് മുഹമ്മദ്**
തൊടിയൂർ.

### ആറ്

പാസ്ക്ക്... അഭിനന്ദനങ്ങൾ! ഇതുപോലുള്ള ശാസ്ത്രീയ നിഗമനങ്ങളായിരുന്നു സ്ററാലിനും തൻെറ പ്രതിയോഗികളെ ഇല്ലാതാക്കാൻ ഉപയോഗിച്ചത്.

**രമേഷ്**
മട്ടന്നൂർ

### കശാപ്പ് രാഷ്ട്രീയം

കലാകൗമുദി ആഴ്ചപ്പതിപ്പിൻെറ 'രാഷ്ട്രീയ കശാപ്പ്' എന്ന മുഖക്കുറിപ്പ് അസലായി. ഇന്നത്തെ സാഹചര്യത്തെ ആസ്പദമാക്കി വസ്തുനിഷ്ഠമായി കുറിച്ച ഒരു കുറിപ്പാണത്. പി. നാരായണക്കുറുപ്പിൻെറ കുറിയടികൾ എന്ന കവിത ഹൃദ്യമായി. ടോംസിൻെറ ബോബനും മോളിയും ചിരിക്കു വകനല്കുന്നു. കലാകൗമുദിക്കും അതിൻെറ അണിയറ ശില്പികൾക്കും എൻെറ അഭിനന്ദനം

**കരിം, മണിയംകുളം**
പൊൻകുന്നം




ടൈംസ് ഓഫ് ഇന്ത്യയോട കടപ്പാട്



പി.വി. തോമസ്

# ഡൽഹിയിലെ രാഷ്ട്രീയ നാടകവും അധികാര കൈമാറ്റവും

**കേരള ഹൗസ് ആസ്ഥാനമാക്കി കെ. കരുണാകരൻ നിശ്ശബ്ദമായി നടത്തിയ കരുനീക്കങ്ങളായിരുന്നു പി.വി. നരസിംഹറാവുവിൻെറ ഏകകണ്ഠമായ തിരഞ്ഞെടുപ്പിന് വഴി തെളിച്ചത്. ശരദ് പവാറിനെ അധികാരത്തിലേറ്റാൻ വ്യവസായ ലോബി നടത്തിയ ശ്രമത്തിന് അങ്ങനെ താൽക്കാലികമായി തിരശ്ശീല വീണിരിക്കയാണ്.**



ഏറ്റുമുട്ടൽ ഒഴിവാക്കാൻ— നരസിംഹറാവുവും പവാറും ചർച്ചയിൽ



ഡൽഹിയിൽ വീണ്ടുമൊരു അധികാര കൈമാറ്റംകൂടെ നടന്നിരിക്കുന്നു.പതിനെട്ടു മാസങ്ങളുടെ ഇടവേളയ്ക്കുശേഷം കോൺഗ്രസ് ഒരിക്കൽക്കൂടെ ഭരണ കസേരയിലെത്തിയിരിക്കുകയാണ്. രാജീവ് ഗാന്ധിയില്ലാതെ നെഹ്റു-ഗാന്ധി ഡൈനാസ്റ്റിയുടെ അന്ത്യംകുറിച്ചുകൊണ്ട്, സജീവ രാഷ്ട്രീയത്തിൽ നിന്നും വിരമിച്ച എഴുപതു വയസ്സുകാരനായ പമുലപർതി വെങ്കട്ട നരസിംഹ റാവു എന്ന പി.വി. നരസിംഹറാവു ഇന്ത്യയുടെ ഒമ്പതാമത്തെ പ്രധാനമന്ത്രിയായത് വിധിവൈപരീത്യം കൊണ്ടെന്നേ പറയേണ്ടു. ശ്രീപെരുമ്പതൂരിലെ ദുരന്തത്തിൻെറ ദുഃഖസ്മരണകൾ മായുംമുമ്പേ കോൺഗ്രസ്സിൽ നടന്ന അധികാര വടംവലിയും അതിനു മുമ്പെ 'ഡൈനാസ്റ്റി' ഭരണം അരക്കിട്ടുറപ്പിക്കുവാൻ ധവാൻ-സതീഷ് ശർമ്മ-ഫോട്ടേദാർ ഗൂഢസംഘം നടത്തിയ ശ്രമങ്ങളും ഇന്ന് അങ്ങാടിപ്പാട്ടാണ്. എ.ഒ. ഹ്യൂം എന്ന ഇംഗ്ളീഷുകാരൻ ആരംഭിച്ച ഇന്ത്യൻ നാഷണൽ കോൺഗ്രസ് നൂറു വർഷങ്ങൾക്കുശേഷം സോണിയാ ഗാന്ധിയെന്ന ഇറ്റലിക്കാരിയുടെ കൈയിലേല്പിക്കുവാൻ ഉപജാപക സംഘം നടത്തിയ വിഫലശ്രമം, അതും ഭർത്തൃവിയോഗ ദുഃഖാചരണത്തിൻെറ നടുവിൽ മനംനൊന്തു നിന്ന ആ സ്ത്രീയുടെ സമ്മതമില്ലാതെ, ഇന്ത്യൻ രാഷ്ട്രീയത്തിലെ ജുഗുപ്സാവഹമായ ഒരേടായി അവശേഷിക്കുന്നു.

എ.ഐ.സി.സി. ട്രഷറർ സീതാറാം കേസരി ജൻപഥിലെ പത്താം നമ്പർ വീട്ടിലെത്തി തൻെറ തൊപ്പിയഴിച്ച് സോണിയാ ഗാന്ധിയുടെ കാൽക്കൽ വെച്ച അറപ്പുളവാക്കുന്ന സംഭവത്തിനു സമാന്തരമായി കോൺഗ്രസ് ചരിത്രത്തിൽ കാണുന്നത് അടിയന്തരാവസ്ഥക്കാലത്ത് നാരായൺ ദത്ത് തിവാരി സഞ്ജയ് ഗാന്ധിയുടെ ചെരിപ്പ് ചുമന്ന കഥ

മാത്രമാണ്. ഈവക അഭ്യാസപ്രകടനങ്ങൾ ദേശീയ പ്രസക്തി എന്നതെക്കാളുമുപരി ഇന്നുള്ള കോൺഗ്രസ് പാർട്ടിക്കും അതിൻെറ നേതാവായിരുന്ന രാജീവ് ഗാന്ധിയുടെ സ്മരണയ്ക്കും ഏല്പിക്കുന്ന ആഘാതം ഒരു ദേശീയ നഷ്ടത്തെ സ്വന്തം ലാഭമാക്കി മാറ്റുവാൻ ശ്രമിക്കുന്ന ഉപജാപക സംഘത്തിന് അറിയില്ലായിരിക്കാം ഒരുപക്ഷെ, അല്ലെങ്കിൽ അതറിയുവാൻ അവർ ചരിത്രപരമായി ബാദ്ധ്യസ്ഥരല്ലായിരിക്കാം

കോൺഗ്രസ് പാർലമെൻററി പാർട്ടി നേതൃത്വത്തിലേക്കുള്ള മത്സരം സത്യത്തിൽ ശ്രീപെരുമ്പതൂരിൽ രാജീവ് ഗാന്ധി കഥാവശേഷനായ ആ മേയ്മാസ രാത്രിയിൽ (21–ന്) തന്നെ ആരംഭിച്ചു. ഗൂഢാലോചനകളുടെ കേന്ദ്ര ബിന്ദു ബോംബെയും നമ്പർ ടെൻ



കരുണാകരനും, സിദ്ധാർത്ഥ ശങ്കർ റേയും കോൺ. എം.പിമാരുടെ മനസ്സറിയുന്നു.



നേതാവാരാകണം? അഭിപ്രായം രേഖപ്പെടുത്താൻ കാത്തുനിൽക്കുന്നവർ

ജൻപഥിനെ ചുറ്റിപ്പറ്റിയുള്ള ഉപജാപക സംഘവും ആയിരുന്നു പ്രധാനമായും. രാഷ്ട്രം ദേശീയ വിലാപത്തിൽ മുഴുകിയിരിക്കവെ നോട്ടുകെട്ടുകളുമായി സ്ഥാനാർത്ഥികളെ ചാക്കിടുവാൻ നാടിൻെറ നാനാഭാഗത്തേക്കും ഇവർ രഹസ്യദൂതൻമാരെ അയച്ചു. ബോംബെയിലെ വ്യവസായികൾക്ക് ഇന്ത്യൻ ജനാധിപത്യത്തെ 'ഹൈജാക്ക്' ചെയ്യുവാൻ പ്രത്യേക ബഡ്ജറ്റ് തന്നെയുണ്ട്. ഉപജാപക സംഘം ദൂതൻമാരെ പണക്കിഴികളുമായി അയച്ചത് സോണിയാ ഗാന്ധിയുടെ ആശംസയടങ്ങിയ വ്യാജ കുറിപ്പുകളുമായിട്ടായിരുന്നു.

തിരഞ്ഞെടുപ്പിൻെറ രണ്ടാമത്തെയും മൂന്നാമത്തെയും ഘട്ടത്തിൽ സഹതാപത്തിൻെറ വേലിയേറ്റം തന്നെയുണ്ടായി. രാജീവ് ഗാന്ധിയുടെ ഫോട്ടോയും പുകഞ്ഞെരിയുന്ന ചന്ദനത്തിരികളും രാമായണ–ഖുറാൻ പാരായണവും പാച്ചോർ നേർച്ചയുമായി 'ഇമോഷണൽ ബ്ളാക്ക് മെയിലിംഗ് എങ്ങുമുണ്ടായി. ആന്ധ്രയിൽ പാവം രാമറാവുവിൻെറ എല്ലാ എതിർതന്ത്രങ്ങളും പൊളിഞ്ഞുപോയി. കേരളത്തിൽ നായനാരുടെ കണക്കുകൂട്ടലുകൾ തെറ്റി. അങ്ങിനെ പലയിടത്തും. മദ്ധ്യപ്രദേശിലും, രാജസ്ഥാനിലും, ഹിമാചൽപ്രദേശിലും ഭാരതീയ ജനതാ പാർട്ടിക്കെതിരെ ശക്തമായ പ്രതികരണമുണ്ടായി. ശ്രീരാമൻെറ ഉത്തർപ്രദേശിലും, ശ്രീബുദ്ധൻെറ ബീഹാറിലും തൂത്തെറിയപ്പെട്ടെങ്കിലും പവാറിൻെറ മഹാരാഷ്ട്രയിലും, തമിഴ്നാട്ടിലും കോൺഗ്രസ് ഒരു ശക്തിയായി ഉയിർത്തെഴുന്നേറ്റു. ഭരണം ഉറയ്ക്കുവാൻ പോവുകയാണെന്ന് ഉറപ്പായതോടെ നേതൃത്വത്തിനുള്ള മത്സരം രൂക്ഷമായി. മഹാരാഷ്ട്രയിലെ വൻവ്യവസായികൾ ഡൽഹിയിലെ പഞ്ചനക്ഷത്ര ഹോട്ടലുകളിൽ വന്ന് രഹസ്യമായി താമസിച്ച് ശരദ് പവാറിൻെറ വിജയ സാദ്ധ്യതകൾ തെരക്കിയറിഞ്ഞ് സംതൃപ്തരായി മടങ്ങി, രാഷ്ട്രീയ പന്തയത്തിൽ തുകയെറിയുവാൻ തയാറായി.

ഉപജാപക സംഘവും തയാറാവുകയായിരുന്നു. അധികാരം കൈയിൽ നിന്നും പോകരുത്. പവാർ ഉപജാപക സംഘത്തിന് എതിരാണ്. അദ്ദേഹം പ്രധാനമന്ത്രിയായാൽ കഥ കഴിഞ്ഞതുതന്നെ. ഏതാനുംമാസം മുമ്പെ മഹാരാഷ്ട്ര മുഖ്യമന്ത്രി സ്ഥാനത്തു നിന്നും തന്നെ നിഷ്കാസിതനാക്കുവാൻ ഉപജാപക സംഘം നടത്തിയ കുത്സിത പ്രവർത്തനങ്ങൾ അദ്ദേഹം മറന്നിട്ടില്ല. നരസിംഹറാവു തന്നെ പറ്റിയ കക്ഷി. സൗമ്യൻ, മിതഭാഷി, പഴയ കോൺഗ്രസ്സുകാരൻ. സ്വന്തമായി ഒരു മണ്ഡലമില്ലെങ്കിലും അദ്ദേഹം വിവാദങ്ങൾക്കതീതനാണ്. പിന്നെ അദ്ദേഹത്തിനെതിരായ ഒരാരോപണം അദ്ദേഹം സ്വന്തമായി ഒരു ഉറച്ച തീരുമാനം എടുക്കുവാൻ ബുദ്ധിമുട്ടുള്ളയാൾ എന്നതാണ്. അത് ഉപജാപക സംഘത്തിന് സമ്മതവുമാണ്. 1970–കളിലെ ആന്ധ്ര പ്രക്ഷോഭണത്തെ തുടർന്ന് സംസ്ഥാന മുഖ്യമന്ത്രി സ്ഥാനത്തു നിന്നും രാജിവച്ച് ദേശീയ രാഷ്ട്രീയത്തിലേക്ക് എ.ഐ.സി.സി. ജനറൽ സെക്രട്ടറി എന്ന നിലയിൽ വരികയും പിന്നീട് പലവട്ടം പല വകുപ്പുകളുടെ ചുമതലയുള്ള കേന്ദ്രമന്ത്രിയെന്ന നിലയിൽ ശോഭിക്കുകയും ചെയ്ത നരസിംഹറാവുവിൻെറ പരിചയ സമ്പത്തിനെക്കുറിച്ച് ആർക്കും സംശയത്തിനവകാശമില്ല. നേതൃത്വ സ്ഥാനത്തേക്കുള്ള മത്സരത്തിൽ താനും ഉണ്ടെന്ന് അദ്ദേഹം പലകുറി സൂചന നല്കിയിട്ടുമുണ്ട്. കോൺഗ്രസ് പ്രസിഡൻറായി തിരഞ്ഞെടുത്തതിനു ശേഷമുള്ള ആദ്യത്തെ പത്രസമ്മേളനത്തിൽ അദ്ദേഹം അത് പറയുകയുണ്ടായി. "ഒരാൾ ഒരു പോസ്റ്റ്" എന്ന തിയറിയിലോ കളക്ടീവ് ലീഡർഷിപ്പിലോ വലിയ അർത്ഥമൊന്നും കാണുന്നില്ലെന്ന്. അതായത് കോൺഗ്രസ് പ്രസിഡൻറിന് പ്രധാനമന്ത്രിയുമാകാം എന്ന് ധ്വനി. ഈ സാഹചര്യത്തിൽ ഇനി എങ്ങിനെയാണ് നരസിംഹറാവുവിനെ കോൺഗ്രസ് പാലർമെൻററി പാർട്ടി നേതാവും അങ്ങനെ പ്രധാനമന്ത്രിയും ആക്കുക. ഉപജാപക സംഘം അതിനു ചില വഴികൾ കണ്ടുപിടിച്ചു.

ഇതിനിടെ നേതൃത്വ സ്ഥാനത്തേക്ക് മറ്റു ചില പേരുകൾ കൂടെ കേട്ടു തുടങ്ങി. മുൻ കോൺഗ്രസ് പ്രസിഡൻറും മദ്ധ്യപ്രദേശിൽ നിന്നു തിരഞ്ഞെടുക്കപ്പെട്ട എം.പിയുമായ അർജ്ജുൻ സിംഗ്, മദ്ധ്യപ്രദേശിൽ നിന്നു തന്നെ തിരഞ്ഞെടുക്കപ്പെട്ടതും ഗ്വാളിയർ രാജകുടുംബത്തിലെ അംഗവുമായ മാധവറാവു സിന്ധ്യ, ഉത്തർപ്രദേശ് കോൺഗ്രസ് നേതാവ് നാരായൺ ദത്ത് തിവാരി എന്നിവരായിരുന്നു ഇവരിൽ പ്രമുഖർ. അർജ്ജുൻ സിംഗ് രാജീവ് വധത്തെ തുടർന്ന് ചർച്ചാവിഷയം ആയത് സോണിയാഗാന്ധിയെ കോൺഗ്രസ് പ്രസിഡൻറ് സ്ഥാനത്തേക്ക് അവരോധിക്കുവാൻ വർക്കിംഗ് കമ്മിറ്റിയിൽ മുൻകൈ എടുത്ത നേതാവെന്ന നിലയിലാണ്. പക്ഷേ അദ്ദേഹവും നരസിംഹറാവുവിനെ പോലെതന്നെ ഹൃദ്രോഗത്തെത്തുടർന്ന് ഓപ്പൺ ഹാർട്ട് സർജറി കഴിഞ്ഞ് ആരോഗ്യപരമായി നല്ല നിലയിലല്ല. മാത്രവുമല്ല പ്രധാനമന്ത്രി പദത്തിലേക്ക് വേണ്ടത്ര പിന്തുണയുമില്ല.

നൈനിത്താളിൽ നിന്നും ലോക്സഭ തിരഞ്ഞെടുപ്പിൽ പരാജയപ്പെട്ടതോടെ നാരായൺ ദത്ത് തിവാരിയും മത്സരത്തിൽ നിന്നു പുറത്തായി. ഇടയ്ക്ക് വൈസ് പ്രസിഡൻറ് ശങ്കർ ദയാൽ ശർമ്മയുടെ പേര് നേതൃത്വ സ്ഥാനത്തേക്ക് കേൾക്കുകയുണ്ടായെങ്കിലും അത് ക്രമേണ നിലച്ചു. നരസിംഹറാവുവിനെ പ്രധാനമന്ത്രിയാക്കുവാൻ ഉപജാപക സംഘം കണ്ടുപിടിച്ച വഴികളിലൊന്ന് കോൺഗ്രസ് പാർലമെൻററി പാർട്ടി നേതാവിനെ പൊതുവായ ഒരു തീരുമാനത്തിലൂടെ ഏകകണ്ഠമായി തിരഞ്ഞെടുക്കണമെന്ന വാദഗതി പ്രചരിപ്പിക്കുകയായിരുന്നു. പിന്നെ, സോണിയ ഗാന്ധിയുടെ പിന്തുണ നരസിംഹറാവുവിനാണെന്ന് രഹസ്യമായ ഒരു വ്യാജപ്രചരണവും. ഈ തന്ത്രങ്ങളെ പവാർ ഗ്രൂപ്പ് നേരിട്ടത് ഇങ്ങനെയാണ്. നാല്പതിലേറെ പവാർ എം.പിമാർ മഹാരാഷ്ട്രയിൽ നിന്നുള്ള രാജ്യസഭാംഗമായ എൻ.കെ.പി. സാൽവേയുടെ വസതിയിൽ അത്താഴത്തിന് ഒത്തൊരുമിച്ചു കൂടി രഹസ്യ ബാലറ്റിലൂടെ വേണം കോൺഗ്രസ് പാർലമെൻററി പാർട്ടി നേതാവിനെ തിരഞ്ഞെടുക്കേണ്ടതെന്ന് ഒരു പ്രസ്താവനയിലൂടെ നിർദ്ദേശിച്ചു. ആന്ധ്രയിൽ നിന്നുള്ള പി. ശിവശങ്കറും ഈ പ്രസ്താവനയിൽ ഒപ്പിട്ടു. അവരുടെ അഭിപ്രായപ്രകാരം നേതാവിനെ ജനാധിപത്യപരമായരീതിയിൽ വേണം തിരഞ്ഞെടുക്കുവാൻ. 'കോൺസൻസസ്' എന്നുപറയുന്നത് ഉപജാപക സംഘത്തിൻെറ കള്ളക്കളിയാണ്. ഇത് യാതൊരു അർത്ഥവുമില്ലാത്ത ഒരു വാക്കാണ്. ഒരു പുകമറമാത്രം. രഹസ്യ ബാലറ്റിലൂടെ പവാർ ജയിക്കുമെന്നായിരുന്നു ഇവരുടെ കണക്കുകൂട്ടൽ. സോണിയാ ഗാന്ധിയുടെ പിന്തുണ നരസിംഹറാവുവിനാണെന്ന പ്രചരണത്തെ നേരിടുകയായിരുന്നു ഉപജാപക സംഘത്തിൻെറ അടുത്ത നീക്കം. അതിനെ അവർ നേരിട്ടത് ഈ വിവരം സോണിയാ ഗാന്ധിയുടെ ശ്രദ്ധയിൽപ്പെടുത്തി അവരിൽ നിന്ന് ഇതിനെതിരായി ഒരു പ്രസ്താവന പുറപ്പെടുവിച്ചുകൊണ്ടുമാണ്.



ബോംബെയിലെ ഔദ്യോഗിക വസതിയായ വർഷയിൽ ശരദ്പവാർ

കോൺഗ്രസ് നേതൃത്വത്തിലേക്കുള്ള മത്സരം അതിരൂക്ഷമായപ്പോൾ ദേശീയ പത്രങ്ങളും കക്ഷിചേർന്ന് പ്രചരണവും തുടങ്ങി. നുസ്‌ലി വാദിയ–ഗോയങ്ക കണക്ഷനുള്ള ഇന്ത്യൻ എക്സ്പ്രസ് പവാറിനും ധീരുഭായി അംബാനിയുടെ ബിസിനസ്സ് ആൻഡ് പൊളിറ്റിക്കൽ ഒബ്സർവർ നരസിംഹറാവുവിനും പിന്തുണ നൽകി. അങ്ങനെ കോൺഗ്രസ്സിലെ നേതൃത്വ സമരം കൊടുമ്പിരിക്കൊണ്ടു. നരസിംഹറാവുവിൻെറ ഒരു അഭ്യുദയകാംക്ഷിയായ ഗോഡ്മാൻ ചന്ദ്രസ്വാമിയും രംഗപ്രവേശനം ചെയ്തതായി വാർത്തയുണ്ട്.

ഇതിനിടയിലാണ് കെ. കരുണാകരൻ കേരള ഹൗസ് ആസ്ഥാനമാക്കി തൻെറ കരുനീക്കങ്ങൾ ആരംഭിച്ചത്. സമാധാനപരമായ ഒരു തീരുമാനത്തിനായി നേരത്തെ പവാർ പക്ഷപാതിയായി അറിയപ്പെട്ടിരുന്ന കരുണാകരൻ 'കോൺസെൻസസ്' തിയറിയുടെ ചേരിയിലേക്ക് തിരിഞ്ഞു. കരുണാകരൻെറ തന്ത്രപരമായ സമീപനത്തിലൂടെ ആന്ധ്ര, കർണ്ണാടക, തമിഴ്നാട്, കേരളം, ആസാം, ഹിമാചൽപ്രദേശ്, നോർത്ത് ഈസ്റ്റ് മഹാരാഷ്ട്ര, മദ്ധ്യപ്രദേശ് എം.പിമാർ കോൺസൻസസ് ഇലക്ഷന് അനുകൂലമായി നിലകൊണ്ടു. നാല്പതിലേറെ എം.പിമാരിൽ പലരും ഇതിനിടെ കരുണാകരനെ കണ്ട് നരസിംഹറാവുവിന് കൂറു പ്രഖ്യാപിച്ചു. പവാർ പലകുറി കരുണാകരനെ കണ്ടു, പക്ഷേ വ്യാഴാഴ്ച രാത്രിയായതോടെ (ജൂൺ 20) അദ്ദേഹത്തിന് മനസ്സിലായി രഹസ്യ ബാലറ്റിട്ടാൽപ്പോലും ജയിക്കാൻ പോകുകയില്ലെന്ന്.

പിറ്റേന്നു രാവിലെ പവാർ താൻ മത്സരരംഗത്തുനിന്ന് പിൻമാറിയതായി പ്രഖ്യാപിച്ചുകൊണ്ട് ഒരു പ്രസ്താവന പുറപ്പെടുവിച്ചു. അതോടെ നേതൃത്വ സ്ഥാനത്തേക്കുള്ള ഓട്ടത്തിന് തിരശ്ശീലവീണു. അങ്ങനെ ചരിത്രത്തിൽ ആദ്യമായി കോൺഗ്രസ് പാർലമെൻററി പാർട്ടിയുടെ അംഗമല്ലാത്ത ഒരാൾ (നരസിംഹറാവു) അതിൻെറ നേതാവായി ഐകകണ്ഠ്യേന തിരഞ്ഞെടുക്കപ്പെട്ടു.

ആദ്യത്തെ തെക്കേ ഇന്ത്യൻ പ്രധാനമന്ത്രിയാണ് നരസിംഹറാവു. യു.പി.യിലെയും ബീഹാറിലെയും പരാജയം കൊണ്ട് നട്ടെല്ലു തകർന്ന കോൺഗ്രസ്സിലെ വടക്കേ ഇന്ത്യൻ ലോബിയുടെ നിസ്സഹായാവസ്ഥയാണ് അദ്ദേഹത്തെ ഈ പദവിയിൽ എത്തുവാൻ സഹായിച്ചത്.

കോൺഗ്രസ്സിനും രാഷ്ട്രത്തിനും പുതിയ പ്രധാനമന്ത്രിയിൽ ഏറെ പ്രതീക്ഷകളുണ്ട്. രാഷ്ട്രത്തിൻെറയും പാർട്ടിയുടേയും ചരിത്രത്തിലെ നിർണ്ണായകമായ ഒരു ഘട്ടത്തിലാണ് ആന്ധ്രയിലെ തെലുങ്കാനയിലുള്ള കരിനഗർ ജില്ലയിലെ അറിയപ്പെടാത്ത ഒരു ഗ്രാമത്തിൽ ജനിച്ച പി.വി. അതിൻെറ സാരഥി ആകുന്നത്.




ടൈംസ് ഓഫ് ഇന്ത്യയോട് കടപ്പാട

ഇ.വി. ശ്രീധരൻ

# നരസിംഹറാവുവിന്റെ മുന്നിലെ ഇന്ത്യ

**രാ**ജീവ് ഗാന്ധിയുടെ സ്വപ്നങ്ങളും ഭീകരമായിത്തീർന്ന ഒരു ഇന്ത്യയുമാണ് നരസിംഹറാവുവിന്റെ മുമ്പിലുള്ളത്. ഇന്ത്യ അതിന്റെ നിലനില്പിനാവശ്യമായ ധീരതയും നരസിംഹറാവുവിൽ നിന്നാവശ്യപ്പെടുന്നു.

**ഇ**ന്ത്യ ഇപ്പോൾ കോൺഗ്രസിന്റെ കൈകളിലാണ് പക്ഷേ, ആ കൈകൾക്ക് പണ്ടത്തെ ശക്തി ഇന്നില്ല. ശക്തി ആർജ്ജിച്ചെടുക്കാനുള്ള ഒരവസരമാണ് കോൺഗ്രസ്സിനിപ്പോൾ കിട്ടിയിരിക്കുന്നത്. ഇങ്ങനെ ഒരു ശക്തി കോൺഗ്രസ്സിനുണ്ടാക്കിയത് കോൺഗ്രസ്സുകാർ തന്നെയാണ്. അതിനകത്ത് കുറേ വർഷങ്ങളായി വളർന്നുവന്ന ഗ്രൂപ്പുകളും ഗ്രൂപ്പിസങ്ങളും കോൺഗ്രസ്സിന്റെ ആത്മാവിനെ കീറിപ്പറിച്ചു;ശക്തി ചോർത്തിക്കളഞ്ഞു. കോൺഗ്രസ്സ് അശക്തമാകുന്നതോടൊപ്പം മറുപക്ഷത്തു വളർന്നുവന്നത് മറ്റൊരു അസ്ഥിരതയാണ്. ഈയൊരവസ്ഥയിൽ ഇന്ത്യ വീണ്ടും കോൺഗ്രസ്സിനെ വിളിച്ചു. ഇതും ഒരു പരീക്ഷണ ഘട്ടമാണ്.

പഞ്ചാബിയുടെ വെടിയേറ്റുവീണ ഇന്ദിരാ ഗാന്ധിയുടെയും ശ്രീപെരുമ്പത്തൂരിൽ കത്തിക്കരിഞ്ഞുപോയ രാജീവിന്റെയും ആത്മാവുകൾക്ക് കോൺഗ്രസ്സിന് നൽകാനുള്ള ഉപദേശം ഇത്രയുമായിരിക്കും: ''സംഘടിച്ച് ശക്തരാവുക''

സംഘടിച്ച് ശക്തരായില്ലെങ്കിൽ, ജനാധിപത്യാടിസ്ഥാനത്തിൽ ഒറ്റക്കെട്ടായി നിന്നില്ലെങ്കിൽ കോൺഗ്രസ്സ് ഉണ്ടാവുകയില്ല എന്ന് കെ. കരുണാകരന്റെ തലമുറയിൽപ്പെട്ട കോൺഗ്രസ്സുകാരെങ്കിലും മനസ്സിലാക്കിയിരിക്കുന്നുവെന്നത് ആശ്വാസകരമാണ്. ഈ തിരിച്ചറിവിന്റെ ഫലമാണ് നരസിംഹറാവുവിന്റെ കാര്യത്തിൽ ഉണ്ടായ ഏകാഭിപ്രായം. ഇന്ത്യയുടെ പ്രധാനമന്ത്രിയാകാൻ ഈ ഘട്ടത്തിൽ ശരത്പവാറോ അദ്ദേഹത്തെപ്പോലുള്ള മറ്റു ചിലരോ ആഗ്രഹിച്ചിട്ടുണ്ടാവണം. അങ്ങിനെയുള്ള വ്യക്തിപരമായ ആഗ്രഹത്തിനു തിരശ്ശീലയിടാൻ എങ്ങനെയോ ഇന്ന് കോൺഗ്രസ്സിന് സാധിച്ചു. ഇവിടെനിന്ന് കോൺഗ്രസ്സ് അതിന്റെ പുതിയ യാത്ര തുടങ്ങേണ്ടിയിരിക്കുന്നു. ആ യാത്ര ജനാധിപത്യ വിശ്വാസങ്ങളുടെ യാത്രയായിരിക്കണം.

സ്വേച്ഛാധിപത്യം, ജനാധിപത്യരാഹിത്യം, വർഗ്ഗീയ ബാന്ധവം, അഴിമതി, അധികാരത്തിന്റെ ലഹരി എന്നിവയെല്ലാം കുറേ വർഷങ്ങളായി കോൺഗ്രസ്സിനോടൊപ്പം അതിന്റെ ചില ചില കൊമ്പുകളിൽ ഉണ്ടായിരുന്നു. ഇവയിൽനിന്നെല്ലാമുള്ള മോചനമാണ് കോൺഗ്രസ്സിന്റെ ആത്മാവ് ഇന്നാവശ്യപ്പെടുന്നത്. കോൺഗ്രസ്സിന് ഒരു പുതിയ ജന്മം വേണം. കോൺഗ്രസ്സ് ഒരാധുനിക രാഷ്ട്രീയ കക്ഷിയായി രൂപാന്തരപ്പെടണം. കോൺഗ്രസ്സിനെ ആശയതലത്തിൽ പരിഷ്ക്കരിക്കണം. നേതൃത്വം നൽകാൻ കഴിയുന്നവരായിരിക്കണം നേതാക്കൾ. കോൺഗ്രസ്സിന്റെ നേതാക്കൾ ജനങ്ങളുടെ ഇടയിൽ നിന്നുയർന്നുവരണം. മെയ് 22-ാം തീയതി വരെ രാജീവ് ഗാന്ധിയുണ്ടായിരുന്നു കോൺഗ്രസ്സിന് നേതാവായിട്ട്. അദ്ദേഹം കർമ്മധീരനായിരുന്നു. അദ്ദേഹത്തിന്റെ വ്യക്തിത്വം സൗമ്യവും മധുരവുമായിരുന്നു. അദ്ദേഹത്തിന്റെ ശബ്ദം ലോകത്തിന്റെ കാതുകളിൽ വീണുതുടങ്ങിയതായിരുന്നു. ലോകത്തിലേക്ക് ഇന്ത്യയ്ക്ക് ഉയർത്തിപ്പിടിക്കുവാൻ കഴിയുന്ന ഒരു നേതാവായിരുന്നു അദ്ദേഹം. ആ നേതാവ് ദാരുണമാംവിധം വധിക്കപ്പെട്ടു. ഇന്ത്യയെ കണ്ണീരിലാഴ്ത്തിയ ഒരു മരണമായിരുന്നു അത്. കോൺഗ്രസ്സിന് രാജീവ്ഗാന്ധിയുടെ മരണത്തിലൂടെ നഷ്ടപ്പെട്ടത് ആ



പദമാറ്റത്തിനു ശേഷം: പ്രധാനമന്ത്രി സ്ഥാനത്തേക്ക് തിരഞ്ഞെടുക്കപ്പെട്ട നരസിംഹ റാവുവിനെ പവാർ അഭിനന്ദിക്കുന്നു.





കേന്ദ്രമന്ത്രിസഭയുടെ ആദ്യയോഗം— നരസിംഹറാവു, അർജ്ജുൻ സിംഗ്, വി.സി. ശുക്ള, എസ്.ബി. ചവാൻ, ശങ്കരാനന്ദ്, സോളങ്കി



രാഷ്ട്രപതി ഭവനിലെ അശോക ഹാളിൽ സത്യപ്രതിജ്ഞാ ചടങ്ങിൽ— ബ്രഹ്മാനന്ദ റെഡ്ഡി, കരുണാകരൻ, ദേവിലാൽ

പാർട്ടിയുടെ സർവ്വസമ്മതനായ ഏക നേതാവായിരുന്നു. മറ്റൊരു നേതാവില്ലാത്ത അവസ്ഥ കോൺഗ്രസ്സിനുണ്ടായി. ഉടനെ കോൺഗ്രസ് വിളിക്കുന്നു അദ്ദേഹത്തിന്റെ സഹധർമ്മിണി സോണിയാ ഗാന്ധിയെ നേതാവാകാൻ. സോണിയാ അതുവരെയും രാഷ്ട്രീയത്തിൽ ഇടപെട്ടിട്ടില്ലായിരുന്നു. അവർ രാജീവ് ഗാന്ധിയുടെ മക്കളുടെ അമ്മയും അനശ്വരമായ ഒരു ദാമ്പത്യ ബന്ധത്തിലെ സ്നേഹവതിയായ കൂട്ടുകാരിയുമായിരുന്നു. അവർ വീട്ടമ്മയായിരുന്നു. ആ വീട്ടമ്മയെ കോൺഗ്രസ് അതിന്റെ നേതാവാകാൻ വിളിച്ചത് കോൺഗ്രസ്സിന്റെ ചരിത്രത്തിന്റെ പാപ്പരത്തങ്ങളിൽ ഒന്നാണ്. പക്ഷേ സോണിയാ ഗാന്ധി പറഞ്ഞു ''ഞാൻ എന്റെ മക്കളെയും പോറ്റി രാജീവിനെക്കുറിച്ചുള്ള ഓർമ്മകളുമായി ജീവിച്ചുകൊള്ളാം. രാജീവിന്റെ മഹത്തായ കുടുംബത്തിലെ മുൻഗാമികളെക്കുറിച്ചുള്ള ഓർമ്മകളിൽ ജീവിച്ചുകൊള്ളാം'' ഇതിന്റെ അർത്ഥം ഞാൻ കോൺഗ്രസ് നേതൃത്വം ഏറ്റെടുക്കാൻ ആഗ്രഹിക്കുന്നില്ല എന്നുമാത്രമല്ല, രാജീവിന്റെ രാഷ്ട്രീയ സ്വപ്നങ്ങൾ സാക്ഷാത്കരിക്കാൻ കോൺഗ്രസ്സിൽ മറ്റൊരു നേതാവില്ലേ.... എന്നൊരു ചോദ്യം കൂടിയാണ്. ആ ചോദ്യത്തിന് ഇന്ന് തല്ക്കാലം കോൺഗ്രസ്സിന് മറുപടി പറയാൻ കഴിഞ്ഞിട്ടുണ്ട്— പി.വി. നരസിംഹ റാവു സർവ്വസമ്മതനായി തിരഞ്ഞെടുക്കപ്പെട്ടതിലൂടെ.

നരസിംഹറാവു പ്രധാനമന്ത്രിയായി സത്യപ്രതിജ്ഞ ചെയ്തിട്ട് ഇന്ത്യയിലെ ജനങ്ങളറിയാൻ വേണ്ടി പത്രക്കാരോട് പറഞ്ഞത് ഇന്ത്യയെ ഇന്നത്തെ സാമ്പത്തിക പ്രതിസന്ധികളിൽ കരകയറ്റാൻ താനും തന്റെ ഗവൺമെന്റും ശ്രമിക്കും എന്നാണ്. പ്രധാനമന്ത്രി എന്ന നിലയിൽ കാശ്മീരിന്റെയും പഞ്ചാബിന്റെയും ശ്രീലങ്കയിലെ തീവ്രവാദികളുടെയും പ്രശ്നങ്ങൾ പരിഹരിക്കാൻ താനും തന്റെ ഗവൺമെന്റും പരമാവധി ശ്രമിക്കുമെന്ന് നാളെമുതൽ നരസിംഹറാവു രാഷ്ട്രത്തോടു പറയും. ഈ ഗവൺമെന്റ് അതിനെല്ലാം ശ്രമിക്കുമായിരിക്കാം. ഇത് ഭാരിച്ച ചുമതലയുമാണ്. രാഷ്ട്രത്തിനുവേണ്ടിയുള്ള സമർപ്പണവുമാണ്. നരസിംഹറാവുവിന്റെ വേറൊരു ഭാരിച്ച ഉത്തരവാദിത്വത്തെപ്പറ്റി ഇവിടെ പറയാനുണ്ട്. കോൺഗ്രസ് എന്ന രാഷ്ട്രീയ പാർട്ടി ദക്ഷിണേന്ത്യക്കാരനായ പ്രധാനമന്ത്രി നരസിംഹറാവുവിന്റെ കൈകളിൽ മറ്റു ചില ഭാരിച്ച ഉത്തരവാദിത്വങ്ങൾ ഏല്പിച്ചിട്ടുണ്ട്. കോൺഗ്രസ് അദ്ധ്യക്ഷന്റെയും പ്രധാനമന്ത്രിയുടെയും സാധാരണ ജോലികളെപ്പറ്റിയല്ല പറയുന്നത്. കോൺഗ്രസ്സിന് അദ്ദേഹം നവജീവൻ നൽകേണ്ടിയിരിക്കുന്നു. സർവ്വസമ്മതരും പ്രാപ്തരും കർമ്മവീരന്മാരും ത്യാഗസന്നദ്ധരുമായ കുറെ നേതാക്കന്മാരെ ഉണ്ടാക്കേണ്ടിയിരിക്കുന്നു. ഇല്ലെങ്കിൽ രാജീവ് ഗാന്ധിയുടെ വേർപാടിനുശേഷം ചെന്നുപെട്ടതുപോലെ കോൺഗ്രസ് ഇരുട്ടിൽ ചെന്നുപെടും. കോൺഗ്രസ്സിനെ അതിന്റെ ജനാധിപത്യ പാരമ്പര്യത്തിലേക്ക് തെളിച്ചുകൊണ്ടുപോവുക എന്നതാണ് കോൺഗ്രസ്സിൽ നരസിംഹറാവുവിന്റെ കർത്തവ്യം. ആ കർത്തവ്യം നിർവ്വഹിക്കാൻ നരസിംഹറാവുവിനെ സഹായിക്കുക എന്നുള്ളതാണ് സംസ്ഥാനത്തലവന്മാരായ കരുണാകരന്റെയും ശരത്പവാറിന്റെയും രാമമൂർത്തിയുടെയും ബംഗാരപ്പയുടെയും അർജ്ജുൻസിംഗിന്റെയുമൊക്കെ കർത്തവ്യം. ഈ പ്രതിസന്ധി ഘട്ടത്തിൽ കോൺഗ്രസ്സിന്റെ കേരളത്തലവനായ കരുണാകരൻ തന്റെ കർമ്മം സ്തുത്യർഹമാംവിധം നിർവ്വഹിച്ചു എന്നാണ് നമ്മളറിയുന്നത്. തൂർക്കം സൗമ്യമായി പറഞ്ഞൊതുക്കിയതായിരിക്കാം. തർക്കം ജനാധിപത്യപരമായി പരിഹരിക്കുന്ന പാരമ്പര്യത്തിലേക്കുള്ള യാത്രയിൽ ഇതൊക്കെ സഹായിക്കുമെങ്കിൽ നന്ന്. കോൺഗ്രസ് ഇന്ത്യയിലെ ജനങ്ങളെ നയിക്കുന്ന ഒരു പാർട്ടിയായിത്തീർന്നാൽ കോൺഗ്രസ്സിനും നന്ന്, ഇന്ത്യയ്ക്കും നന്ന്. ജനാധിപത്യ സമ്പ്രദായത്തിൽ ഏറ്റവും ചുരുങ്ങിയത് രണ്ടു പാർട്ടികളെങ്കിലും വേണമല്ലോ. കോൺഗ്രസ്സാണ് ഇന്നിന്ത്യയിലെ ഏറ്റവും വലിയ പാർട്ടി. ഇന്നത്തെ മറ്റേ വലിയ പാർട്ടി ഏതാണെന്നും അതിന്റെ രാഷ്ട്രീയം എന്താണെന്നും നമുക്കറിയാവുന്നതാണല്ലോ. ആ പാർട്ടിയെ തകർക്കുക എന്നതായിരിക്കണം വലിയ പാർട്ടിയായ കോൺഗ്രസ്സിന്റെയും ഇടതുപക്ഷ പാർട്ടികളുടെയും ദേശീയമുന്നണിയുടെയുമൊക്കെ ലക്ഷ്യം. എല്ലാവരുടെയും പരാജയത്തിൽ നിന്നാണ് ആ പാർട്ടി ഉണ്ടായത്. ഇന്ന് ഇന്ത്യയിൽ അത് ഏതെല്ലാമോ വിധത്തിൽ ശക്തിയാർജ്ജിച്ചിരിക്കുന്നു. എല്ലാ മാനിഫെസ്റ്റോകൾക്കും രാഷ്ട്രീയാശയങ്ങൾക്കും അപ്പുറത്ത് ഈ ലക്ഷ്യം കിടക്കുന്നു. ഈ ലക്ഷ്യ നിർവ്വഹണത്തിനുവേണ്ടി കൂടിയാണ് കോൺഗ്രസ് ആധുനികമാവണമെന്നും നവീകരിക്കണമെന്നും പറയുന്നത്. കോൺഗ്രസ് ആധുനികമായാലേ ഇടതുപക്ഷവും ദേശീയമുന്നണിയുമായി ക്രിയാത്മകമായി സഹകരിക്കാൻ സാധിക്കുകയുള്ളൂ.



എല്ലാം രമ്യമായിത്തീർന്ന ആഹ്ളാദം—
സീതാറാം കേസരി, അർജ്ജുൻ സിംഗ്, നരസിംഹറാവു, കരുണാകരൻ, ഗുലാം നബി ആസാദ്

ഒരു ദക്ഷിണേന്ത്യക്കാരൻ ഇതാദ്യമായാണ് ഇന്ത്യയിൽ പ്രധാനമന്ത്രിയാവുന്നത്. കാമരാജിനുപോലും നൽകാത്ത ബഹുമതിയാണ് കോൺഗ്രസ് ഇന്ന് പി.വി. നരസിംഹറാവുവിന് നൽകിയിട്ടുള്ളത്. കോൺഗ്രസ് എന്നല്ല, പഴയ ഉത്തരേന്ത്യൻ കോൺഗ്രസ് എന്നോ യു.പി. കോൺഗ്രസ് എന്നോ ആണ് പറയേണ്ടത്. കോൺഗ്രസ്സിലെ ഉത്തരേന്ത്യൻ മേധാവിത്വത്തിന്റെ അന്ത്യം കൂടിയാണ് നരസിംഹറാവുവിന് ലഭിച്ച പ്രധാനമന്ത്രിപദം. തെക്കും വടക്കും ഇന്ത്യ ഭീകര പ്രസ്ഥാനങ്ങളെ നേരിടുകയാണ്—നേരിട്ട് തളരുകയാണ്. സൈന്യത്തിന്റെ സാന്നിദ്ധ്യത്തിലാണ്. ഇന്ത്യയിലെ രണ്ടു സംസ്ഥാനങ്ങളിലെ ജീവിക്കാനാഗ്രഹമുള്ള ജനങ്ങൾ ജീവിച്ചു പോരുന്നത്. ഉത്തരേന്ത്യയ്ക്കു മാത്രം മനസ്സിൽ സ്ഥാനം നൽകിയ നേതാക്കൾക്കോ ദക്ഷിണേന്ത്യമാത്രം മനസ്സിൽ ജീവിക്കുന്ന നേതാക്കൾക്കോ പരിഹരിക്കാനുള്ള പ്രശ്നങ്ങൾ മാത്രമല്ല ഇന്ന് ഇന്ത്യയിലുള്ളത്.

കോൺഗ്രസ്സിൽ പ്രാദേശിക മനോഭാവം വച്ചുപുലർത്താത്ത നേതാക്കൾ തെക്കാണുള്ളത്. പ്രധാനമന്ത്രിപദത്തിനുവേണ്ടിയോ മന്ത്രിസഭയിൽ ക്യാബിനറ്റ് റാങ്കിനുവേണ്ടിയോ കലഹിച്ച ചരിത്രം തെക്കേ ഇന്ത്യയിക്കല്ല. ആ നന്മയുടെ നല്ലൊരു പ്രതീകമാണ് പി.വി നരസിംഹറാവു. കോൺഗ്രസിന് ദേശീയമായ ഒരു കെട്ടുറപ്പ് ഊട്ടിവളർത്തുന്നതോടൊപ്പം സംസ്ഥാനതല കോൺഗ്രസ് നേതൃത്വത്തെ ശക്തിപ്പെടുത്തി ആ ശക്തി കോൺഗ്രസിന്റെ ദേശീയ ശക്തിയാക്കി മാറ്റണം.

നരസിംഹറാവുവിന് തന്റെ ലോക്സഭാ ശക്തി ഇനിയും തെളിയിക്കപ്പെടേണ്ടതായിട്ടാണിരിക്കുന്നത്. പ്രധാനമന്ത്രി പദത്തിലിരുന്നുകൊണ്ട് നരസിംഹറാവു മറുപക്ഷത്തേയ്ക്കു നോക്കുന്നു. ബി.ജെ.പിയും ഇടതുപക്ഷ കക്ഷികളും ദേശീയമുന്നണിയും പ്രധാനപ്രതിപക്ഷ കക്ഷിയായിത്തീർന്നിട്ടുള്ള ബി.ജെ.പിയ്ക്ക് ഇന്ത്യയോടോ ഇന്ത്യൻ പ്രശ്നങ്ങളോടോ അല്ല ഉത്തരവാദിത്തമുള്ളത്; രാമരാജ്യത്തോടാണ്. രാമരാജ്യത്തിന്റെ പുനഃസ്ഥാപനത്തിനു വേണ്ടിയാണ് അവർ ഇന്ത്യൻ പാർലമെന്റിൽ ഇരിക്കുന്നത്. രാമായണത്തിൽ സീതയായഭിനയിച്ച ചിക്ലിയാവരെയുണ്ട് അക്കൂട്ടത്തിൽ. പാർമെന്റിലല്ല സരയൂ നദിയുടെ തീരത്താണവർ ഇരിക്കുന്നത്. അങ്ങോട്ട് നരസിംഹറാവു നോക്കിയിട്ട് കാര്യമില്ല, നോക്കുന്നതിൽ അർത്ഥവുമില്ല. പിന്നെയുള്ളത് ദേശീയമുന്നണിയും ഇടതുപക്ഷവുമാണ്. ഈ മന്ത്രിസഭയ്ക്കു മുമ്പിൽ തങ്ങൾ ഒരു ക്രിയാത്മക പ്രതിപക്ഷമായി വർത്തിക്കുമെന്ന് അവർ ഇതിനകം പ്രഖ്യാപിച്ചിട്ടുണ്ട്. അങ്ങനെയൊരു കർത്തവ്യം ഇന്ത്യയുടെ ഇന്നത്തെ അവസ്ഥ ഇടതുപക്ഷ കക്ഷികളോട് ആവശ്യപ്പെടുന്നുമുണ്ട്. അവർ പ്രതിനിധീകരിക്കുന്ന രാഷ്ട്രീയ ദർശനത്തിന്റെ ആഗോളമാറ്റവും ഇതാണാവശ്യപ്പെടുന്നത്. ഈ മാറ്റത്തോടൊപ്പം ക്രയാത്മകമായി നീങ്ങിയില്ലെങ്കിൽ ഇടതുപക്ഷ കക്ഷികൾക്ക് ഇന്ത്യയിൽ ക്രിയയേ ഇല്ലാതാകും. രാഷ്ട്രം അഭിമുഖീകരിക്കുന്ന പ്രശ്നങ്ങളുടെ മുന്നിൽ ഇനി ഇടതുപക്ഷ കക്ഷികൾ താത്ത്വിക ഗ്രന്ഥങ്ങളല്ല തുറന്നു പിടിക്കേണ്ടത്. ഇന്ത്യയുടെ ജനാധിപത്യാധിഷ്ഠിത നിലനില്പിനാവശ്യമായ പ്രായോഗിക പദ്ധതികൾക്ക് രൂപം നൽകുകയാണ്. അവർക്ക് പുതിയ ഇന്ത്യൻ സങ്കല്പങ്ങൾ ഉണ്ടാവേണ്ടിയിരിക്കുന്നു.

വേണ്ടിവന്നാൽ ഇടതുപക്ഷവുമായി ഇന്ത്യൻ പാർലമെന്റിൽ സഹകരിക്കാവുന്നേടത്തോളം സഹകരിക്കുമെന്ന ഒരു തീരുമാനത്തിലെത്തി നിൽക്കുകയായിരുന്നു രാജീവ് ഗാന്ധി. ഇന്ത്യയെ തുറിച്ചു നോക്കുന്ന അകത്തും പുറത്തുമുള്ള എല്ലാ ഭീഷണികളെക്കുറിച്ചും അദ്ദേഹം ബോധവാനായിക്കഴിഞ്ഞിരുന്നു. പക്ഷേ, ഇന്ത്യ അദ്ദേഹത്തിന് സമയം നൽകിയില്ല.

രാജീവ്ഗാന്ധിയുടെ ഈ സ്വപ്നങ്ങളും ഭീകരമായിത്തീർന്ന ഒരു ഇന്ത്യയുമാണ് നരസിംഹറാവുവിന്റെ മുമ്പിലുള്ളത്. ഇന്ത്യ അതിന്റെ നിലനില്പിനാവശ്യമായ ധീരതയും പ്രാപ്തിയും നരസിംഹറാവുവിൽനിന്നാവശ്യപ്പെടുന്നു. അദ്ദേഹത്തിന് നിർണ്ണായക മുഹൂർത്തങ്ങളുടെ പ്രധാനമന്ത്രിയാകാതെ വയ്യ.

## പ്രധാനമന്ത്രിമാരുടെ ഭരണകാലം

| | | |
|---|---|---|
| ജവഹർലാൽ നെഹ്റു | 15 ഓഗസ്റ്റ് 1947—27 മേയ് 1964 | 16 വർഷം 9 മാസം 12 ദിവസം |
| ഗുൽസാരിലാൽ നന്ദ | 27 മേയ് 1964—9 ജൂൺ 1964<br>11 ജനുവരി 1966—24 ജനുവരി 1966 | 28 ദിവസം |
| ലാൽബഹദൂർ ശാസ്ത്രി | 9 ജൂൺ 1964—11 ജനുവരി 1966 | 1 വർഷം 7 മാസം 2 ദിവസം |
| ഇന്ദിരാഗാന്ധി | 24 ജനുവരി 1966—24 മാർച്ച് 1977<br>14 ജനുവരി 1980-31 ഒക്ടോ. 1984 | 15 വർഷം 11 മാസം 17 ദിവസം |
| മൊറാർജി ദേശായി | 24 മാർച്ച് 1977—28 ജൂലൈ 1979 | 2 വർഷം 4 മാസം 4 ദിവസം |
| ചരൺസിംഗ് | 28 ജൂലൈ 1979—14 ജനുവരി 1980 | 5 മാസം 18 ദിവസം |
| രാജീവ്ഗാന്ധി | 31 ഒക്ടോ. 1984—1 ഡിസംബർ 1989 | 5 വർഷം 1 മാസം 1 ദിവസം |
| വി.പി. സിംഗ് | 2 ഡിസംബർ 1989—7 നവംബർ 1990 | 11 മാസം 5 ദിവസം |
| ചന്ദ്രശേഖർ | 10 നവംബർ 1990—20 ജൂൺ 1991 | 7 മാസം 10 ദിവസം |
| പി.വി. നരസിംഹറാവു | 21 ജൂൺ 1991— | |

# ജയവും തോൽവിയും ഒരു വിലയിരുത്തൽ

ജെ. പ്രഭാഷ്



രാഷ്ട്രീയക്കാരിൽ മോഹവും മോഹഭംഗവും ഒരുപോലെ സൃഷ്ടിച്ചുകൊണ്ട് മറ്റൊരു തിരഞ്ഞെടുപ്പുകൂടി ചരിത്രപുസ്തകത്തിന്റെ ഏടുകളിൽ സ്ഥാനം പിടിച്ചിരിക്കുന്നു. ഇക്കുറി മലയാളികളുടെ അകക്കാമ്പിൽ ഉറഞ്ഞുകൂടിയ വാൽസല്യം ചാലുകീറി ഒഴുകി വോട്ടായി പരിണമിച്ച് ഐക്യജനാധിപത്യമുന്നണിയുടെ പെട്ടിയിൽ തെന്നിത്തെന്നി വീഴുകയാണുണ്ടായത്. അധികാരത്തിന്റെ അഗ്രാസനത്തിൽ എത്താൻ കഴിഞ്ഞതു വഴി ഐക്യജനാധിപത്യ മുന്നണിയുടെ തീക്ഷ്ണമായൊരു അഭിലാഷവും തിറംവച്ചൊരു കിനാവും സാക്ഷാൽക്കരിക്കപ്പെട്ടു.

കാലത്തിന്റെ അടുക്കുകളെ തെറ്റിച്ചുകൊണ്ട് കഴിഞ്ഞ അഞ്ചുവർഷത്തിനുള്ളിൽ ഒന്നിനു പിറകെ ഒന്നായെത്തിയ അഞ്ച് തിരഞ്ഞടുപ്പിൽ ഒടുവിലത്തെ ഈ തരഞ്ഞെടുപ്പിന് പല സവിശേഷതകളും അവകാശപ്പെടാനുണ്ട്. പോളിംഗ് മാറ്റിവച്ചതും, ഒരു ഇടതുപക്ഷ മന്ത്രിസഭ സ്വന്തം തീരുമാനപ്രകാരം നിയമസഭ പരിച്ചുവിട്ട് തിരഞ്ഞെടുപ്പിനെ നേരിട്ടതും കേരളത്തെ സംബന്ധിച്ചിടത്തോളം പുത്തൻ അനുഭവങ്ങളായി. അങ്കശാലയിലെ തണുപ്പൻ പ്രചരണവും സമ്മതിദായകരുടെ തണുപ്പൻ പ്രതികരണവും തിരഞ്ഞെടുപ്പിനെ വീണ്ടും ശ്രദ്ധേയമാക്കി. എന്നാൽ ഇതിനെ എല്ലാം നിഷ്പ്രഭമാക്കുന്നതാണ് മുസ്ലിം ലീഗ് ഉൾപ്പെടുന്ന ഐക്യജനാധിപത്യ മുന്നണിയും ബി.ജെ.പിയും തോളോടുതോൾ ചേർന്നുനിന്നുകൊണ്ട് പൊതുസ്ഥാനാർത്ഥികളെ നിർത്തി മത്സരിപ്പിച്ചത്. കേരള രാഷ്ട്രീയത്തിൽ ഇത് നടാടെ അരങ്ങേറിയ സംഭവമാണ്. ഇതെല്ലാം ചേർന്ന് തിരഞ്ഞെടുപ്പിനെ ഒരു ചരിത്രസംഭവമാക്കി മാറ്റി.

## നിയമസഭാ തിരഞ്ഞെടുപ്പ്

ഐക്യജനാധിപത്യ മുന്നണിയെ സംബന്ധിച്ചിടത്തോളം ഇത്രയും നിറപ്പകിട്ടാർന്ന വിജയം കരഗതമായത് ഒരു പതിറ്റാണ്ടിനുള്ളിൽ ഇതാദ്യമായാണ്. ഫലം പ്രഖ്യാപിച്ച 139 സീറ്റിൽ 89 എണ്ണം നേടിക്കൊണ്ട് അത് ഇടതുപക്ഷ ജനാധിപത്യമുന്നണിയുടെ കോട്ടകളിൽ പലതിലും വിള്ളലുകൾ സൃഷ്ടിച്ചു. പോൾ ചെയ്ത വോട്ടിന്റെ കാര്യത്തിലും പല മുൻതിരഞ്ഞെടുപ്പുകളെക്കാളും വളരെ മെച്ചപ്പെട്ട പ്രകടനമാണ് അവർ കാഴ്ചവച്ചത്. കഴിഞ്ഞ തിരഞ്ഞെടുപ്പിനെ അപേക്ഷിച്ച് വോട്ടിന്റെ കാര്യത്തിൽ ഇടതുമുന്നണിക്കും നേരിയ വർദ്ധനവ് (+.99%) ഉണ്ടായെങ്കിലും സീറ്റിന്റെ കാര്യത്തിൽ കഴിഞ്ഞ ഒരുദശകത്തിനുള്ളിലെ ഏററവും കനത്ത തിരിച്ചടിയാണ് ലഭിച്ചത്. വെറും 50 സീറ്റുകൾ കൊണ്ട് ഇടതുമുന്നണിക്ക് തൃപ്തിപ്പെടേണ്ടിവന്നു. ബി.ജെ.പി.ക്കും സ്വതന്ത്രൻമാർക്കും പതിവുപോലെ സീറ്റുകൾ ഒന്നുംതന്നെ ലഭിച്ചില്ല.

## യു.ഡി.എഫിന്റെ നിറവാർന്ന വിജയം

ഒരു നിർണ്ണായക ഘട്ടത്തിലൂടെ കടന്നുപോവുകയായിരുന്ന ഐക്യജനാധിപത്യ മുന്നണിക്ക് ഇമ്മട്ടിലുള്ള മിഴിവാർന്ന വിജയം നിവർന്ന് നിൽക്കാനുള്ള ഓജസും സംസ്ഥാന രാഷ്ട്രീയത്തിൽ ഒരു തിരിച്ചുവരവ് നടത്താനുള്ള സാഹചര്യവും ഒരുക്കി. അവരെ സംബന്ധിച്ചിടത്തോളം വിജയത്തെ അനർഘമാക്കുന്ന ഘടകം ഇതുതന്നെ. തിരഞ്ഞെടുപ്പിന്റെ എല്ലാ മേഖലകളിലും സമഗ്രമായ ആധിപത്യം പുലർത്താനായതും വിജയത്തിന്റെ മിഴിവും കൊഴുപ്പും കൂട്ടുന്നു.

ഇക്കുറി ഐക്യജനാധിപത്യ മുന്നണിക്ക് അധികാരത്തിന്റെ സോപാനത്തിലേക്ക് നടന്നുകയറുവാനുള്ള കല്പടവുകളായി വർത്തിച്ചത് തെക്കൻ ജില്ലകളും മദ്ധ്യതിരുവിതാംകൂറുമാണ്. ഏറ്റവും അധികം നേട്ടം നേടാനായത് തെക്കൻ ജില്ലകളിലും. തിരുവനന്തപുരം, കൊല്ലം, ആലപ്പുഴ ജില്ലകൾ അടങ്ങുന്ന ഈ മേഖലയിൽ സീറ്റുകളുടെ എണ്ണം 1987നെ അപേക്ഷിച്ച് ഗണ്യമായി ഉയർത്തുവാൻ ഐക്യജനാധിപത്യമുന്നണിക്ക് കഴിഞ്ഞു.

നാല് ശതമാനം വോട്ടാണ് ഇവിടെ മുന്നണിക്ക് നഷ്ടമായത്. ലീഗിന്റെ ശക്തിദുർഗ്ഗമായി കരുതിപ്പോരുന്ന മലപ്പുറത്ത് ഒരു സീറ്റ് ഇടതുമുന്നണിക്ക് വിട്ടുകൊടുക്കേണ്ടിവന്നതും ഐക്യജനാധിപത്യമുന്നണിക്ക് അസ്വസ്ഥത ഉളവാക്കാൻ പോരുന്നതാണ്. എന്നാൽ കോഴിക്കോടും വയനാടും സ്വാധീനം നേരിയ തോതിൽ വർദ്ധിപ്പിക്കാൻ കഴിഞ്ഞത് ആശ്വാസകരമായി.

കോൺഗ്രസ്-ലീഗ് കക്ഷികൾ കഴിഞ്ഞാൽ ഐക്യജനാധിപത്യമുന്നണിയിൽ ശ്രദ്ധേയമായ പ്രകടനം കാഴ്ചവച്ചത് കേരള കോൺഗ്രസാണ്. 9 സീറ്റും 4 ശതമാനം വോട്ടുമാണ് അവർ കീശയിലാക്കിയത്. മുന്നണിയിൽ നിന്ന് ഇടയ്ക്കുവച്ച് തെറ്റിപ്പിരിഞ്ഞ്, ഇടതുമുന്നണിയുടെ കൂടെ ചേർന്ന് തിരഞ്ഞെടുപ്പിനെ കഴിഞ്ഞതവണ വെറും ആറു സീറ്റുകൊണ്ട് തൃപ്തിപ്പെടേണ്ടിവന്നെങ്കിൽ ഇക്കുറി അത് 19 ആയി. വോട്ടിലെ വർദ്ധനവ് 18 ശതമാനവും. ഏതാണ്ട് ഇതിനോട് കിടപിടിക്കുന്ന പ്രകടനമാണ് മദ്ധ്യതിരുവിതാംകൂറിലും മുന്നണി കാഴ്ചവച്ചത്. ഇവിടെ (പത്തനംതിട്ട, കോട്ടയം, ഇടുക്കി) സീറ്റിലെ വർദ്ധനവ് 73 ശതമാനത്തോളമാണ്. 1987-ൽ 11 സീറ്റ് ലഭിച്ച സ്ഥാനത്ത് ഇക്കുറി 19 സീറ്റ് കരസ്ഥമാക്കിക്കൊണ്ട് പ്രതിയോഗികൾക്ക് കനത്ത തിരിച്ചടി നൽകാനായി. പോൾ ചെയ്ത വോട്ട് യഥാക്രമം 49-ഉം, 51-ഉം 50-ഉം ശതമാനമാണ്. മദ്ധ്യകേരളത്തിലും ഈ വിജയം ആവർത്തിക്കാനായെങ്കിൽ വടക്കൻ കേരളത്തിലും മലബാറിലും പൊതുവെ മോശപ്പെട്ട പ്രകടനമായിരുന്നു മുന്നണിയുടേത്. ഇക്കുറി പാലക്കാടും കോഴിക്കോടും വോട്ടിന്റേയും സീറ്റിന്റേയും കാര്യത്തിൽ അവർക്ക് പിന്നോക്കം പോകേണ്ടിവന്നു. അഞ്ച് സീറ്റും

### പട്ടിക 1

തിരഞ്ഞെടുപ്പുഫലം—അസംബ്ളി

| കക്ഷി/മുന്നണി | ലഭിച്ച വോട്ട് | വോട്ടിന്റെ ശതമാനം | സീറ്റ് |
|---|---|---|---|
| എൽ.ഡി.എഫ് | 6,476,271 | 45.96 | 50 |
| യു.ഡി.എഫ് | 6.782,242 | 48.13 | 89 |
| ബി.ജെ.പി | 680,357 | 4.82 | ഇല്ല |
| മറ്റുള്ളവർ | 152068 | 1.09 | ഇല്ല |
| ആകെ | 14090938 | 100 | 139 |

നേരിട്ട് സ്വന്തമായി ഒരു സീറ്റ് മാത്രം ലഭിച്ച് പ്രതിപക്ഷത്തിരിക്കേണ്ടിവന്ന ജോസഫ് ഗ്രൂപ്പിന്റെ അവസ്ഥയുമായി താരതമ്യപ്പെടുത്തുമ്പോഴാണ് മാണിഗ്രൂപ്പിന്റെ വിജയത്തിന് മാറ്റുകൂടുന്നത്. മുന്നണിയിലെ മറ്റ് കക്ഷികളിൽ എൻ.ഡി.പിയ്ക്കും കേരള കോൺഗ്രസ് (ബാലകൃഷ്ണപിള്ളഗ്രൂപ്പ്)-ഉം രണ്ട് സീറ്റ് വീതവും, സി.എം.പിക്ക് ഒരു സീറ്റും ലഭിക്കുകയുണ്ടായി.

## ഇടതുമുന്നണിയുടെ അപ്രതീക്ഷിത പരാജയം

ഇടതുമുന്നണിയെ സംബന്ധിച്ചിടത്തോളം നിയമസഭയിലെ പരാജയം തികച്ചും അപ്രതീക്ഷിതമായിരുന്നു. പല അനുകൂല ഘടകങ്ങളും മുന്നിൽ കണ്ടുകൊണ്ടാണ്, കാലാവധി തീരാൻ ഇനിയും കൊല്ലം ബാക്കിയിരിക്കെ, നിയമസഭ പിരിച്ചുവിട്ട് ലോക്സഭയോടൊപ്പം തിരഞ്ഞെടുപ്പ് നടത്താൻ തീരുമാനിച്ചത്. പക്ഷെ തിരഞ്ഞെടുപ്പുഫലം മുന്നണിയെ നിരാശപ്പെടുത്തുംവിധമായിരുന്നു. രണ്ടാമൂഴത്തിന് വേണ്ടിയുള്ള ഈ പരിധിവിട്ടുള്ള ധൃതി സ്വയം ചിത ഒരുക്കൂട്ടി ഹോമിച്ചതിന് സമമായി.

ഇക്കുറി ഒരു ശതമാനത്തോളം വോട്ട് ഇടതുമുന്നണിക്ക് അധികം നേടാനായെങ്കിലും സീറ്റിന്റെ കാര്യത്തിൽ വെറും 50 എണ്ണം കൊണ്ട് തൃപ്തിപ്പെടേണ്ടിവന്നു (പട്ടിക—3) ഏറ്റവും കനത്ത പരാജയം തിരുവനന്തപുരം, കൊല്ലം, കോട്ടയം, തൃശൂർ ജില്ലകളിലാണുണ്ടായത്. 1987-ലെ തിരഞ്ഞെടുപ്പിനെ അപേക്ഷിച്ച് ഈ ജില്ലകളിൽ 21 സീറ്റുകൾ അവർക്ക് നഷ്ടപ്പെട്ടു. അതേസമയം കണ്ണൂരിൽ സീറ്റുകളുടെ എണ്ണം നിലനിർത്താനായതും, കാസർകോട് പാലക്കാട് ജില്ലകളിൽ നില മെച്ചപ്പെടുത്താനായതും മുന്നണിക്ക് ആശ്വാസത്തിന് വക നൽകുന്നു. വോട്ടിന്റെ കാര്യത്തിൽ വയനാട്, എറണാകുളം, കോട്ടയം, കൊല്ലം, തിരുവനന്തപുരം ജില്ലകളിൽ കുറവ് സംഭവിച്ചെങ്കിലും, കോഴിക്കോട്ടും മലപ്പുറത്തും അവർക്ക് നില മെച്ചപ്പെടുത്താൻ കഴിഞ്ഞു. കോഴിക്കോട്ട് മൂന്നു ശതമാനം വോട്ട് ഇക്കുറി അധികം കിട്ടിയപ്പോൾ മലപ്പുറത്ത് അത് 5 ശതമാനമാണ്. മലപ്പുറത്ത് യു.ഡി.എഫിന് ഏതാണ്ട് ഒരു ശതമാനത്തോളം വോട്ട് കുറഞ്ഞതിന്റെ പശ്ചാത്തലത്തിൽ വേണം ഇതിനെ വീക്ഷിക്കുവാൻ. ഇതിന്റെ പൊരുൾ, ലീഗിന്റെ കോട്ടയിൽ വിള്ളലുകൾ സൃഷ്ടിക്കാൻ എൽ.ഡി.എഫിനു കഴിഞ്ഞു എന്നതാണ്.

### പട്ടിക 2

തിരഞ്ഞെടുപ്പുഫലം—ഐക്യജനാധിപത്യമുന്നണി

| ജില്ല | ലഭിച്ച വോട്ട് | വോട്ടിന്റെ ശതമാനം | ലഭിച്ച സീറ്റ് |
|---|---|---|---|
| കാസർകോട് | 223,742 | 43 | 2 |
| കണ്ണൂർ | 513,005 | 47 | 4 |
| വയനാട് | 150,223 | 49 | 3 |
| കോഴിക്കോട് | 618,427 | 46 | 5 |
| മലപ്പുറം | 609,686 | 54 | 11 |
| പാലക്കാട് | 480,284 | 45 | 4 |
| തൃശൂർ | 677,634 | 48 | 10 |
| എറണാകുളം | 744,831 | 50 | 12 |
| ഇടുക്കി | 266,672 | 50 | 5 |
| കോട്ടയം | 447,981 | 51 | 8 |
| ആലപ്പുഴ | 530,320 | 47 | 5 |
| പത്തനംതിട്ട | 283,130 | 49 | 6 |
| കൊല്ലം | 579,731 | 48 | 6 |
| തിരുവനന്തപുരം | 656,576 | 47 | 8 |
| ആകെ | 6,782,242 | 48.13 | 89 |

സി.പി.എമ്മിനെ മാറ്റി നിർത്തിയാൽ ഇടതുമുന്നണിയിൽ ഏറ്റവും തിളക്കമാർന്ന പ്രകടനം കാഴ്ചവച്ചത് സി.പി.ഐ ആണെന്നു കാണാം. മത്സരിച്ച 24 സീറ്റിൽ 12 എണ്ണം അതിന് നേടാനായി (വിജയശതമാനം 50). ലഭിച്ച വോട്ട് 8 ശതമാനവും. ഇത് 87-ലെ തിരഞ്ഞെടുപ്പിനോട് ഏതാണ്ട് തുല്യം നിൽക്കുന്നു. മുന്നണിയിലെ ഇതര കക്ഷികളിൽ വച്ച് ശരാശരി വോട്ടിന്റെ കാര്യത്തിലും സി.പി.ഐ ആണ് മുന്നിൽ—48, 388. മറ്റ് കക്ഷികളിൽ ജനതാദളിന് 3ഉം, കോൺഗ്രസ് (എസ്)നും ആർ.എസ്.പിക്കും രണ്ട് സീറ്റുകൾ വീതവും ലഭിച്ചു. ഏറ്റവും ദയനീയമായ പരാജയം ജോസഫ് ഗ്രൂപ്പിന്റേതാണ്. പിരിച്ചുവിട്ട നിയമസഭയിൽ 5 എം.എൽ.എമാർ ഉണ്ടായിരുന്ന സ്ഥാനത്ത് ഇക്കുറി വെറും ഒരു സ്ഥാനമാണ് ലഭിച്ചത്.

## കോൺഗ്രസ്സും സി.പി.എമ്മും

1991-ലെ തിരഞ്ഞെടുപ്പിന്റെ ഒരു പ്രത്യേകത കോൺഗ്രസ്സിന് പല മുൻകാല തിരഞ്ഞെടുപ്പുകളേയും അപേക്ഷിച്ച് അവരുടെ നില മെച്ചപ്പെടുത്താൻ കഴിഞ്ഞു എന്നതാണ്. 1960-ലെ തിരഞ്ഞെടുപ്പ് ഒഴിച്ചു നിർത്തിയാൽ കേരളപ്പിറവിക്കു ശേഷം കോൺഗ്രസ്സിന് ഇത്ര അധികം സീറ്റ് ലഭിച്ച മറ്റൊരു തിരഞ്ഞെടുപ്പില്ല. 91 സീറ്റിൽ മത്സരിച്ച് അതിന് 55 സീറ്റ് നേടാനായി. പോൾ ചെയ്ത വോട്ടാകട്ടെ 4,546,711-ഉം (32 ശതമാനം), ശരാശരി വോട്ട് 49,964-ഉം. ഇതുമായി താരതമ്യപ്പെടുത്തുമ്പോൾ മാർക്സിസ്റ്റ് പാർട്ടി വളരെ പിന്നിലാണെന്ന് കാണാം. വോട്ടിന്റെ കാര്യത്തിൽ രണ്ടുകൂട്ടരും തമ്മിലുള്ള വ്യത്യാസം 1,084,621-ഉം സീറ്റിന്റെ കാര്യത്തിൽ ഇത് 25-ഉം ആണ്. മാർക്സിസ്റ്റ് പാർട്ടിക്ക് 3,362,090 വോട്ടും (24 ശതമാനം) 30 സീറ്റുമാണ് ലഭിച്ചത്. ശരാശരി വോട്ട് ഇക്കുറി 48,030-ഉം. കൊല്ലം, പാലക്കാട്, വയനാട് ജില്ലകൾ ഒഴിച്ചാൽ മറ്റുള്ള എല്ലാ ജില്ലകളിലും പാർട്ടിയുടെ വോട്ടിൽ മുൻതിരഞ്ഞെടുപ്പിനെ അപേക്ഷിച്ച് ഇടിവ് സംഭവിച്ചിരിക്കുന്നത് ഇവിടെ ശ്രദ്ധേയമാണ്. ഇക്കുറി ഏറ്റവും അധികം സീറ്റ് നേടാനായത് കണ്ണൂരിലാണെങ്കിലും (6) വോട്ട് ഏകദേശം 2 ശതമാനത്തോളം കുറഞ്ഞിരുന്നു. മുസ്ലിം വോട്ടർമാർ ഗണ്യമായുള്ള കോഴിക്കോട്ടും മലപ്പുറത്തും വോട്ടിന്റെ ഈ കുറവ് പ്രകടമാണ്. കോഴിക്കോട് ഏകദേശം 2 ശതമാനവും മലപ്പുറത്ത് 5.48 ശതമാനവും കുറവ് കാണുന്നു. അത്ഭുതമെന്നു പറയട്ടെ, ലീഗിനും കോൺഗ്രസ്സിനും ഇവിടെ വോട്ട് കുറഞ്ഞിരിക്കുന്നു. ലീഗിന് ഇത് യഥാക്രമം 3.24 ഉം 0.81 ശതമാനവും ആണെങ്കിൽ കോൺഗ്രസ്സിന് 7.1ഉം 0.19 ശതമാനവുമാണ്. എന്നാൽ ഈ രണ്ട് ജില്ലകളിലും സി.പി.ഐ, ജനതാദൾ കക്ഷികളുടെ വോട്ടിൽ നേരിയ വർദ്ധനവ് കാണാൻ കഴിയും. സി.പി.ഐക്ക് കോഴിക്കോട്ട് ഒരുശതമാനവും മലപ്പുറത്ത് 0.61 ശതമാനവും കൂടിയപ്പോൾ ജനതാദളിന് ഇത് യഥാക്രമം 0.64ഉം 1.15 ശതമാനവുമാണ്. മണ്ഡൽ അനുകൂല മനോഭാവമാണ് ഇക്കൂട്ടർക്ക് ഇവിടെ വോട്ട് വർദ്ധിപ്പിക്കാൻ സഹായിച്ചത് എന്നു കരുതേണ്ടിയിരിക്കുന്നു. (മണ്ഡൽ പ്രശ്നത്തിൽ രണ്ടുകൂട്ടരുടേയും നിലപാട് മറ്റ് പാർട്ടികളിൽ നിന്ന് വ്യത്യസ്തമായിരുന്നു എന്ന് ഓർക്കുക). കോൺഗ്രസ്സുമായുള്ള മുസ്ലിം ലീഗിന്റെ ബന്ധം മുസ്ലിങ്ങൾക്ക് രുചിക്കാതായിത്തുടങ്ങി എന്നതിന്റെ തെളിവ് കൂടിയാണിത്. മുസ്ലിം ലീഗിന്റെ 'സ്വകാര്യലോകത്ത്' സംഭവിച്ചിരിക്കുന്ന ഈ ചലനം ഭാവിയിൽ അവർക്ക് അസ്വസ്ഥത ഉളവാക്കാൻ പര്യാപ്തമാണ്.

കോഴിക്കോട്, മലപ്പുറം, പാലക്കാട് ഒഴികെയുള്ള ജില്ലകളിൽ കോൺഗ്രസ്സിന്റെ സ്വാധീനം വർദ്ധിച്ചിരിക്കുന്നു എന്നാണ് തിരഞ്ഞെടുപ്പ് ഫലത്തിൽ നിന്ന് വ്യക്തമാകുന്നത്. ഇവിടങ്ങളിൽ വോട്ടിന്റെ കാര്യത്തിൽ പാർട്ടിക്ക് ഗണ്യമായ നേട്ടമുണ്ടാക്കുവാൻ കഴിഞ്ഞു. ഏറ്റവും അധികം ജനപിന്തുണ ഉള്ളത് വയനാട്ടിലും—49 ശതമാനം—ഏറ്റവും കുറവ് മലപ്പുറത്തുമാണ്—14 ശതമാനം. എന്നാൽ 87-നെ അപേക്ഷിച്ച് വോട്ടിൽ ഏറ്റവും കൂടുതൽ വർദ്ധനവ് ഉണ്ടായിരിക്കുന്നത് ഇടുക്കി ജില്ലയിലാണ് (+ 24 ശതമാനം), ഏറ്റവും കുറവ് പത്തനംതിട്ടയിലും (-2 ശതമാനം). സീറ്റിന്റെ കാര്യത്തിൽ കോൺഗ്രസ്സിനെ തുണച്ചത് തിരുവനന്തപുരം, എറണാകുളം, തൃശൂർ ജില്ലകളാണ്.

### പട്ടിക 3

തിരഞ്ഞെടുപ്പുഫലം—ഇടതുപക്ഷ ജനാധിപത്യമുന്നണി

| ജില്ല | ലഭിച്ച വോട്ട് | വോട്ടിന്റെ ശതമാനം | ലഭിച്ച സീറ്റ് |
|---|---|---|---|
| കാസർകോട് | 219,071 | 42 | 3 |
| കണ്ണൂർ | 536,664 | 49 | 6 |
| വയനാട് | 136,390 | 44 | ഇല്ല |
| കോഴിക്കോട് | 653,650 | 48 | 7 |
| മലപ്പുറം | 436,307 | 39 | 1 |
| പാലക്കാട് | 513,841 | 49 | 7 |
| തൃശൂർ | 654,487 | 46 | 4 |
| എറണാകുളം | 672,224 | 45 | 2 |
| ഇടുക്കി | 246,552 | 46 | ഇല്ല |
| കോട്ടയം | 378,890 | 43 | 1 |
| ആലപ്പുഴ | 547,268 | 49 | 6 |
| പത്തനംതിട്ട | 246,045 | 43 | 1 |
| കൊല്ലം | 593,450 | 49 | 6 |
| തിരുവനന്തപുരം | 641,432 | 46 | 6 |
| ആകെ | 6,476,271 | 45.96 | 50 |

കോൺഗ്രസ്സും-സി.പി.എമ്മും നേരിട്ട് ഏറ്റുമുട്ടിയ 50 മണ്ഡലങ്ങളിൽ 29 എണ്ണത്തിൽ കോൺഗ്രസ്സും 21 എണ്ണത്തിൽ സി.പി.എമ്മും വിജയം കണ്ടെത്തി. 1987-ൽ ഇത് യഥാക്രമം 20-ഉം 24-ഉം ആയിരുന്നു. ചുരുക്കിപ്പറഞ്ഞാൽ സീറ്റിന്റേയും വോട്ടിന്റേയും കാര്യത്തിൽ മാർക്സിസ്റ്റു പാർട്ടിയെ അപേക്ഷിച്ച് കോൺഗ്രസ് വളരെ മുന്നിൽ നിൽക്കുന്നു എന്നാണ് തിരഞ്ഞെടുപ്പ് ഫലം വ്യക്തമാക്കുന്നത്.

## മുസ്ലിംലീഗ്

മുസ്ലിം ലീഗിനെ സംബന്ധിച്ചിടത്തോളം വളരെ നിർണ്ണായകമായൊരു തിരഞ്ഞെടുപ്പായിരുന്നു ഇത്. ജില്ലാകൗൺസിൽ തിരഞ്ഞെടുപ്പിലെ പരാജയവും, കോൺഗ്രസ്സുമായുണ്ടായ പിണക്കവും പിന്നീടുള്ള ഇണക്കവും പാർട്ടി അണികളിൽ വളരെയേറെ ആശയക്കുഴപ്പം ഉണ്ടാക്കിയ പശ്ചാത്തലത്തിലാണ് തിരഞ്ഞെടുപ്പ് അരങ്ങേറിയത്. പാർട്ടിയുടെ ചില സമുന്നതരായ നേതാക്കൾ പാർട്ടി വിട്ടതും ഇവിടെ പ്രാധാന്യം അർഹിക്കുന്നു. അതുകൊണ്ടുതന്നെ തിരഞ്ഞെടുപ്പിന് ഒരു ജീവൻമരണ പോരാട്ടത്തിന്റെ പരിവേഷം ഉണ്ടായിരുന്നു. എന്നാൽ ഏറ്റവും തിളക്കമാർന്ന വിജയത്തിന് കളമൊരുക്കിക്കൊണ്ട് തിരഞ്ഞെടുപ്പ് പാർട്ടിയുടെ ചരിത്രത്തിൽ ഒരു വഴിത്തിരിവ് കുറിച്ചിരിക്കുന്നു. ഒപ്പം കുറച്ചു

നാളുകളായി ലീഗിനുള്ളിൽ കേട്ടുതുടങ്ങിയ അപശ്രുതിക്ക് താൽക്കാലിക വിരാമവും ഇട്ടിരിക്കുന്നു. തിരഞ്ഞെടുപ്പിന് മുൻപുള്ള ചെയ്തികളെ വിജയത്തിൻെറ പൊന്നുറവ കൊണ്ട് അവർക്ക് ന്യായീകരിക്കാനായി എന്ന് സാരം.

22 മണ്ഡലങ്ങളിൽ മത്സരിച്ചുകൊണ്ട് 19 സീറ്റും 7 ശതമാനം വോട്ടും ലീഗിന് നേടാനായി. സീറ്റിൻെറ കാര്യത്തിൽ ഇതൊരു സർവ്വകാല റിക്കാർഡാണ്. പാലക്കാട്, എറണാകുളം, തൃശൂർ ജില്ലകളിൽ കഴിഞ്ഞ തവണ ലഭിച്ച സീറ്റ് നിലനിർത്തിയതിനോടൊപ്പം കോഴിക്കോട്ട് 2–ഉം കൊല്ലത്തും കണ്ണൂരിലും ഓരോ സീറ്റും അധികം നേടാനായി. കാസർകോട് ഒരു സീറ്റ് കൈവിട്ടതാണ് ലീഗിന് പിണഞ്ഞ ഒരേ ഒരു നഷ്ടം.

## പടയിൽ പിന്തിരിഞ്ഞ ഉത്തരൻ

പടയിൽ നിന്ന് പിന്തിരിഞ്ഞ ഉത്തരനെപ്പോലെയാണ് ബി.ജെ.പിയുടെ ഇത്തവണത്തെ പ്രകടനം. സാന്നിദ്ധ്യം കുറിച്ചിട്ട് രംഗമദ്ധ്യേ അങ്കശാലയിൽ നിന്ന് ഉൾവലിഞ്ഞവനെപ്പോലെയാണ് അത് ഇക്കുറി പെരുമാറിയത്. തിരഞ്ഞെടുപ്പിൽ ഏറ്റവും അധികം സീറ്റിൽ മത്സരിച്ച ഒറ്റ കക്ഷിയായിട്ടും അതിൻെറ വോട്ടിൽ പ്രകടമായ ഇടിവിന് ഒരു കാരണം ഇതാണെന്നു വേണം മനസ്സിലാക്കാൻ. ഇത് വിരൽ ചൂണ്ടുന്നത് അതിൻെറ ജീർണ്ണതയിലേക്കാണ്. '87 അസംബ്ളി തിരഞ്ഞെടുപ്പിൽ 6.47 ശതമാനം വോട്ട് നേടിയെങ്കിലും ഇക്കുറി അത് 4.82 ശതമാനമായി ചുരുങ്ങി. പാർലമെൻറ് തിരഞ്ഞെടുപ്പിനെ അപേക്ഷിച്ച് ഇത് 0.1 ശതമാനം കുറവാണെന്നതും ശ്രദ്ധേയമാണ്. തൊട്ടുമുൻപ് നടന്ന ജില്ലാ കൗൺസിൽ തിരഞ്ഞെടുപ്പിൽ വളരെ നല്ല പ്രകടനം കാഴ്ചവച്ച പാർട്ടിയാണെന്ന് ഓർക്കുമ്പോഴാണ് എലിവാലുപോലുള്ള അതിൻെറ ശോഷണം അണികളുടെ ദ്വന്ദമനോഭാവം കൂടുതൽ വ്യക്തമാവുന്നത്. പാർട്ടിക്ക് ലഭിച്ച ശരാശരി വോട്ട് ഇക്കുറി വെറും 4966 ആണ്. 87ലെ തിരഞ്ഞെടുപ്പിനെ അപേക്ഷിച്ച് ഇത് 1537 വോട്ട് കുറവാണ്. മാത്രവുമല്ല ഇക്കുറി ഇടുക്കി, കോട്ടയം ജില്ലകൾ ഒഴികെ മറ്റെല്ലാ ജില്ലകളിലും അത് പോൾ ചെയ്ത വോട്ട് ഗണ്യമായി കുറയുകയും ചെയ്തിരിക്കുന്നു.

## പോളിംഗ് ശതമാനവും വിജയവും

പോളിംഗിലെ വർദ്ധനവ് ഇടതുമുന്നണിയുടെ വിജയ സാദ്ധ്യതയെ മങ്ങൽ ഏൽപ്പിക്കുമെന്ന പൊതുധാരണയെ തിരുത്തിക്കുറിക്കുന്ന തരത്തിലാണ് 1991–ലെ തിരഞ്ഞെടുപ്പുഫലം വന്നിരിക്കുന്നത്. കഴിഞ്ഞ 3 തിരഞ്ഞെടുപ്പുകളിലെന്ന പോലെ (1980, 82, 87) ഇക്കുറിയും ഏറ്റവും കുറവ് പോളിംഗ് നടന്ന മണ്ഡലങ്ങളിൽ യു.ഡി.എഫും ഏറ്റവും കൂടുതൽ വോട്ടിംഗ് നടന്ന മണ്ഡലങ്ങളിൽ എൽ.ഡി.എഫും അഭൂതപൂർവമായ നേട്ടം ഉണ്ടാക്കിയിരിക്കുന്നു (പട്ടിക—4). ഇക്കുറി 65 ശതമാനത്തിൽ താഴെ പോളിംഗ് നടന്ന 6 മണ്ഡലങ്ങളിൽ എല്ലാം തന്നെ യു.ഡി.എഫിൻെറ കൂടെ നിൽക്കുന്നു. 65–69 ശതമാനം വോട്ടിംഗ് നടന്ന സ്ഥലങ്ങളിലും ഏറ്റവും അധികം വിജയം യു.ഡി.എഫിന് തന്നെ—17. ഇത്തരത്തിൽപ്പെടുന്ന സീറ്റുകളുടെ 23.7 ശതമാനം മാത്രമാണ് എൽ.ഡി.എഫിന് അവകാശപ്പെട്ടത്. എന്നാൽ ഏറ്റവും അധികം പോളിംഗ് നടന്ന മണ്ഡലങ്ങളിൽ അവസ്ഥ നേരെ വിപരീതമാണെന്നു കാണാം. 80 ശതമാനത്തിൽ കൂടുതൽ വോട്ടിംഗ് നടന്ന 15 മണ്ഡലങ്ങളിൽ 12 എണ്ണം (80 ശതമാനം) എൽ.ഡി.എഫ് നേടിയപ്പോൾ യു.ഡി.എഫിൻെറ കൂടെ നിന്നത് കേവലം 3 മണ്ഡലങ്ങളാണ് (20 ശതമാനം).

രാഷ്ട്രീയ പാർട്ടികളുടെ കാര്യത്തിൽ പോളിംഗ് കുറഞ്ഞ മണ്ഡലങ്ങളിൽ ഏറ്റവും അധികം ലഭിച്ചത് മുസ്‌ലിം ലീഗിനാണെന്നു കാണാം. 65 ശതമാനത്തിൽ താഴെ വോട്ടിംഗ് നടന്ന 6 എണ്ണത്തിൽ 5 എണ്ണവും ലീഗിനോടൊപ്പം നിൽക്കുന്നു. ഒരെണ്ണം കോൺഗ്രസ്സിന് ലഭിക്കയുണ്ടായി. 65–69 ശതമാനം പോളിംഗ് നടന്ന സ്ഥലങ്ങളിൽ 8 എണ്ണം കോൺഗ്രസ്സിനും 7 എണ്ണം ലീഗിനും ലഭിച്ചപ്പോൾ 2 എണ്ണം വീതം സി.പി.ഐക്കും സി.പി.എമ്മിനും ലഭിച്ചു. പോളിംഗ് കൂടുതൽ നടന്ന മണ്ഡലങ്ങളിൽ 11 എണ്ണവും (73 ശതമാനം) ലഭിച്ചത് മാർകസിസ്റ്റ് പാർട്ടിക്കാണെന്നത് ഇത്തരുണത്തിൽ ശ്രദ്ധേയമാണ്. അങ്ങനെ വരുമ്പോൾ പോളിംഗിൽ സംഭവിക്കുന്ന ഇടിവ് ഐക്യജനാധിപത്യ മുന്നണിക്കും, പാർട്ടികളിൽ മുസ്‌ലിം ലീഗിനും അനുകൂലവും, ഇടതുമുന്നണിക്കും പാർട്ടികളിൽ സി.പി.എമ്മിനും പ്രതികൂല ഫലവും ഉളവാക്കുമെന്ന് സാമാന്യവൽക്കരിക്കേണ്ടി ഇരിക്കുന്നു.

## വിജയവും ഭൂരിപക്ഷവും

വിജയികൾക്ക് ലഭിച്ച ഭൂരിപക്ഷം പരിശോധിച്ചാൽ വ്യക്തമാകുന്ന ഒരു കാര്യമുണ്ട്—നമ്മുടെ എം.എൽ.എമാരിൽ രണ്ടിൽ ഒരാൾ (50.4%) 5000–ൽ താഴെ വോട്ടിൻെറ ഭൂരിപക്ഷത്തിലാണ് ഇക്കുറി വിജയികളായത് (പട്ടിക 5) മത്സരം ശക്തമാകുന്നത് കൊണ്ടാണ് ഇങ്ങനെ സംഭവിക്കുന്നത്. എൽ.ഡി.എഫിൻെറ 26 പേരും യു.ഡി.എഫിൻെറ 44 പേരും ഇതിൽ ഉൾപ്പെടുന്നു. ഇവരിൽ തന്നെ 1000–ൽ താഴെ വോട്ടോടെ വിജയിച്ച 18 പേരുണ്ട്. ഇടതുമുന്നണി–8, ഐക്യജനാധിപത്യ മുന്നണി—10. 1000–3000 വോട്ടിൻെറ ഭൂരിപക്ഷത്തിൽ ജയിച്ചവരുടെ സംഖ്യ ഇക്കുറി 28 ആണ്. ഇതിൽ 9 പേർ എൽ.ഡി.എഫിനേയും 19 പേർ യു.ഡി.എഫിനേയും പ്രതിനിധീകരിക്കുന്നു. ഇവിടെ രസകരമായ മറ്റൊരു വസ്തുതയുണ്ട്. കഴിഞ്ഞ നാല് തിരഞ്ഞെടുപ്പുകളിൽ (1980, 82, 87, 91) സ്ഥിരമായി 11 മണ്ഡലങ്ങൾ സ്ഥാനാർത്ഥികളെ ജയിപ്പിച്ച് പോരുന്നത് 5000–ൽ താഴെ വോട്ടിൻെറ ഭൂരിപക്ഷത്തോടെയാണ്. ഇക്കുറി ഏറ്റവും അധികം ഭൂരിപക്ഷം നേടിയ അഞ്ചുപേരും യു.ഡി.എഫുകാരാണ്. ഇവർ എല്ലാപേരും തന്നെ മുസ്‌ലിംലീഗിൻെറ എം.എൽ.എ.മാരും. 15000–20000 ഇടയ്ക്ക് ഭൂരിപക്ഷമുള്ള 6 മണ്ഡലങ്ങളിൽ 2 എണ്ണം (33.33 ശതമാനം) എൽ.ഡി.എഫും 4 എണ്ണം (66.7 ശതമാനം) യു.ഡി.എഫും പങ്കുവച്ചു. ഇക്കുറി ഭൂരിപക്ഷത്തിൻെറ കാര്യത്തിൽ ഇടതുമുന്നണിയെ അപേക്ഷിച്ച് ഐക്യജനാധിപത്യമുന്നണിയുടെ സ്ഥാനാർത്ഥികളാണ് മുന്നിൽ നിൽക്കുന്നത്.

## തിരഞ്ഞെടുപ്പ് ഫലവും വിജയികൾ പോൾ ചെയ്ത വോട്ടും (%)

ഈ തിരഞ്ഞെടുപ്പിൽ എടുത്തു പറയത്തക്ക ഒരു കാര്യം കേവലഭൂരിപക്ഷത്തോടെ വിജയിച്ച സ്ഥാനാർത്ഥികളുടെ എണ്ണം കഴിഞ്ഞ തിരഞ്ഞെടുപ്പിനെ അപേക്ഷിച്ച് കുറവാണെന്നതാണ്. 1987–ൽ ഇവരുടെ സംഖ്യ 90 ആയിരുന്നെങ്കിൽ ഈ ഇനത്തിൽപ്പെട്ട 76 പേരാണ് (54.7 ശതമാനം) ഇക്കുറി നിയമസഭയിൽ ഉള്ളത്. ഇവരിൽ 29 പേർ ഇടതുമുന്നണിയിൽപ്പെട്ടവരും 47 പേർ ഐക്യജനാധിപത്യ മുന്നണിയിൽപ്പെട്ടവരുമാണ് (പട്ടിക 6).

പാർട്ടികളിൽ കേവലഭൂരിപക്ഷത്തിൻെറ കാര്യത്തിൽ ഏറ്റവും മുന്നിൽ നിൽക്കുന്നത് സി.പി.എം. ആണ്—60 ശതമാനം (18 എണ്ണം). തൊട്ടടുത്ത് നില ഉറപ്പിച്ചിരിക്കുന്നത് കോൺഗ്രസ്സും–47 ശതമാനം (26 എണ്ണം).

### രാഷ്ട്രീയപ്പാർട്ടികളുടെ കാര്യത്തിൽ പോളിംഗ്

### പട്ടിക 4

### പോളിംഗ് ശതമാനവും വിജയവും

| പോളിംഗ് ശതമാനം | എൽ.ഡി.എഫ് | യു.ഡി.എഫ് | ആകെ |
|---|---|---|---|
| 65–ൽ താഴെ | ഇല്ല | 6 (100) | 6 (4.3) |
| 65–69 | 5 (23.7) | 17 (77.3) | 22 (15.8) |
| 70–74 | 19 (34.5) | 36 (65.5) | 55 (39.6) |
| 75–79 | 14 (34.1) | 27 (65.9) | 41 (29.5) |
| 80–ഉം അതിനു മുകളിലും | 12 (80) | 3 (20) | 15 (10.8) |
| ആകെ | 50 | 89 | 138 |

കുറിപ്പ്: സീറ്റിൻെറ ശതമാനം ബ്രാക്കറ്റിൽ നൽകിയിരിക്കുന്നു.



### പട്ടിക 5

### വിജയം—ഭൂരിപക്ഷാടിസ്ഥാനത്തിൽ

| ഭൂരിപക്ഷം | എൽ.ഡി.എഫ് | യു.ഡി.എഫ് | ആകെ |
|---|---|---|---|
| 5000—താഴെ | 26 (37) | 44 (62.9) | 70 (50.4 |
| 5000—9999 | 17 (37.8) | 28 (62.2) | 45 (32.4) |
| 10,000—14,999 | 5 (38.5) | 8 (61.5) | 13 (9.4) |
| 15,000—19,999 | 2 (33.33) | 4 (66.71) | 6 (4.3) |
| 20,000 ഉം അതിനു മുകളിലും | ഇല്ല | 5 (100) | 5 (3.6) |
| ആകെ | 50 | 89 | 139 |

കുറിപ്പ്: സീറ്റിൻെറ ശതമാനം ബ്രാക്കറ്റിൽ നൽകിയിരിക്കുന്നു.

ഇക്കാര്യത്തിൽ ഏറ്റവും പിന്നിൽ നിൽക്കുന്നത് യു.ഡി.എഫിൽ മുസ്‌ലിം ലീഗും (31.6 ശതമാനം) എൽ.ഡി.എഫിൽ സി.പി.ഐ ഉം ആണ് (50 ശതമാനം).

## ജയാപജയങ്ങൾ നിർണ്ണയിച്ച ഘടകങ്ങൾ

യുക്തിക്കും നിയതിക്കും ഇട നൽകാതെ ചോദ്യത്തിനും ഉത്തരത്തിനും അവസരം നൽകാതെ ഒന്നിനു പുറകെ ഒന്നായി അണയുന്ന വർത്തമാന സംഭവങ്ങളാണ് പലപ്പോഴും തിരഞ്ഞെടുപ്പിൽ ജയാപജയം നിർണ്ണയിക്കുന്നത്. ഇക്കുറി കേരളത്തിലെ തിരഞ്ഞെടുപ്പിൽ ഇതിൻെറ മിന്നലാട്ടം പ്രകടമാണ്.

യു.ഡി.എഫിൻെറ വിജയത്തിനു നിദാനമായ കാരണങ്ങൾ കണ്ടുപിടിക്കാൻ മസ്തിഷ്ക്കം ഉരുക്കി ആലോചിക്കേണ്ട അവസരമുണ്ടെന്ന് തോന്നുന്നില്ല. വർഗ്ഗീയ ധ്രുവീകരണം, ബി.ജെ.പി. യുടെ വോട്ടിൽ സംഭവിച്ച ചോർച്ച, ഐക്യ ജനാധിപത്യ മുന്നണിയുടെ കെട്ടുറപ്പ്, രാജീവ് ഗാന്ധിയുടെ മരണത്തെ തുടർന്നുണ്ടായ സഹതാപ തരംഗം ഇങ്ങനെ ആ പട്ടിക നീളുന്നു. ഇതിൽ ഏതെങ്കിൽ ഒരു പ്രത്യേക ഘടകം മാത്രമല്ല ജനവിധിയെ ഇത്തരത്തിൽ ആക്കിയത്. എല്ലാത്തിൻെറയും കൂട്ടായ്മയിൽ നിന്ന് മുളപൊട്ടിയതാണ് ഈ വിജയം.

കേരള രാഷ്ട്രീയത്തിനു എന്നും വർഗീയതയുടേതായ ഒരു അർത്ഥതലമുണ്ട്. രാഷ്ട്രീയ അക്ഷപടത്തിൽ എന്നും കരുനീക്കങ്ങൾ നടത്തിപ്പോരുന്നത് ഇവിടെ ജാതി/മത വിഭാഗങ്ങളാണ്. രാഷ്ട്രീയ കക്ഷികളുടെ ഭാഗ്യ നിർഭാഗ്യങ്ങൾ എപ്പോഴും ഇക്കൂട്ടരുടെ ചാഞ്ചാട്ടത്തെ ആശ്രയിച്ച് നിലകൊണ്ടു പോന്നു. മറ്റൊരു വിധത്തിൽ പറഞ്ഞാൽ സങ്കുചിതവും വൈയക്തികവുമായ പക്ഷപാതങ്ങൾക്കനുസൃതമായി ജാതിമത ചേരുവകൾ മാറുകയും മറിയുകയും ചെയ്യുന്നതനുസരിച്ച് രാഷ്ട്രീയപ്പാർട്ടികളുടെ ആരോഹണവും അവരോഹണവും സംഭവിക്കുന്നു. ചേരുവകളിലെ ഈ മാറ്റം ഇത്തവണ ഐക്യജനാധിപത്യ മുന്നണിക്ക് അനുകൂലമായിത്തീർന്നു എന്ന വസ്തുത നിഷേധിച്ചിട്ട് കാര്യമില്ല.

മണ്ഡൽ അനുകൂല-വിരുദ്ധ ശക്തികളുടെ ധ്രുവീകരണം സംഭവിച്ച ഈ തിരഞ്ഞെടുപ്പിൽ പ്രതീക്ഷിച്ച അളവിൽ മണ്ഡൽ അനുകൂല വോട്ടു ഇടതുമുന്നണിക്ക് ലഭിച്ചില്ല എന്നതാണ് വാസ്തവം. എന്നാൽ മണ്ഡൽ വിരുദ്ധവോട്ടും അനുകൂലവോട്ടിൻെറ നല്ലൊരു ശതമാനവും ഐക്യജനാധിപത്യമുന്നണിക്ക് അനുകൂലമായി ഊറിക്കൂടുകയും ചെയ്തു. നായർ, ക്രിസ്ത്യൻ സമുദായങ്ങളുടെ ആർജ്ജവമുള്ള ഔദാര്യം ഇക്കുറി ലഭിച്ചത് പ്രസ്തുത മുന്നണിക്കാണ്. മദ്ധ്യതിരുവിതാംകൂറിലെ വോട്ടിംഗ് സ്വഭാവം ഇതിൻെറ വാചാലമായ ഉദാഹരണമാണ്. ഇതിനു ബദലായി തീരേണ്ട മണ്ഡൽ അനുകൂല വിഭാഗങ്ങളിൽ, ഈഴവ മുസ്‌ലിം ഇതര പിന്നോക്ക സമുദായങ്ങൾ മാത്രമാണ് ഗണ്യമായ തോതിൽ എൽ.ഡി.എഫിനെ തുണച്ചത്. തീരദേശജില്ലകളിൽ അതിനു പിടിച്ചു നിൽക്കാനായത് ഇത് നിമിത്തമാണ്. മുൻ തിരഞ്ഞെടുപ്പിനെ അപേക്ഷിച്ച് മുസ്‌ലിം വോട്ടർമാരിൽ ഒരു വിഭാഗത്തിൻെറ വിശ്വാസം ആർജ്ജിക്കാൻ മുന്നണിക്ക് കഴിഞ്ഞെങ്കിലും ബഹുഭൂരിപക്ഷവും ഐക്യജനാധിപത്യ മുന്നണിയോട് കൂറ് പുലർത്തുകയാണുണ്ടായത്. മണ്ഡൽ കമ്മിഷൻ ശുപാർശകൾ നടപ്പിലാക്കുന്ന കാര്യത്തിൽ ഇരുമുന്നണികളും തമ്മിൽ പ്രകടമായ അന്തരം ഇല്ലാത്തതും, ലീഗ് ഐക്യജനാധിപത്യ മുന്നണിയിലേക്ക് തിരിച്ച് പോയതും ഇത്തരം ഒരു നിലപാടെടുക്കാൻ ഇക്കൂട്ടരെ പ്രേരിപ്പിച്ചിരിക്കണം. മാത്രവുമല്ല ദേശീയ തലത്തിൽ ബി.ജെ.പിക്ക് ബദലായി അവർ ദർശിച്ചത് കോൺഗ്രസ്സിനെ ആണെന്ന് കരുതേണ്ടിയിരിക്കുന്നു.

### പാർട്ടികളിൽ കേവല ഭൂരിപക്ഷത്തിൻെറ കാര്യത്തിൽ—

### പട്ടിക 6

### വിജയം—ലഭിച്ച വോട്ടിൻെറ ശതമാനം അടിസ്ഥാനത്തിൽ

| ലഭിച്ച വോട്ടിൻെറ ശതമാനം | എൽ.ഡി.എഫ് | യു.ഡി.എഫ് | ആകെ |
|---|---|---|---|
| 45–ൽ താഴെ | 1 (50) | 1 (50) | 2 (1.4) |
| 45—49 | 20 (32.8) | 41 (67.2) | 61 (43.9) |
| 50—54 | 27 (42.2) | 37 (57.8) | 64 (46) |
| 55–ഉം അതിന് മുകളിലും | 2 (16.7) | 10 (83.3) | 12 (8.6) |
| ആകെ | 50 | 89 | 139 |

കുറിപ്പ്: സീറ്റിൻെറ ശതമാനം ബ്രാക്കറ്റിൽ നൽകിയിരിക്കുന്നു.

ഐക്യജനാധിപത്യ മുന്നണിയുടെ ത്രാണനത്തിനുതകിയ മറ്റൊരു ഘടകമാണ് ബി.ജെ.പി. പിന്നാമ്പുറത്തു നടത്തിയ 'രഹസ്യനീക്കം'. പാർട്ടിക്ക് ലഭിച്ച വോട്ടിലെ ഗണ്യമായ ഇടിവ് രണ്ട് കാര്യങ്ങളിലേക്കാണ് വിരൽ ചൂണ്ടുന്നത്: ഒന്നുകിൽ ഗ്രഹണി ബാധിച്ച ശിശുവിനെപ്പോലെ അത് അനുദിനം ശോഷിച്ച് വരുന്നു. അല്ലെങ്കിൽ അതിൻെറ വോട്ടിൻെറ ഒരു ഭാഗം സാഹചര്യം അനുസരിച്ച് യു.ഡി.എഫിന് അനുകൂലമായി പോൾ ചെയ്തു. തിരഞ്ഞെടുപ്പ് ഫലത്തിൻെറ സൂക്ഷ്മ വിശകലനം കൊണ്ടെത്തിക്കുന്നത് രണ്ടാമത്തെ നിഗമനത്തിലേക്കാണ്. യു.ഡി.എഫിൻെറ വിജയത്തിൻെറ മുഖ്യഹേതു ബി.ജെ.പി.യുടെ ഈ നിലപാടാണെന്നോ, കേരളത്തിലുടനീളം ഇത് സംഭവിച്ചെന്നോ ഇവിടെ വിവക്ഷിക്കുന്നില്ല. എന്നാൽ പല സ്ഥലങ്ങളിലും ഇത് അരങ്ങേറി എന്നത് പകൽപോലെ സത്യമാണ്. തിരുവനന്തപുരം ജില്ല തന്നെയാണ് ഇതിനു ഏറ്റവും ഉത്തമ ഉദാഹരണം. ജില്ലയിൽ ഇക്കുറി സാധുവായ വോട്ട് 1,25141 കണ്ട് വർദ്ധിച്ചെങ്കിലും ബി.ജെ.പി. യുടെ വോട്ടിൽ 66,485 (87 ലെ തിരഞ്ഞെടുപ്പിനെ അപേക്ഷിച്ച്) വോട്ടിൻെറ കുറവ് കാണുന്നു. (പട്ടിക –6) സ്വതന്ത്രൻമാരുടെ വോട്ടിലും ഇക്കുറി 12,540 വോട്ടിൻെറ കുറവ് ദർശിക്കാനാവും. ഇതിൻെറ എല്ലാം ഗുണഭോക്താക്കളായി രംഗത്തുള്ളത് എൽ.ഡി.എഫും യു.ഡി.എഫും ആണ്. എൽ.ഡി.എഫിനു വെറും 20,215 വോട്ട് അധികം ലഭിച്ചപ്പോൾ യു.ഡി.എഫിനു ലഭിച്ചത് 1,83,951 വോട്ടാണ്. ഇതിനർത്ഥം അധികം പേർ പോൾ ചെയ്ത വോട്ടിൻെറ നല്ലൊരു ഭാഗവും ബി.ജെ.പി. യുടെ വോട്ടും ചിതറിത്തെറിച്ചു വീണിരിക്കുന്നത് ഐക്യമുന്നണിയുടെ പെട്ടിയിലാണെന്നാണ്. മാത്രവുമല്ല ഇക്കുറി ബി.ജെ.പിക്ക് ലോക്സഭയിൽ ലഭിച്ച വോട്ടിനെക്കാൾ കുറവാണ് അസംബ്ളി തിരഞ്ഞെടുപ്പിൽ ലഭിച്ചിരിക്കുന്നത്. അങ്ങനെ വരുമ്പോൾ ലോക്സഭയിൽ പാർട്ടിക്ക് വോട്ടു ചെയ്ത വോട്ടർമാർ കേരളത്തിൽ മറ്റേതോ മുന്നണിക്ക്/കക്ഷിക്ക് വോട്ടു നൽകിയിരിക്കുന്നു എന്ന നിഗമനത്തിൽ എത്തേണ്ടിയിരിക്കുന്നു. കമ്മ്യൂണിസ്റ്റുകാരോട് ഹൃദയത്തിൽ പകയുടെ ഗന്ധപുകയുമായി നടക്കുന്ന ബി.ജെ.പി ഇടതുമുന്നണിക്ക് വോട്ടു ചെയ്യുമെന്ന് വിശ്വസിക്കാനാവില്ലല്ലോ. അങ്ങനെ വരുമ്പോൾ ഇവിടെയും സംശയം

## പട്ടിക 7
## തിരുവനന്തപുരം ജില്ലയും ബി.ജെ.പി. വോട്ടും

| പോൾ ചെയ്ത സാധുവായ വോട്ടിലെ വർദ്ധനവ് | മുന്നണി/കക്ഷികൾക്ക് ലഭിച്ച വോട്ടിലെ കുറവ് (—) വർദ്ധനവ് (+) | | | |
|---|---|---|---|---|
| | ബി.ജെ.പി. | എൽ.ഡി.എഫ് | യു.ഡി.എഫ് | സ്വതന്ത്രർ |
| + 125,141 | — 66,485 | + 20,215 | + 183951 | — 12540 |

**നീളുന്നത് ഐക്യജനാധിപത്യ മുന്നണിയിലേക്കാണ്. മാത്രവുമല്ല ഇക്കുറി സി.പി.എം. മത്സരിച്ച് തോറ്റ മണ്ഡലങ്ങളിൽ കുറഞ്ഞത് 8 എണ്ണത്തിലെങ്കിലും ബി.ജെ.പിക്ക് ലഭിച്ച വോട്ട് 87 നെ അപേക്ഷിച്ച് പകുതി മാത്രമാണെന്ന വസ്തുത കൂടി കണക്കിലെടുക്കുമ്പോൾ വൃത്തം പൂർത്തി ആകുന്നു.**

**തിരഞ്ഞെടുപ്പ് ഫലത്തെ സ്വാധീനിച്ച മറ്റൊരു ഘടകമാണ് ഐക്യജനാധിപത്യ മുന്നണിയിലെ ഘടകകക്ഷികൾ കാണിച്ച ഐക്യവും ആയോജനവും. 87ലെ തിരഞ്ഞെടുപ്പിൽ മദ്ധ്യ തിരുവിതാംകൂറിൽ കുറഞ്ഞത് 6 സീറ്റെങ്കിലും മുന്നണിക്ക് നഷ്ടമായത് പരസ്പരം കാലുവാരലും അനൈക്യവും മൂലമാണ്. രണ്ട് തിരഞ്ഞെടുപ്പുകളിലായി (1978–91) സ്വതന്ത്ര സ്ഥാനാർത്ഥികൾക്ക് ഈ മേഖലയിൽ നിന്ന് ലഭിച്ച വോട്ട് താരതമ്യപ്പെടുത്തിനോക്കിയാൽ ഇത് വ്യക്തമാകും. 1987–ൽ ഇടുക്കി, കോട്ടയം, പത്തനംതിട്ട, ജില്ലകളിൽ സ്വതന്ത്രർ പോൾ ചെയ്ത വോട്ട് യഥാക്രമം 10.87, 10.34, 7.68 ശതമാനമായിരുന്നു. സംസ്ഥാന ശരാശരി വെറും 4 ശതമാനമായിരുന്നു എന്ന് ഓർക്കുക. അങ്ങനെ വരുമ്പോൾ സ്വതന്ത്രന്മാരുടെ പ്രച്ഛന്നവേഷത്തിൽ റിബലുകൾ രംഗപ്രവേശനം ചെയ്തതുമൂലമാണ് വോട്ടിൽ ഇത്രകണ്ട് വർദ്ധനവ് ഉണ്ടായത് എന്ന് കരുതുന്നതിൽ തെറ്റില്ല. ഇക്കുറി സ്വതന്ത്രർക്ക് ഇവിടെ ലഭിച്ച വോട്ട് വെറും 1.02, 2.2, 2.02 ശതമാനം മാത്രമാണ്. റിബലുകൾ ഇല്ലാതിരുന്നതാണ് ഇതിന് ഉപോൽബലകമായി ചൂണ്ടിക്കാണിക്കാനുള്ളത്. ജോസഫ് ഗ്രൂപ്പ് മുന്നണി വിട്ടത് മാണി ഗ്രൂപ്പിനും എസ്.ആർ.പി. പിണങ്ങിപ്പിരിഞ്ഞത് എൻ.ഡി.പി.യ്ക്കും അനുഗ്രഹമായി. ഇതോടെ ഇക്കൂട്ടർക്ക് മുന്നണിക്കകത്ത് 'പ്രതിയോഗികൾ' ഇല്ലാതെ ആയി. കോൺഗ്രസ്സിനകത്തും ഇക്കുറി ഗ്രൂപ്പ് വഴക്കുകൾ താരതമ്യേന കുറവായിരുന്നു എന്ന വസ്തുതയും ഇവിടെ ശ്രദ്ധേയമാണ്.**

**തിരഞ്ഞെടുപ്പിൻെറ ഗതിവിഗതികളെ മാറ്റിമറിച്ച ഒന്നാണ് രാജീവ്ഗാന്ധിയുടെ അകാലമൃത്യു. അതിൻെറ നോവും നൊമ്പരവും കേരളീയ മനസ്സിൽ ഉണർത്തിയ അനുതാപം ഐക്യജനാധിപത്യ മുന്നണിയുടെ വിജയത്തിനു ഏറെ സഹായകമായി.**

**തീഷ്ണത കുറവായിരുന്നെങ്കിലും സഹതാപത്തിൻെറ പ്രാധാന്യം കുറച്ചു കാണുന്നത് മൗഢ്യമായിരിക്കും. ശരാശരി ഒരു ബൂത്തിൽ 20 വോട്ട് ഐക്യജനാധിപത്യ മുന്നണിക്ക് ഇതുമൂലം ലഭിച്ചെന്ന് കണക്കാക്കിയാൽ** തന്നെ സംസ്ഥാന തലത്തിൽ ഇത് ഏകദേശം 278000 വോട്ടോളംവരും (ഒരു മണ്ഡലത്തിൽ ശരാശരി 100 ബൂത്ത് ഉണ്ടെന്ന അടിസ്ഥാനത്തിൽ) ഈ തിരഞ്ഞെടുപ്പിൽ ഇരുമുന്നണികളും തമ്മിലുള്ള വോട്ടിൻെറ വ്യത്യാസം 305,971 മാത്രമാണെന്ന് കാണുമ്പോൾ സഹതാപത്തിൻെറ വ്യാപ്തി ശരിക്കും ബോദ്ധ്യമാവും.

നായനാർ സർക്കാർ കൊണ്ടുവന്ന പരിഷ്കാരങ്ങളും ചെയ്ത കാര്യങ്ങളും വേണ്ടും വിധത്തിൽ പ്രചരിപ്പിക്കുവാൻ മുന്നണിയുടെ രാഷ്ട്രീയ നേതൃത്വത്തിന് കഴിയാതിരുന്നതും തിരഞ്ഞെടുപ്പ് ഫലത്തെ ബാധിച്ചു എന്ന് പറഞ്ഞാൽ അതിൽ ഒട്ടും അത്യുക്തി ഇല്ല. ഉത്തരപക്ഷത്തിൻെറ പോരായ്മകൾ എടുത്തുകാണിച്ചതിനോടൊപ്പം തന്നെ സർക്കാരിൻെറ നേട്ടങ്ങൾ ജനങ്ങളെ ബോദ്ധ്യപ്പെടുത്തുവാനുള്ള ധിഷണത കാണിക്കേണ്ടതായിരുന്നു. ഇതിൽ വന്ന പിഴവും മുന്നണിക്ക് പ്രതികൂല ഫലം ഉളവാക്കി.

സർക്കാർ ജീവനക്കാരുടെ മനോഭാവം ഐക്യജനാധിപത്യ മുന്നണിയുടെ വിജയത്തിനു നിദാനമായി എന്ന് കരുതേണ്ടിയിരിക്കുന്നു. പ്രത്യേകിച്ച് കൊല്ലം, തിരുവനന്തപുരം ജില്ലകളിൽ. കേന്ദ്ര പാരിറ്റി എന്ന അവരുടെ ചിരകാല മുദ്രാവാക്യം ഐക്യജനാധിപത്യ മുന്നണിയുടെ പ്രകടനപത്രികയിൽ സ്ഥാനം പിടിച്ചത് ഒരു വിഭാഗം ജീവനക്കാരിൽ മുന്നണിക്ക് അനുകൂലമായ മനോഭാവം സൃഷ്ടിച്ചു. പ്ളസ്ടു സമ്പ്രദായം നടപ്പിലാക്കിയ രീതികൾ കഠിനമായ അമർഷമുളെളാരു വിഭാഗം ജീവനക്കാരും ഇവരുടെ കൂട്ടത്തിൽ ഉണ്ടെന്ന വസ്തുതയും അവഗണിക്കാവുന്നതല്ല.

മുകളിൽപ്പറഞ്ഞ ഘടകങ്ങൾ ഒറ്റയ്ക്കും തെറ്റയ്ക്കും ഇഴചേർന്ന് മെനഞ്ഞെടുത്തതാണ് ഐക്യജനാധിപത്യ മുന്നണിയുടെ വിജയം. ഇപ്പുറത്താകട്ടെ ഇവയെ നേരിടാൻ ഒരു അഘർഷണ മന്ത്രം ഇല്ലാതെ പോയി. അഥവാ ഉണ്ടായിരുന്നെങ്കിൽ വേണ്ടുന്ന വിധത്തിൽ ഉപയോഗിക്കാനുള്ള പടുത്വം ഇല്ലാതെ പോയി.

അവസാനമായി ഒരു കാര്യം കൂടി പറഞ്ഞുകൊള്ളട്ടെ. അസംബ്ളി തിരഞ്ഞെടുപ്പ് നടത്തുവാനുള്ള തീരുമാനം ധൃതിപിടിച്ചതും അനുചിതവും ആയിപ്പോയി. ഇതുമൂലം നഷ്ടപ്പെട്ടതാകട്ടെ ഒരു വർഷവും. സർക്കാരിൻെറ ആയുസ്സിലെ അഞ്ചിൽ ഒന്ന്. തുടങ്ങിവച്ച പലതിൻെറയും ക്രിയാ ബാക്കി ചെയ്തു തീർത്തുകൊണ്ട് ആത്മവിശ്വാസത്തോടെ ജനങ്ങളെ നേരിടാനുള്ള സുവർണ്ണാവസരമാണ് ഇതോടെ നഷ്ടമായത്. കലാശക്കൊട്ടിനു മുമ്പേയുള്ള ഈ പുറപ്പാട് അഗ്നിപ്പന്തലിൽ വെണ്ണപ്പാവ ആടിയതുപോലെ ആയി.





# തിരഞ്ഞെടുപ്പിലെ യഥാർത്ഥ വിജയി

വിജു വി. നായർ



**പത്താം ലോക്സഭാതിരഞ്ഞെടുപ്പിലെ യഥാർത്ഥ വിജയി ആര് ?**

ഏററവും കൂടുതൽ സീററുനേടി ഗവൺമെൻറുണ്ടാക്കുന്ന കോൺഗ്രസ്സോ, ഹംഗ് പാർലമെൻറിൽ നിർണ്ണായകസ്വാധീനമായിരിക്കുന്ന ഇടതു പക്ഷകക്ഷികളോ അല്ല, നേരെമറിച്ച് കേന്ദ്ര ഭരണത്തിൽ യാതൊരു സ്വാധീനവുമില്ലാതെ പ്രതിപക്ഷത്തിരിക്കാൻ പോകുന്ന ബി.ജെ.പിയാണ് യാഥാർത്ഥ ജേതാക്കൾ.

കഴിഞ്ഞ തവണത്തേക്കാൾ കൂടുതൽ സീററുനേടിയതോ ചില തെക്കൻ സംസ്ഥാനങ്ങളിൽ വോട്ടു നേടിയതോ ഒന്നുമല്ല ബി.ജെ.പിയുടെ യാഥാർത്ഥ വിജയം. പിന്നെന്താവാം?

ഒന്നാമതായി, രാമതരംഗം ഉത്തർപ്രദേശിൻെറ നാലതിർത്തിക്കുള്ളിലൊതുങ്ങി എന്നതാണ്. രാമജന്മഭൂമിയിൽ ശിലാപൂജ നടന്നപ്പോൾ നിർണ്ണായകപ്രാതിനിധ്യം വഹിച്ച തൊട്ടയൽപക്കത്തെ ബീഹാറുകാർ പോലും പാർട്ടിയുടെ ഏററവും വലിയ പ്രതീക്ഷയായ രാമതരംഗത്തിൽപ്പെട്ടില്ല.

ഉത്തർപ്രദേശിൽ ഏതായാലും അധികാരം പിടിച്ചെടുക്കാൻ പാർട്ടിക്ക് കഴിഞ്ഞു. അതുപക്ഷേ മറെറാരു പുലിവാലായിരിക്കുന്നു. ഭരണം ലഭിക്കാൻ അയോദ്ധ്യാച്ചീട്ടു കശക്കിയെങ്കിലും, ഭരണം ലഭിച്ചുകഴിഞ്ഞ സ്ഥിതിക്ക് ഇനി രാമക്ഷേത്രം പണിയാൻ തുനിയുക ഏറെ വിഷമകരമായ സംഗതിയാവും. ഭരണത്തിലിരിക്കുന്ന കക്ഷി രക്തച്ചൊരിച്ചിലോ കലാപമോ ഉണ്ടാക്കുന്നത് അധികാരതാത്പര്യങ്ങൾക്ക് ആത്മഹത്യാപരമാവും. അതിനേതായാലും ഒരു കക്ഷിയും തുനിയില്ലല്ലോ. എന്നാൽ രാമക്ഷേത്ര നിർമ്മാണത്തിൽ നിന്ന് ബി.ജെ.പി. പിൻതിരിഞ്ഞാൽ സംസ്ഥാനത്തെ വിശ്വഹിന്ദുപരിഷത്തും ബജ്റംഗ്ദളും കലാപക്കൊടി ഉയർത്തും. ചുരുക്കത്തിൽ ബിജെ.പി. പിടിച്ച പുലിവാലായിരിക്കുന്നു യു.പിയിലെവിജയം.

ബി.ജെ.പി. ഭരിച്ച സംസ്ഥാനങ്ങളിൽ ആ പാർട്ടിക്കേററ കനത്ത തിരിച്ചടികളാണ് പാർട്ടിയുടെ ഭാവി സന്ദിഗ്ദമാക്കുന്ന മറ്റൊരു പ്രധാന ഘടകം. ഈ തിരഞ്ഞെടുപ്പിൽ ഏറ്റവുമധികം പണം ചെലവാക്കി പ്രചരണംനടത്തിയത് ബി.ജെ.പിയാണല്ലോ. ഈ പ്രചരണകോലാഹലത്തിലും, ബി.ജെ.പി. ഏറെ കൊട്ടിഘോഷിക്കുന്ന സ്വന്തം സംസ്ഥാനഭരണമഹിമയും ജനങ്ങൾ പാടെ തള്ളിക്കളഞ്ഞുവെന്ന വസ്തുത വിരൽചൂണ്ടുന്നത് മറെറാരു യാഥാർത്ഥ്യത്തിലേക്കാണ്. അതായത്, അഴിമതി കാട്ടുന്ന ഒരു ഗവൺമെൻറിനേയും–അവർ ഏത് ദൈവത്തിൻെറ പേരിൽ ഭരിക്കുന്നവരായാലും ശരി–ജനങ്ങൾ വച്ചു പൊറുപ്പിക്കില്ല. ബി.ജെ.പി. ഭരിക്കുന്ന മദ്ധ്യപ്രദേശ്, ഹിമാചൽപ്രദേശ് സംസ്ഥാനങ്ങളിലായിരുന്നു ഈയടുത്തകാലത്ത് ഏററവും കൂടുതൽ അഴിമതിയാരോപണങ്ങളെന്നോർക്കുക.

മറെറാന്ന്, നഗരങ്ങളിൽ പാർട്ടിക്കുണ്ടായ തിരിച്ചടിയാണ്. പാർട്ടിയുടെ ചില തീവ്രവാദപരമായ നിലപാടുകൾ പൊതുവെ മദ്ധ്യപാ



ബി.ജെ.പി നേതൃയോഗം– അദ്വാനി, വാജ്പേയി, ജോഷി, ഗ്വാളിയർ രാജ്ഞി
പിന്നിൽ ഇടത്തുനിന്നും രണ്ടാമത് കല്യാൺ സിംഗ്—യു.പി മുഖ്യമന്ത്രി

തക്കാരായ നാഗരിക വോട്ടർമാർക്ക് ഉൾക്കൊള്ളാനാവില്ലെന്നതിന്റെ തെളിവാണ് ഡൽഹിയിൽ ഒരു രാഷ്ട്രീയ ശിശു മാത്രമായ രാജേഷ്ഖന്നയിൽ നിന്ന് വെറും 1500 വോട്ടിന് അദ്വാനിയെപ്പോലൊരു ഹെവി വെയ്റ്റ് നേതാവ് കഷ്ടിച്ച് രക്ഷപ്പെട്ട ഇലക്ഷൻ കഥ.

ഇതിനെല്ലാം പുറമേയാണ് പാർട്ടിക്കു സംഭവിച്ച കനത്ത സാമ്പത്തിക നഷ്ടം. ആത്യന്തികലക്ഷ്യം, രാജീവിന്റെ മരണംമൂലം വോട്ടെടുപ്പിനിടയിൽ മുദ്രാവാക്യങ്ങളും നയങ്ങളും, മാറേറണ്ടിവന്നത് ബി.ജെ.പിയുടെ പല കണക്കുകളും തെററിച്ചിട്ടുണ്ട്.

വിദേശത്തുനിന്നും കിട്ടിയതായി പറയപ്പെടുന്ന 200 കോടി ഡോളർസഹായവും ടാററ, ആദിത്യബിർള, സിംഘാനിയ, വിജയമല്ല്യ തുടങ്ങിയ ഇന്ത്യൻ വ്യവസായലോബികൾ ബി.ജെ.പിക്കു മാത്രമായി അകമഴിഞ്ഞു നല്കിയ സംഭാവനകളും ശിലാന്യാസകാലത്തു സംഭരിച്ച രാമക്ഷേത്ര ഫണ്ടും ഇന്ത്യയെ വിലയ്ക്കെടുക്കാൻ മതിയാകുമെങ്കിലും, ഇലക്ഷൻ ഇത്ര നീണ്ടുപോയത് പാർട്ടിഫണ്ട് അതിവേഗം ക്ഷയിക്കാനിടവരുത്തി. ആദ്യഘട്ട പ്രചരണത്തിൽ ക്രമംവിട്ട് ധൂർത്തടിച്ച പാർട്ടിക്ക് മൂന്നാം ഘട്ടമെത്തിയപ്പോൾ സാമ്പത്തിക ഞെരുക്കം അനുഭവപ്പെട്ടിരുന്നല്ലോ. മററു കക്ഷികളെ അപേക്ഷിച്ച് ബി.ജെ.പിയുടെ സ്ഥിതി തുലോം സുഖപ്രദമായിരുന്നെങ്കിലും, യു.പിയിലും ഗുജറാത്തിലുമൊഴികെ മറെറങ്ങും ഈ പണക്കൊഴുപ്പിനുഫലം കണ്ടെത്താനാവാത്തത് ഇലക്ഷൻ ബിസിനസിൽ സത്വരാടിസ്ഥാനത്തിൽ നഷ്ടം തന്നെയാണ്. അതൊരുവശം. മറുവശത്താകട്ടെ പാർട്ടിക്ക് അനുകൂലമായ മററു ചില ആശ്വാസഘട്ടകങ്ങളുണ്ടായിട്ടുണ്ട്. ഗുജറാത്തിലെ വൻവിജയവും കർണ്ണാടകം, ആന്ധ്ര, ആസാം എന്നിവിടങ്ങളിലേക്കുള്ള ഫലപ്രദമായ കാൽവയ്പും ബി.ജെ.പിയുടെ ദേശീയാടിസ്ഥാനം വിപുലമാവുകയാണെന്നതിന്റെ ദൃഷ്ടാന്തമാണ്. ഇന്ത്യയുടെ ഹൃദയഭൂമിയായ ഉത്തർപ്രദേശിൽ ഒററയ്ക്ക് ഭരിക്കാനുള്ള ഭൂരിപക്ഷം ഒററയടിക്ക് നേടിയത് ഏതൊരു പാർട്ടിയെ സംബന്ധിച്ചിടത്തോളവും അഭിമാനം തന്നെ. എങ്കിലും യു.പിയിൽ അധികാരം നിലനിർത്തുക ഏത് പാർട്ടിക്കും എന്നും വലിയ തലവേദനയാണുതാനും. ഈ പശ്ചാത്തലത്തിലാണ് പത്താം ലോക്സഭയിൽ ബി.ജെ.പി. പ്രതിപക്ഷത്ത് പ്രത്യേക കക്ഷിയായി ഒററപ്പെട്ടിരിക്കാൻ പോകുന്നത്. പ്രത്യയശാസ്ത്രപരവും സമീപനപരമായുമെല്ലാം ബി.ജെ.പി ഒററയാൻകക്ഷി തന്നെയായിരിക്കും.

ഈ ഒററപ്പെടൽ പക്ഷേ പാർട്ടിക്കുള്ളിൽ നിന്നു മാത്രമല്ല, പല ജനവിഭാഗങ്ങളിൽ നിന്നു കൂടിയുണ്ടെന്നുവരുമ്പോഴാണ് ബി.ജെ.പിയുടെ ഭാവി വീണ്ടും അപകടസ്ഥിതിയിലേക്ക് നീങ്ങുക. രാജ്യത്തെ മുസ്ലീം ജനവിഭാഗത്തിൽ നിന്നകന്നത് പാർട്ടിയുടെ ദേശീയസ്വഭാവത്തെ ഹനിക്കുന്നുണ്ട്. മദ്ധ്യപ്രദേശിലെ തോൽവിയുടെ ഒരു മുഖ്യകാരണമതാണ്. സുന്ദർലാൽ പട്വയുടെ ഭരണരംഗത്തെ അഴിമതികൾക്കുപരി, ഭോപ്പാലിൽ പാർട്ടി സ്വീകരിച്ച മുസ്ലീവിരുദ്ധ നിലപാടാണ് ഇവിടത്തെ സീററുകൾ പലതും നഷ്ടപ്പെടുത്തിയത്. ഈ അവസരം മുതലെടുത്ത്, ഉൾപ്പോരു നിർത്തിവച്ചു പ്രവർത്തിച്ചതാണ് ഇവിടെ കോൺഗ്രസ്സിന് തിരിച്ചുവരവു നടത്താനായത്.

രാജസ്ഥാനിലും ബി.ജെ.പിക്ക് വൻതകർച്ചയുണ്ടായി. ജനതാദളുമായി അകന്നതാവാം കാരണം. ഇതേ കാരണത്താൽ ബീഹാറിൽ പാർട്ടിക്ക് വഴിപോക്കരാവേണ്ടിവന്നു. അതു പക്ഷേ ലല്ലുപ്രസാദിന്റെ ഒററയ്ക്കുള്ള മിടുക്കുകൊണ്ടായിരുന്നില്ല താനും.

പിന്നോക്ക വിഭാഗങ്ങൾക്കിടയിൽ പാർട്ടിക്ക് സ്വാധീനം ചെലുത്താനാവില്ലെന്നതും ഒരു പ്രധാനകാരണം തന്നെ. പാർട്ടിയുടെ പരക്കെയുള്ള സവർണ്ണലേബലും ഉപരിവർഗ്ഗനയങ്ങളും ബി.ജെ.പിയെ പിന്നോക്ക ജനവിഭാഗങ്ങളിൽ നിന്നകററുകയാണ്. ഉത്തർപ്രദേശിലെ വിജയത്തിന്റെ ക്രെഡിററ് ബി.ജെ.പിക്ക് ഒററയ്ക്ക് വിഴുങ്ങാനാവില്ല. പാതി മുലായംസിംഗിനുള്ളതാണ്. മുലായത്തിന്റെ അക്രമരാഷ്ട്രീയം മടുത്ത ജനങ്ങൾ ഒരു പോംവഴിയായി കണ്ടത് ബി.ജെ.പി. ആയിപ്പോയെന്നേയുള്ളു. സംസ്ഥാന കോൺഗ്രസ്സിലെ അന്തഃഛിദ്രവും ജനതാദളിലെ ഭിന്നിപ്പും കണക്കിലെടുത്തപ്പോൾ, രാമന്റെ പേരിൽ കെട്ടുറപ്പുകാട്ടിയ പാർട്ടിയെ ജനംവരിച്ചു. ഇതുപക്ഷേ ആശയപരമായ ഒരു സ്വയംവരമല്ലതാനും. അതുകൊണ്ടുതന്നെ ഈ വിജയം എത്രനാൾ കാക്കാനാവുമെന്നതാണ് പ്രശ്നം.

മാത്രമല്ല, രാമജന്മഭൂമിയുടെ പേരിൽ നേടിയ വോട്ടുകൾക്ക്, ഭരണം കിട്ടിയശേഷം രാമക്ഷേത്രം പണിതുകൊണ്ടേ പ്രതിഫലമേകാനാവൂ. അങ്ങനെ ചെയ്താൽ അത് മുസ്ളീങ്ങളെ കൂടുതലകററും. വാരണാസിയിലും മധുരയിലുമുള്ള പള്ളികൾ കൂടി പൊളിക്കണമെന്ന പരിഷത്തിന്റെ ആവശ്യവും ബി.ജെ.പിക്ക് തലവേദനയേകുകയേയുള്ളു.

ഈ നിലയിൽ പാർട്ടിയുടെ ഭാവിയെന്താവും? പാർട്ടിയിലെ തീവ്രവാദികളായ പരിഷത്ത്, ആർ.എസ്.എസ്. ഘടകങ്ങൾക്കുള്ള മുൻകൈ തുടരുമോ? അതോ മിതവാദികളായ വാജ്പേയി ഗ്രൂപ്പിനു മേൽക്കൈ ലഭിക്കുമോ? അതു തീരുമാനിക്കാനായിട്ടില്ല. എങ്കിലും ഇപ്പോഴത്തെ പാർട്ടിനയം വ്യക്തമാണ്–ഇന്ത്യയുടെ പരമാവധി പ്രദേശങ്ങളിൽ സ്വാധീനം നേടുക. അതുവഴി, ബി.ജെ.പി. വോട്ടും ബി.ജെ.പി. വിരുദ്ധ വോട്ടും എന്നൊരു വ്യക്തമായ രാഷ്ട്രീയ ധ്രുവീകരണം സംജാതമാക്കുക. അതുകൊണ്ടുതന്നെയാണ് കേന്ദ്രത്തിൽ ഇപ്പോൾ കോൺഗ്രസ് (ഐ) ആരുമായി ചേർന്നും ഗവൺമെൻറുണ്ടാക്കിക്കൊള്ളട്ടെ എന്ന് ബി.ജെ.പി. പറയുന്നത്. കാരണം ബി.ജെ.പി വിരുദ്ധരായ ജനതാദളിനേയും ഇടതുകക്ഷികളേയും കോൺഗ്രസ്സിനേയും ഒരേ വശത്താക്കിക്കഴിഞ്ഞാൽ, പാർട്ടിയുടെ ലക്ഷ്യം പിന്നെ സുഗമമാവുകയായി. ഏച്ചുവച്ച കെട്ടുകളുമായി കോൺഗ്രസ് ഭരിക്കുകയും ജനങ്ങളിത് മടുക്കുകയും ചെയ്യുന്നതോടെ വരുംകാല തിരഞ്ഞെടുപ്പുകളിൽ മേല്പറഞ്ഞ ധ്രുവീകരണം വ്യക്തമായി പ്രതിഫലിക്കും.

ഈ ലക്ഷ്യം നേടണമെങ്കിൽ പക്ഷേ വി.പി.സിംഗിനെ വേദിയിൽ നിന്നൊഴിവാക്കേണ്ടതുണ്ട്. മറുപക്ഷത്തെ ആശയപരതയുടെ പേരിൽ വോട്ടുബാങ്കുള്ളത് (ജാതിവോട്ട്) സിംഗിന് മാത്രമാണ്. അതാകട്ടെ, ദേശീയടിസ്ഥാനത്തിൽ വളരാൻ പര്യാപ്തവുമാണ്. അപ്പോൾ സിംഗാണ് ബി.ജെ.പിയുടെ രണ്ടാമത്തെ വിഘ്നം. വാജ്പേയിയെപ്പോലുള്ള മിതവാദികൾക്കു സ്ഥാനമില്ലാതാവുകയാണെങ്കിൽ യു.പിയിൽ മുലായംസിംഗ് മൂലം ജനതാദളിനുണ്ടായ അപചയമാവും ബി.ജെ.പിക്കും വന്നുഭവിക്കുക. ജനവിഭാഗങ്ങളിൽ നിന്നുള്ള അകൽച്ചഒഴിവാക്കാൻ പാർട്ടി എത്രത്തോളം സെൻട്രിസ്ററുപാതയിലേക്ക് അടുക്കുന്നുവോ രാഷ്ട്രീയവിജയം നേടാനുള്ള സാദ്ധ്യത അത്രത്തോളം വളർന്നുകൊണ്ടിരിക്കും.

ആ നിലയ്ക്ക് നോക്കുമ്പോൾ പത്താംദേശീയ തിരഞ്ഞെടുപ്പിൽ ഏററവും നിർണ്ണായകമായ ചുവടുവയ്പ് നടത്തിയിരിക്കുന്ന കക്ഷി ബി.ജെ.പിയാണെന്നു കാണാം. ബി.ജെ.പിയും ബി.ജെ.പി. വിരുദ്ധരും എന്നുള്ള വ്യക്തമായ ചേരിതിരിവ് സൃഷ്ടിച്ചെടുത്തതാണ് അവരുടെ നേട്ടം. ബുദ്ധിജീവികൾ എന്ന് അഭിമാനിക്കുന്ന കമ്മ്യൂണിസ്ററുകാർ പോലും സ്വയം അറിയാതെ ഈ വെട്ടിൽ വീണതിന്റെ തെളിവാണ് കോൺഗ്രസ് ചേരിയിലേക്കുള്ള അവരുടെ മാററം. തത്ക്കാലന്യായീകരണങ്ങൾ എന്തൊക്കെ നിരത്തിയാലും ബി.ജെ.പി നേടിയെടുത്ത ഈ പരോക്ഷവിജയം കണ്ടില്ലെന്ന് നടിക്കാനാവില്ല. കാരണം ഇന്ത്യൻ ജനതയുടെ സാമുദായികമായ ഈ ധ്രുവീകരണം ഈ മണ്ണിനെ സ്നേഹിക്കുന്ന ഓരോ ഇന്ത്യക്കാരന്റെയും നെഞ്ചകം പിളർക്കുന്നതാണ്. ബി.ജെ.പിയുടെ എല്ലാ പ്രത്യക്ഷവിജയങ്ങളെക്കാളും നൃശംസാപരവും ഇന്ത്യൻ വ്യവസ്ഥിതിയുടെ അന്തഃസത്തയ്ക്ക് വിനാശകവുമാണ് ഈ വിജയം.

ബി.ജെ.പി. ലോക്സഭയിൽ വർഷം–സീററ്–കിട്ടിയ വോട്ട്

1952–3–3.1%
1957–4–5.9%
1962–14–6.4%
1967–35–9.4%
1971–22–7.4%
1984–2–7.4%
1989–88–11.4%
1991–120–

☆ 1977 വരെ ഭാരതീയ ജനസംഘം എന്ന ലേബലിലായിരുന്നു പാർട്ടി മത്സരിച്ചിരുന്നത്.

☆ 1977–ലെ ഇലക്ഷനിൽ ഭാരതീയ ലോക്ദൾ ആയി ജനതാപാർട്ടിക്കീഴിൽ മത്സരിച്ചു.

☆ 1980–ൽ ജനത പിളർന്നപ്പോൾ ചന്ദ്രശേഖർ ഗ്രൂപ്പിനൊപ്പം നിന്നു.



വോൾ സോയിങ്ക

# ചുവപ്പിന്റെ കള്ളം



മാനവരാശിയുടെ കൂട്ടവിനാശം. ക്ഷാമവറുതിയിൽ ദശലക്ഷക്കണക്കിനു കുഞ്ഞുങ്ങൾക്കു നിതാന്തമായ മസ്തിഷ്ക മാന്ദ്യം. ചുട്ടുപൊള്ളുന്ന ഹൈവേകളിലൂടെ അസ്ഥികൂടങ്ങളുടെ ഇടമുറിയാത്ത പ്രയാണം. വിജനഗ്രാമങ്ങളിലും ശ്മശാനഭൂമികളിലും കുമിയുന്ന ശവക്കൂമ്പാരങ്ങൾ. എല്ലാം അതിജീവിച്ച് അഭയാർത്ഥി ക്യാമ്പുകളിൽ തിക്കിത്തിരക്കിയെത്തുമ്പോൾ പ്രത്യയശാസ്ത്രപ്രമാണങ്ങളുടെ നിഷ്കർഷയിൻപടിയുള്ള ''പുനരധിവാസ''ത്തിനു നിർബന്ധിക്കപ്പെടുന്ന, എല്ലിൻകൂടുകളായ ആ മനുഷ്യരൂപങ്ങളുടെ മുഖത്ത് മ്ളാനതയും നിരാശതയും.

അടിമകളുടെ അനസ്യൂതമായ പ്രയാണങ്ങളെയും കറുത്ത മനുഷ്യജീവികൾ വ്യാപാരച്ചരക്കുകളായി തിങ്ങിനിറഞ്ഞ സമുദ്രതീര ദുർഗ്ഗങ്ങളെയും ഇരുട്ടറകളെയും നിരക്കടകളെയും താല്ക്കാലികച്ചന്തകളെയുമാണ് ഈ വക ദൃശ്യങ്ങൾ ഓർമ്മിപ്പിക്കുന്നതെങ്കിൽ; പുതിയൊരു നൂറ്റാണ്ടിന്റെ പ്രതീകാത്മക വെല്ലുവിളി ഏറ്റെടുക്കാൻ നാം മുന്നേറിക്കൊണ്ടിരിക്കുന്നതായ ഈ വർഷങ്ങളിലോരോന്നിലും ഇത്തരം കാഴ്ചകൾ ആവർത്തിച്ചാവർത്തിച്ച് കാണേണ്ടിവരുന്നെങ്കിൽ; അതിന് നമ്മൾ വിരൽ ചൂണ്ടേണ്ടത് തന്നെക്കുറിച്ചും തന്നെപ്പോലുള്ളവരെക്കുറിച്ചുമുള്ള അറിവ് നേടാൻ വിസമ്മതിക്കുന്ന ആഫ്രിക്കൻ നേതാക്കളുടെ നേർക്കുതന്നെയാണ്. ആഫ്രിക്കാ വൻകര പിന്നെയും വഞ്ചിക്കപ്പെട്ടിരിക്കുന്ന കാര്യം—ഇത്തവണ ഉള്ളിൽനിന്നുതന്നെ—നാം തിരിച്ചറിയേണ്ടതുണ്ട്.

ആഫ്രിക്കക്കാർക്ക് പുനർ നവീകരണത്തിന്റെ വെല്ലുവിളിയെ നേരിടണമെങ്കിൽ ''ഇടതു''പക്ഷത്താണെന്നതു കൊണ്ടുമാത്രം നേതാക്കളുടെ കൊടുംക്രൂരതകളെയും വഞ്ചനകളെയും ക്ഷമിച്ചുകൊടുക്കുകയോ കണ്ടില്ലെന്നു വയ്ക്കുകയോ അതുമല്ലെങ്കിൽ ന്യായീകരിക്കുകയോ ചെയ്യുന്ന പഴയ ആ ഏർപ്പാട് നമ്മൾ കൈവിടേണ്ട സമയമായിരിക്കുന്നു. കൂട്ടക്കൊലപാതകിയും നരഭോജിയുമായ ഫീൽഡ് മാർഷൽ ഇദി അമിൻ ദാദാ പോലും അവകാശപ്പെട്ടത് താനൊരു റാഡിക്കലും സോഷ്യലിസ്റ്റും ആണെന്നല്ലേ?

ഇദി അമീൻ പ്രതിഭാസത്തെ ലഘൂകരിച്ചു കാണാൻ ബന്ധനമനുഭവിച്ച ഉഗാണ്ടക്കാരുടെ

യഥാർത്ഥ അവസ്ഥ എന്തെന്നറിയാതെ നമ്മുടെ ബുദ്ധിജീവികളിൽ പലരും മുതിർന്നു എന്ന കാര്യവും നാമോർക്കണം. അവരെ സംബന്ധിച്ചിടത്തോളം നിഷേധാത്മകമായ ഏതു വെളിപ്പെടുത്തലും വിശ്വസ്തരായ കറുത്ത നേതാക്കളുടെ പ്രതിച്ഛായയെ വികലമാക്കാൻ പാശ്ചാത്യ ശക്തികൾ കരുതിക്കൂട്ടി നടത്തിയ ദുഷ്പ്രചാരണമായിരുന്നു.

ലൈബീരിയൻ ജനത വീണ്ടുമൊരു രക്തതൃഷിത വിമോചന ലഹരിയിൽ തള്ളിയിടപ്പെട്ടിരിക്കുന്നെങ്കിലത് മാസ്റ്റർ സെർജന്റ് ദോ കാരണമാണ്.

ഇക്കഴിഞ്ഞ മേയ് മാസം നാടുവിട്ടോടിയ കേണൽ മെൻഗിസ്തുവിന്റെയും അയാളുടെ ദെർഗെ (മാർക്സിസ്റ്റ് ഭരണസമിതി) യുടെയും കീഴിലായിരുന്ന എത്യോപ്യയുടെ സ്ഥിതി എന്താണ്? താൻ കൊന്നെറിഞ്ഞ പ്രതിപക്ഷ വിദ്യാർത്ഥികൾക്ക് അന്തസ്സായൊരു ശവസംസ്കാരത്തിന് അനുമതി നൽകാനുള്ള മാന്യതയെങ്കിലും കുറഞ്ഞപക്ഷം ഹെയ്‌ലി സെലാസിക്കുണ്ടായിരുന്നു. ദെർഗെ ആകട്ടെ, നേരെമറിച്ച്, വിദ്യാർത്ഥികളെ ഒരുപാഠം പഠിപ്പിക്കാൻ അവരുടെ സഹപാഠികളുടെ മൃതദേഹങ്ങളെ തെരുവുകളിൽ ദിവസങ്ങളോളം കിടന്ന് ചീഞ്ഞളിയാൻ കൂമ്പാരം കൂട്ടിയിടുകയാണ് ചെയ്തത്.

തങ്ങളുടേതായ രീതിയിൽ ''ചുവപ്പു ഭീകരത'' നടപ്പിലാക്കുക മാത്രമേ തങ്ങൾ ചെയ്യുന്നുള്ളൂവെന്നാണ് ഈ നേതാക്കൾ വീമ്പിളക്കിയിരുന്നത്. വിദ്യാർത്ഥികളെ വേട്ടയാടിപ്പിടിച്ച് കശാപ്പുചെയ്ത് കഴുകൻമാർക്ക് എറിഞ്ഞുകൊടുത്തു. വിപ്ളവേച്ഛയുടെ പാഠപുസ്തക മാതൃകകളെ പിടിച്ചാണയിടാൻ വേണ്ടിയായിരുന്നു ഇതെല്ലാം. കർഷകരും തൊഴിലാളികളും ബുദ്ധിജീവികളുമെല്ലാം ഈ സോകാൾഡ് വിപ്ളവത്തിന്റെ യന്ത്രബകന് തീരാവിശപ്പിനുള്ള ഭക്ഷണമായി. കെട്ടിയലങ്കരിച്ചെഴുന്നള്ളിക്കപ്പെട്ട പദാവലികളിൽ പ്രതിധ്വനിച്ചത് സ്റ്റാലിൻ യുഗത്തിന്റെ ഭ്രാന്തായിരുന്നു.

'വി ആർ ദ വേൾഡ്'—ഭൗതികവും ആത്മീയവുമായ വിഭവ ലഭ്യതയിൽ അതിസമ്പന്നമായ ഒരു വൻകരയിൽപ്പെട്ട എത്യോപ്യയിലെ പട്ടിണിക്കാർക്കു വേണ്ടി നടത്തപ്പെട്ട ആ ജീവകാരുണ്യ സംഗീതമേള എത്ര അപമാനകരമാണ്! ക്ഷാമത്തിലാണ്ട 'ഇല്ലാത്തവരുടെ' മേൽ കാരുണ്യം ചൊരിയാൻ ഒരുമ്പെട്ടിറങ്ങിയ 'ഉള്ളവരുടെ' ആ തൊണ്ടകളിൽ നിന്നുതിർന്നത് എന്തു ശബ്ദ സമ്പന്നതയായിരുന്നെന്നോ! ആത്മാഭിമാനത്തിന്റെ തരിമ്പെങ്കിലുമുള്ള ഏതു വംശത്തിനും അത് കാഞ്ഞിരക്കഷായമാകാനേ നിവൃത്തിയുള്ളൂ.

ഈ ഭൂവട്ടാരത്തിന്റെ മറുപാടുള്ളവരുടെ ഭ്രാതൃസ്നേഹപരമായ കടപ്പാടുകളെ ന്യായീകരിക്കാൻ പോന്ന വിധത്തിൽ അപ്രതീക്ഷിതമായി പൊടുന്നനെ സംഭവിച്ചുപോയ ഒരു പ്രകൃതി ദുരന്തത്തെക്കുറിച്ചല്ല നമ്മളിവിടെ പരാമർശിക്കുന്നത്. അല്ലേയല്ല. നാമിവിടെ പറഞ്ഞുവരുന്നത്, വിഭവങ്ങളുടെയും മുൻഗണനാ ക്രമങ്ങളുടെയും മനഃപൂർവ്വമായ കൈകാര്യം ചെയ്യലിന്റെ അല്ലെങ്കിൽ കെടുകാര്യസ്ഥതയുടെ പ്രശ്നമാണ്. എറിട്രിയക്കെതിരെ യുദ്ധം നടത്താൻ എത്യോപ്യൻ ദെർഗെ ഓരോ മാസവും ചെലവിട്ടിരുന്നത് ബോബ് ഗെൽദോഫിന്റെ ആഗോള സംഗീതമേളാ ശൃംഖലയായ 'ബാൻഡ് എയ്ഡിനു' സമാഹരിക്കാൻ കഴിഞ്ഞ തുകയുടെ എത്രയോ മടങ്ങ് അധികമായിരുന്നു.

ഈ വഞ്ചനകൾ കാരണം, തകരുന്ന ബെർലിൻ മതിൽ ആഫ്രിക്കക്കാർക്ക് ഒരു പ്രതീകവും വഴിനാട്ടിയുമായിരിക്കുന്നു. ബെർലിൻ മതിൽ പൊളിയുന്നതിനും ഉദ്ദേശം ഒരു നൂറ്റാണ്ടുമുമ്പാണ് യൂറോപ്പിലെ ക്രൈസ്തവ രാജാക്കൻമാർ ബെർലിനിൽവച്ച്, ആഫ്രിക്കയെ തങ്ങൾക്ക് തോന്നിയപടി വെട്ടിപ്പിളർന്ന് താന്താങ്ങളുടെ കൈവശഭൂമിയാക്കിയത്. ചരിത്രത്തിന്റെ കുസൃതി കാവ്യനീതിയാവുന്നത് മിക്കപ്പോഴും അങ്ങനെയാണല്ലോ.

ബെർലിൻ കോൺഫറൻസിൽവച്ച് ആഫ്രിക്കൻ വൻകരയുടെ വിഭജനം നടന്നുകഴിഞ്ഞ് ഒരു നൂറ്റാണ്ടിനുശേഷം അതേ ബെർലിൻ തന്നെ സ്വയം വിമോചിതമാവുകയും പുനരേകീകൃതമാവുകയും ചെയ്തു. തകർന്നടിയുന്ന ബെർലിൻ മതിലിന്റെ അവശിഷ്ടങ്ങളിൽ ഞങ്ങളുടെ ഭാവിയുടെ ചുവരെഴുത്തും നാടകീയമായി തെളിയുകയാണ്.

വിമോചനത്തിന്റെ ഈ ആഗോള തരംഗത്തിൽപ്പെട്ടാണ് ഇപ്പോൾ നെൽസൺ മണ്ടേല ഒരു വിരോധാഭാസമായി ജൈത്രയാത്ര നടത്തുന്നത്. അദ്ദേഹത്തോടൊപ്പം, യാഥാർത്ഥ്യത്തിൽ നിന്ന് അവരെ അകറ്റിനിറുത്തുന്ന വർണ്ണവിവേചനത്തിന്റെ മതിൽ തകർക്കാനും അങ്ങനെ സ്വന്തം വിമോചനം പ്രഖ്യാപിക്കാനും· അനുഭവിക്കാനും ദക്ഷിണാഫ്രിക്കയിലെ വെള്ളക്കാരായ പൈതൃകവാദികൾ പോലും നിർബന്ധിതരാവും എന്ന പ്രതീക്ഷയുടെ ഒരു രജതരേഖ തെളിയുന്നുണ്ട്. ഈ വിമോചന തരംഗം സ്വാതന്ത്ര്യത്തിന്റെയും അധികാരത്തിന്റെയും പ്രശ്നത്തെ സംബന്ധിക്കുന്ന സകലവിധത്തിലുമുള്ള നിഗൂഢവൽക്കരണത്തെയും ഒഴുക്കിക്കളയുന്നു.

നാണംകെട്ട അവസരവാദത്തിന്റെ യുഗം അവസാനിച്ചിരിക്കുന്നു. അടിച്ചേൽപ്പിക്കപ്പെടുന്ന ഭരണത്തെ, ഏറ്റവും ക്രൂരമായ ഭാവത്തിൽ നമ്മുടെ ആൾക്കാരിൽനിന്നുതന്നെ ഉളവായിട്ടുള്ള ഭരണത്തെ ഉറപ്പിച്ചു നിലനിറുത്തുന്ന കള്ളത്തരങ്ങളെ പ്രത്യയശാസ്ത്ര ലഹരിയുടെ വാചോപാടത കൊണ്ട് മറച്ചുപിടിക്കാൻ ഇനിയും അനുവദിച്ചുകൂടാ.

ആഫ്രിക്കയിലെ ബുദ്ധിജീവികളെ സംബന്ധിച്ചിടത്തോളം അതിന്റെ അർത്ഥം, നമ്മുടെ മാനവികത അന്തർഹിതമായിത്തന്നെ അനുഭവിക്കുന്ന നിന്ദയുടെയും ഇകഴ്ത്തലിന്റെയും അസ്വഭാവികതയെച്ചൊല്ലി ജനങ്ങളെ ദത്തശ്രദ്ധരാക്കാൻ സാദ്ധ്യമായ സകല അവസരങ്ങളും ഉപയോഗിക്കണമെന്നതാണ്. ഏതു നിറത്തിലായാലും, ഏതുദ്ദേശ്യത്താലായാലും, ഏതു പ്രത്യയ ശാസ്ത്രത്തിന്റെ പേരിലായാലും അവരോധിക്കപ്പെടുന്ന ഏതുതരം സ്വേച്ഛാധിപത്യത്തിന്റെയും അസ്വാഭാവികതയെപ്പറ്റി ജനങ്ങളെ ബോദ്ധ്യപ്പെടുത്താൻ അമാന്തിച്ചു കൂടാ.

ഒഴിഞ്ഞുകിടക്കുന്ന കൊത്തളങ്ങളിലേക്ക് സൂത്രത്തിൽ കൈയേറാൻ വട്ടംകൂട്ടുന്നവരെക്കുറിച്ചും നമ്മൾ ദത്തശ്രദ്ധരാവണമെന്നതു നേരുതന്നെ. പ്രത്യേകിച്ചും, മതവും അധികാരവും തമ്മിലുള്ള ആ രക്തവിവാഹം. പലേ ആഫ്രിക്കൻ രാഷ്ട്രങ്ങളുടെയും സിരാതന്തുക്കളിലൂടെ മാരകമായ ആ വിഷം മെല്ലെമെല്ലെ കിനിഞ്ഞു പടരുകയാണ്. എന്നിരിക്കിലും, വരട്ടു പ്രമാണവാദത്തിന്റെ കല്ലു നെഞ്ചിൻമേൽ അവസാനത്തെ കുന്തമുനയും തറഞ്ഞുകഴിഞ്ഞിരിക്കുന്നു. പ്രത്യയശാസ്ത്ര അപ്രമാദിത്വം എന്ന രാക്ഷസന്റെ മരണം ക്ളിനിക്കലായിത്തന്നെ പ്രഖ്യാപിക്കപ്പെട്ടു കഴിഞ്ഞിരിക്കുന്നു.

അതിന്റെ ശവമഞ്ചവാഹകരും നാമനിർദ്ദേശം ചെയ്യപ്പെട്ടുകഴിഞ്ഞിരിക്കുന്നു: മാനവികത, മതേതരത്വം, ജനാധിപത്യം. നാലാമത്തെ നാമമാകട്ടെ അധികാരത്തിന്റെ അവസരവാദത്തിൽ പൂഴ്ന്നുകിടക്കുന്നു: സോഷ്യലിസം.

പറഞ്ഞാലൊടുങ്ങാത്തത്ര ക്രൂരതകൾകൊണ്ട് മാറ്റു കുറഞ്ഞുപോയ മാനവികമായൊരു പ്രത്യയശാസ്ത്രത്തിന്റെ യഥാർത്ഥ പിൻതുടർച്ചയായി സോഷ്യലിസത്തെ ഞാൻ കാണട്ടെ. സോഷ്യലിസം ആഗോളാടിസ്ഥാനത്തിൽ അവഹേളിക്കപ്പെട്ടിരിക്കുന്നു. എങ്കിലും, ആഫ്രിക്കാ വൻകരയിലെ ദരിദ്രജനകോടികൾക്ക് അത് ഒരു പ്രത്യാശയായി തെളിയുന്നു.

ഓരോ സമുദായത്തിനും അവരവരുടേതായ രീതികളിൽ, സോഷ്യലിസത്തിന്റെ നവനവോൻമേഷശാലിയായ പ്രകാശനങ്ങൾ കണ്ടെത്തേണ്ടത് ആവശ്യമായി വരും. സോഷ്യലിസം എന്ന പേരുതന്നെ, ഒരുപക്ഷേ, ആഫ്രിക്കൻ രാഷ്ട്രങ്ങളുടെ മാനവികതാവാവാദപരമായ ആയലുകൾക്കുള്ള പൊതുവായൊരടിത്തറയായി തുടർന്നും വർത്തിച്ചേക്കും. ഇവിടെ അത് അന്യമായൊരു സങ്കല്പനമല്ല. മാർക്സിനും ഏംഗൽസിനും ലെനിനും മുമ്പുമുതൽക്കേയുള്ള തന്റെ ഉയമാഗ്രാമങ്ങളിൽനിന്ന് യൂലിയസ് നെരേരെ മനസ്സിലാക്കിയെടുത്തതും മറ്റൊന്നല്ല.

മനുഷ്യരാശിയുടെ മാനവിക ലക്ഷ്യങ്ങളെ പിടിച്ചെടുക്കാൻ വരട്ടു പ്രമാണത്തെ അനുവദിച്ചുകൂടാ എന്നതാണ് ഇക്കഴിഞ്ഞ ദശകങ്ങളിൽ ആഫ്രിക്കയിലും ലോകത്തിന്റെ മറ്റു ഭാഗങ്ങളിലും ഇനിയൊരു തിരിച്ചുപോക്കുണ്ടാകാത്തവിധം തെളിയിക്കപ്പെട്ടു കഴിഞ്ഞിരിക്കുന്നത്. പച്ചയായ, നഗ്നമായ അധികാരത്തിനും തീരാദുരയ്ക്കും മനുഷ്യരാശിയോടുള്ള പരമപുച്ഛത്തിനും അതൊരിക്കലുമൊരു ഒഴിവുകഴിവാകാൻ പാടില്ല. തീർച്ചയായും അടുത്ത നൂറ്റാണ്ടാരംഭിക്കുന്നതിനു മുമ്പു തന്നെ, ഏതു നിറത്തോടുകൂടിയതായാലും നമ്മുടെ ജീവനക്ഷമതയെ തളർത്തുന്ന തരത്തിലുള്ള ഭരണകൂട മേധാവിത്വം തീരെ ഇല്ലാതാവണം.



# ഇരയുടെ മുഖങ്ങൾ

വി. രാജകൃഷ്ണൻ



ഒരമേരിക്കൻ യൂണിവേഴ്സിററിയിൽ നടന്ന സംഭവമാണ്. ''സ്ത്രീകൾ സാഹിത്യത്തിൽ'' എന്ന വിഷയത്തെ ആസ്പദമാക്കിയുള്ള സെമിസ്റ്റർ കോഴ്സിൽ പങ്കെടുക്കുന്നതിനിടയിൽ ഒരു വിദ്യാർത്ഥി ചോദിക്കാനിടയായി: ''ആരോഗ്യമുള്ള, സന്തുഷ്ടരായ പെണ്ണുങ്ങളാരുംതന്നെ എഴുത്തുകാർക്കിടയിലില്ലെന്നാണോ—അതായത് പ്രശസ്തരായ എഴുത്തുകാരുടെ കൂട്ടത്തിൽ?'' ഈ ചോദ്യം സെമിസ്റ്ററിൽ പിന്നീടു നടന്ന ചർച്ചകളെ പുതിയൊരു വഴിക്കു തിരിച്ചുവിട്ടു. സത്യത്തിൽ ആരോഗ്യവതികളും സന്തുഷ്ടകളുമായ നാരീപ്രതിഭകൾ സാഹിത്യലോകത്തിൽ നന്നെ കുറവാണ്. പാശ്ചാത്യ സാഹിത്യത്തിലേക്ക് കണ്ണോടിക്കുന്ന ഏതൊരാൾക്കും, സ്ത്രീകൾ രോഗത്തിന്റേയും ആത്മഹത്യയുടേയും നേർക്ക് സവിശേഷമായ ഉന്മുഖത പ്രദർശിപ്പിച്ചുപോന്നതായി കാണാൻകഴിയും. സമീപദശകങ്ങളിൽ ഫെമിനിസ്ററ് വിമർശകന്മാർ രൂപപ്പെടുത്തിയിട്ടുള്ള പാരായണ തന്ത്രങ്ങൾ സ്ത്രീകളുടെ രചനകളിൽ തെളിഞ്ഞും, ചിലപ്പോൾ നിലീനമായും കാണുന്ന ഇത്തരം ചില ഭാവബദ്ധതകൾ പുറത്തെടുത്തു കാട്ടുന്നതിൽ ഏറെ വിജയം വരിച്ചിട്ടുണ്ട്.

ഈ സെമിസ്റ്ററിൽ പൊങ്ങിവന്ന ബന്ധപ്പെട്ട വേറൊരു പ്രശ്നമാണ്, രോഗാനുഭവം പരതിച്ചെല്ലുന്നതിൽ സ്ത്രീകളായ എഴുത്തുകാർ കാണിച്ചിട്ടുള്ള പ്രത്യേക വാസന. സാഹിത്യം പഠിക്കുമ്പോൾ നാം സാധാരണയായി പറഞ്ഞുകേട്ടിട്ടുള്ള ഒരു കാര്യം, ദുരന്തകഥാപാത്രങ്ങളുടെ പീഡാനുഭവവും മരണവും കാര്യങ്ങളുടെ കിടപ്പിൽ മാററം വരുത്തുന്നു എന്നതാണ്. അതായത്, അവർ കുരിശ്ശേററുവാങ്ങുന്നതു കാരണം മററുള്ളവർ ആ വിധിയിൽനിന്ന് രക്ഷപ്പെടുന്നു. ഈഡിപ്പസ് തന്റെ ഉല്പത്തിയെ സംബന്ധിക്കുന്ന നടുക്കുന്ന സത്യം കണ്ടെത്തുകയും, ആ അന്വേഷണത്തിന് കനത്ത വില നൽകുകയും ചെയ്യുന്നു. ഒപ്പം അയാൾ തീബ്സിനെ പ്ളേഗിൽനിന്ന് രക്ഷപ്പെടുത്തുന്നു. ഹാംലെററ് മരിക്കുന്നു, എന്നാൽ തുടർന്ന് രാജാവാകുന്ന ഫോർട്ടിൻബ്രാസ് ഡെന്മാർക്കിൽ സാധാരണജീവിതം പുനഃസ്ഥാപിക്കുമെന്ന് നമുക്കറിയാം. എന്നാൽ സ്ത്രീകളായ എഴുത്തുകാരെ സംബന്ധിച്ചിടത്തോളം സ്ഥിതി ഇതിൽനിന്ന് തികച്ചും വ്യത്യസ്തമാണ്. അവരിലധികംപേരും തങ്ങൾക്കു മുമ്പേ കടന്നുപോയവരുടെ ദുരിതങ്ങളും ആത്മപീഡനങ്ങളും വീണ്ടും അനുഭവിച്ചുതീർക്കാൻ വിധിക്കപ്പെട്ടതുപോലുണ്ട്. സാഹിത്യരചനയിലേക്കു തിരിഞ്ഞ അസാധാരണമായ സംവേദനശീലമുള്ള സ്ത്രീകൾ നൂററാണ്ടുകളിലൂടെ പങ്കിട്ട ആവർത്തനാത്മകമായ ഈ ദുരന്തം ഫെമിനിസ്ററ് നിരൂപകന്മാരുടെ പ്രത്യേക ശ്രദ്ധ പിടിച്ചുപററിയതായി കാണാം.

> പ്രതിഭാശാലികളായ ചില എഴുത്തുകാരികളെങ്കിലും, രോഗത്തെ സ്വന്തം രചനകളുടെ കേന്ദ്ര സ്ഥാനത്തു നിർത്തി, അവിടെ നിന്നു കൊണ്ട് ചുറ്റുമുള്ള ലോകത്തെ വിലയിരുത്താൻ ശ്രമിച്ചു കണ്ടിട്ടുണ്ട്. അവരെ സംബന്ധിച്ചിടത്തോളം രോഗം ഒരു രൂപകമായിത്തീരുന്നു.

> സ്ത്രീകളുടെ സാഹിത്യത്തിലെ കഥാപാത്രങ്ങൾ ഒന്നുകിൽ എതിരിടാനും അതിജീവിക്കാനും ശീലിക്കുന്നു. അതിനു കഴിയാതെ വരുമ്പോൾ അവർ വെറുപ്പത്രയും ഉള്ളിലേക്ക് കേന്ദ്രീകരിച്ച് ഇരകളായി പരിണമിക്കുന്നു.

*വർത്തമാനകാലഘട്ടത്തിലെ* പല സ്ത്രീകളും സ്വന്തം രോഗങ്ങളെക്കുറിച്ചും, ശാരീരികാസ്വാസ്ഥ്യങ്ങളെക്കുറിച്ചും കുമ്പസാരരീതിയിൽ എഴുതുന്നതുകൊണ്ടുമാത്രം തൃപ്തിയടയുന്നില്ല. പ്രതിഭാശാലികളായ ചില എഴുത്തുകാരികളെങ്കിലും രോഗത്തെ സ്വന്തം രചനകളുടെ കേന്ദ്രസ്ഥാനത്തു നിർത്തി, അവിടെ നിന്നുകൊണ്ട് ചുററുമുള്ള ലോകത്തെ വിലയിരുത്താൻ ശ്രമിച്ചുകണ്ടിട്ടുണ്ട്. അവരെ സംബന്ധിച്ചിടത്തോളം രോഗം ഒരു രൂപകമായിത്തീരുന്നു. തങ്ങളുടെ സ്വതന്ത്രവികാസത്തിന്റെ നേർക്കു ശത്രുത പുലർത്തുന്ന ബാഹ്യസാഹചര്യങ്ങളെ ചെറുത്തുകൊണ്ട് സൃഷ്ടികർമ്മത്തിലേർപ്പെടാനുള്ള ശ്രമത്തിനിടയിൽ അവർ അനുഭവിക്കുന്ന വിഷമതകളെല്ലാം ഈ ഒററ രൂപകത്തിൽ ആവാഹിക്കപ്പെടുന്നു.

സ്ത്രീയെ ഹിംസാത്മകമായ മരണവുമായി ബന്ധപ്പെടുത്തുന്ന രണ്ടു ചെറുകഥകൾ അടുത്തടുത്തുവച്ച് കാണാനുള്ള ശ്രമമാണ് ഞാനിവിടെ നടത്തുന്നത്. ഈ കഥകളുടെ ദേശകാല സാഹചര്യങ്ങൾ തികഞ്ഞ വ്യത്യസ്തത പുലർത്തുന്നവയാണ്. എന്നാൽ ഈ രചനകളുടെ അന്തസ്സത്തയിലേക്ക് കടക്കുമ്പോൾ കൗതുകകരമായ ചില ചേർച്ചകളും സമാന്തരങ്ങളും നമ്മുടെ കണ്ണിൽപ്പെടുന്നു. സ്ത്രീ സ്വാതന്ത്ര്യവാദികൾ പറയുന്ന അർത്ഥത്തിലുള്ള വിമോചനമല്ല ഈ കഥകളുടെ പ്രമേയം. പുരുഷമേധാവിത്വത്തെക്കുറിച്ചോ, സ്ത്രീയുടെ മുന്നിലുള്ള വിലക്കുകളെക്കുറിച്ചോ നേരിയൊരു സൂചനപോലും ഈ കഥകളുടെ ഉപരിതലത്തിലില്ല. അതേസമയം ഈ രണ്ടു കഥകളിലേയും നായികമാരുടെ വിഹ്വലമായ മാനസികപ്രപഞ്ചത്തിലേക്ക് എത്തിനോക്കുമ്പോൾ തീക്ഷ്ണമായ അടിച്ചമർത്തലിന്റേയും, ചിത്തഭ്രമത്തിന്റേയുമായ അബോധഘടനകൾ വായനക്കാരന് അസ്വാസ്ഥ്യം പകരുന്നു. വിചിത്രമായ ഒരുതരം വിമോചനമാണ് ഈ നായികമാരെ ഒടുവിൽ തേടിയെത്തുന്നത്. ഇല്ലായ്മയിലേക്കും, വിസ്മൃതിയിലേക്കുമുള്ള അവരുടെ കുത്തനെയുള്ള വീഴ്ച ആവിഷ്കരിക്കുന്നതിലൂടെ നേരിട്ടുള്ള ഒരു സന്ദേശത്തിനും പകർന്നുതരാനാവാത്ത തീവ്രതയോടെ ആധുനികയുഗത്തിൽ സ്ത്രീ അനുഭവിക്കുന്ന വ്യഥയിലേക്ക് ഈ കഥകളുടെ ശില്പികൾ വായനക്കാരനെ ഉണർത്തുന്നു.

(2)

മാധവിക്കുട്ടിയുടെ ''മലഞ്ചെരുവുകളിൽ'' എന്ന ചെറുകഥയിലെ നായികയെ ഒരജ്ഞാത ശബ്ദം ഇങ്ങനെ ഓർമ്മിപ്പിക്കുന്നു: ''സ്വപ്നങ്ങളാണ് എന്നും നിലനില്ക്കുന്നത്. മറെറല്ലാം നശിച്ചുപോവുമ്പോഴും സ്വപ്നങ്ങൾ നമ്മുടെ കൂടെ നിൽക്കുന്നു. നീ കുട്ടിക്കാലം മുതൽക്കു കണ്ട സ്വപ്നങ്ങൾ മരണത്തിന്റെ ഓരോ കഷണങ്ങളായിരുന്നു...''+ സ്വപ്നത്തിന്റെ വിലക്ഷണമായ അവസ്ഥകളിലൂടെ തെന്നി

നീങ്ങുന്ന സ്ത്രീകഥാപാത്രങ്ങളെ കേന്ദ്രീകരിച്ചുള്ള ഒരുപറ്റം കഥകൾ തന്റെ സാഹിത്യജീവിതത്തിന്റെ ഒരു പ്രത്യേകഘട്ടത്തിൽ മാധവിക്കുട്ടി എഴുതുകയുണ്ടായി. ഈ കഥകളിൽ ഭൂതവർത്തമാനങ്ങൾ സാന്ദ്രീഭവിച്ച് ഒറ്റ ബിന്ദുവിൽ ഒതുങ്ങിക്കൂടുന്നു. പലപ്പോഴും വ്യക്തമായി നിർവചിക്കപ്പെടാത്ത ഒന്നാണ് ഈ കഥകളിലെ ഭൂപരിസരം. ഭാഷ മെല്ലെ അലിഞ്ഞില്ലാതായിത്തീരുന്ന ഒരനുഭവം ഈ കഥകൾ വായിക്കുമ്പോൾ നമുക്കു ലഭിക്കുന്നു.

ഒരു പേക്കിനാവിന്റെ ഘടനയാണ് ''മലഞ്ചെരുവുകളിൽ'' എന്ന കഥയ്ക്കുള്ളത്. ഓപ്പറേഷനുശേഷം ആശുപത്രിയിൽ വിശ്രമിക്കുന്ന നായിക ഒരു ചീത്ത സ്വപ്നത്തിൽ നിന്നുണരുന്നത് കാണിച്ചുകൊണ്ട് കഥയാരംഭിക്കുന്നു. അവൾ ഒരു നീണ്ട മയക്കത്തിലേക്ക്—മൃതിയുടെ ആശ്ലേഷത്തിലേക്ക്—വഴുതിവീഴുന്നത് ചിത്രീകരിച്ചുകൊണ്ട് കഥ അവസാനിക്കുകയും ചെയ്യുന്നു. തണുത്തു മരവിച്ച മലഞ്ചെരുവുകളിൽ, അജ്ഞാതമായ പേടികൾക്കിരയായി കഴിയുന്ന അവളുടെ മനസ്സിന്റെ ക്രമേണയുള്ള ശൈഥില്യമാണ്, ഇതിനിടയിലുള്ള അവളുടെ ചേഷ്ടകളുടേയും പെരുമാറ്റത്തിന്റേയും വർണ്ണനയിലൂടെ കഥാകൃത്ത് പകർത്തുന്നത്.

ഒരു കണക്കിൽ ബേബിക്കു പരാതിക്കവകാശമില്ല. സ്നേഹശീലനായ ഭർത്താവ് അവൾക്ക് സാന്ത്വനം പകരുന്നുണ്ട്. അകലെ തന്നെ കാത്തിരിക്കുന്ന സന്തോഷം നിറഞ്ഞ വീടിന്റെ ഓർമ്മ രോഗശയ്യയിലും അവളെ സദാ തേടിയെത്തുന്നു. എന്നാൽ ബേബിയെ സംബന്ധിച്ചിടത്തോളം നീലമലകൾക്കിടയിലുള്ള ആശുപത്രിയിലെത്തിയതിനുശേഷം പ്രേതങ്ങൾ കാവൽ നിൽക്കുന്ന പ്രതീതിയാണെങ്ങും. അവളുടെ പ്രേതവിശ്വാസത്തെ കളിയാക്കി അകറ്റാൻ ഭർത്താവ് ശ്രമിക്കുന്നുണ്ട്. എന്നിട്ടും ചുറ്റുമുള്ള അന്തരീക്ഷത്തിലെ ചലനങ്ങളും, നിറങ്ങളും, ഗന്ധങ്ങളുമൊക്കെ അവളുടെ ലോലവും ദുർബലവുമായ ഹൃദയത്തിൽ കൂടുതൽ കൂടുതൽ ഭീതി നിറയ്ക്കുന്നു. ഉറക്കത്തിൽ മരണം അതിഥിയായി വന്ന് അവൾക്ക് പ്രലോഭനമണയ്ക്കുന്നു. മലഞ്ചെരിവുകൾക്കപ്പുറമുള്ള ലോകത്തിലെ സംതൃപ്തി കളിയാടുന്ന വീട്ടിൽ ഭർത്താവും കുട്ടികളുമൊത്ത് താൻ പങ്കിട്ടിരുന്ന ആനന്ദം എത്ര ക്ഷണികമായിരുന്നുവെന്ന് അവൾ ഓർമ്മിക്കാനിടവരുന്നു. ജീവിതം തുടരാൻ പ്രേരണയരുളുന്ന യുക്തികൾ ഓരോന്നായി വിടവാങ്ങുന്നതോടെ അവളുടെ ചിന്തകൾ നിലയില്ലാത്ത ഏതോ കയത്തിൽ കൂപ്പുകുത്തുന്നു.

ഇവിടെ നായികയുടെ തകർച്ചയുടെ പ്രത്യക്ഷ ഹേതു അവളെ പിടികൂടിയിരിക്കുന്ന അന്ധവിശ്വാസമാണ്. ഇതോടൊപ്പം അവളുടെ അബോധമനസ്സിന്റെ സ്വപ്നാടനത്തിന് ശക്തി പകരുന്ന ചെറിയ ചില സൂചനകൾ കൂടി കഥയിലുണ്ട്. ബേബിയുടെ ഓപ്പറേഷൻ പ്രസവവുമായി ബന്ധപ്പെട്ട ഒന്നായിരുന്നുവെന്നും, അവൾക്ക് കുട്ടി നഷ്ടപ്പെട്ടുവെന്നും ഭർത്താവിന്റെ സംസാരത്തിൽനിന്ന് ഊഹിക്കാം. മലഞ്ചെരുവുകളിലെ വാസം അവളെ പ്രത്യേകമായൊരു മാനസികാവസ്ഥയിൽ തള്ളിവിട്ടതായി കരുതേണ്ടിയിരിക്കുന്നു. ബേബിയെപ്പോലെ നിയന്ത്രണത്തിൽനിന്ന് എളുപ്പം കുതറിച്ചാടുന്ന ഭാവനാജീവിതമുള്ള ഒരുവളെ സംബന്ധിച്ചിടത്തോളം ഉയർന്ന പ്രദേശങ്ങൾക്ക് വിചിത്രമായൊരു വശ്യതയുണ്ട്. ഇവിടെ നീലമലകൾ മരണത്തിന്റെ ആകർഷണവുമായി ബന്ധപ്പെട്ട് നിലകൊള്ളുന്നു. ഭർത്താവുമൊരുമിച്ചുള്ള ഒടുവിലത്തെ കാർയാത്ര ചിത്രമായിക്കൊണ്ടിരിക്കുന്ന അവളുടെ നിനവുകൾക്ക് വേഗമണയ്ക്കുന്നു. ജീവിതത്തിന്റെ മുന്നിലേക്കും പിന്നിലേക്കും പരന്നുകിടക്കുന്ന നീണ്ട പാതയായി മരണത്തെ അവൾ കാണാൻ തുടങ്ങുന്നത് ഇവിടെ വച്ചാണ്.

അവരുടെ മടക്കയാത്ര ഒരാക്സിഡന്റിൽ കലാശിച്ചുവെന്നും, അവൾ വീണ്ടും ആശുപത്രിയിലെത്തിപ്പെട്ടുവെന്നുമാണ് ആദ്യവായനയിൽ നമുക്കുണ്ടാവുന്ന തോന്നൽ. ഈ സംഭവം അവതരിപ്പിച്ചിരിക്കുന്നത് അവളുടെ ജ്വരബാധിതമായ മനസ്സിന്റെ വിഭ്രാന്തിയുടെ രൂപത്തിലാണുതാനും. ആശുപത്രിയിലെത്തിയതിനു ശേഷമുള്ള അവളുടെ പേടിസ്വപ്നത്തിൽ, ''മരണംപോലെ അവസാനമില്ലാത്ത ഒരു നീലനദി എങ്ങോട്ടെന്നില്ലാതെ ഒഴുകിക്കൊണ്ടിരിക്കുന്നു. ആപൽക്കരമായ ഈ കാർ യാത്രയുടേയും, ഒഴുകുന്ന നീലനദിയുടേയും ബിംബങ്ങൾ ചേർത്തുവയ്ക്കുമ്പോൾ സ്ത്രീകളുടെ സാഹിത്യത്തിൽ പരക്കെ കണ്ടുവരുന്ന ചില അബോധഘടനകളെപ്പറ്റി നാം ഓർക്കാനിടയുണ്ട്. മരണവുമായി തീവ്രമായ അനുരാഗത്തിലകപ്പെട്ട സ്ത്രീകഥാപാത്രങ്ങൾ മുഖ്യസ്ഥാനത്തുള്ള നോവലുകളിലും, ചെറുകഥകളിലും, അതോടൊപ്പം ആത്മഹത്യാപ്രവണമായ മാനസികഘടനയുള്ള എഴുത്തുകാരികളുടെ ജീവചരിത്രക്കുറിപ്പുകളിലും ഇത്തരം രൂപകങ്ങൾ കടന്നുവരികപതിവാണ്. മുൻകാലങ്ങളിൽ ജലത്തിലൂടെയുള്ള പ്രയാണമായിരുന്നു മൃത്യുസങ്കല്പം സാക്ഷാൽക്കരിക്കാനായി എഴുത്തുകാരികൾ ഉപയോഗിച്ചിരുന്ന ഒരലങ്കാരം. ചുരുക്കം ചില കൃതികളിൽ വെള്ളവുമായി ബന്ധപ്പെട്ട യാത്രാബിംബങ്ങൾ പുനർജ്ജനിയുടെ വാഗ്ദാനമുൾക്കൊണ്ടിരുന്നതായി കാണാം. ആധുനിക കാലഘട്ടത്തിലെത്തിയപ്പോൾ അപകടമേഖലയിലേക്ക് കുതികൊള്ളുന്ന കാർയാത്രയും, പറക്കലുമായി ബന്ധപ്പെട്ട ഇമേജുകളും സ്ത്രീയുടെ സാഹിത്യത്തിൽ പ്രാധാന്യമുള്ള സൂചകങ്ങളായിത്തീർന്നു.

(3)

യുദ്ധാനന്തര ജർമ്മൻ സാഹിത്യലോകത്തിൽ പരക്കെ അംഗീകാരം നേടിയ ഒരു കാഥികപ്രതിഭയാണ്, ഗെർട്രൂഡ് ഫുസ്സെൻഗർ (Gertrud Fussenegger) നോവലിസ്റ്റുകൂടിയായ അവർ സ്ത്രീകളുടെ പ്രശ്നങ്ങൾ കൈകാര്യം ചെയ്യുന്നതിൽ—പ്രത്യേകിച്ചും ചുറ്റുപാടുകളുമായി പിണങ്ങിപ്പിരിഞ്ഞു നിൽക്കുന്ന സ്ത്രീചിത്തത്തിന്റെ തീക്ഷ്ണമായ വർണ്ണപ്പകർച്ചകൾ ചിത്രീകരിക്കുന്നതിൽ—പ്രത്യേക കൗതുകം കാണിക്കുകയുണ്ടായി. ഫുസ്സെൻഗറുടെ ഹൃദയഹാരിയായൊരു കഥയാണ് ''വുമൺ ഡ്രൈവർ.'' ആധുനിക ജർമ്മൻ ചെറുകഥകളുടെ ഒരു സമാഹാരത്തിൽ ഇതുൾപ്പെടുത്തിയിട്ടുണ്ട്.+

വേഗത്തിൽ കാറോടിക്കാനിഷ്ടപ്പെടുന്ന ബാർബറ എന്ന പെൺകുട്ടിയുടെ സായാഹ്നസവാരിയാണ് ഈ കഥയുടെ വിഷയം. വീലിന്റെ പിന്നിൽ ഇരിപ്പുറപ്പിക്കുന്ന നിമിഷംമുതൽക്ക് അവളിൽ പിശാച് കടന്നുകൂടുമെന്ന് ബാർബറയുടെ കാമുകനായ ഹെഡ്ജ പറയാറുണ്ടായിരുന്നു. ഉവ്വ്, വേഗം അവൾക്കൊരു ലഹരിയാണ്. പക്ഷേ, വേഗത്തിൽ ഡ്രൈവ് ചെയ്യുമ്പോഴും നന്നായിട്ടാണ് താൻ കാറോടിക്കുന്നതെന്ന് അവൾക്ക് തീർച്ചയുണ്ട്.

വിളറിയ മഞ്ഞവെളിച്ചം മാത്രം പടിഞ്ഞാറു തങ്ങിനില്പുള്ള സായംവേളയിൽ, നഗരം പിന്നിട്ടുകൊണ്ട്, വളവുകൾ നിറഞ്ഞ പാതയിലൂടെ അവൾ ഉയരത്തിലുള്ള കുന്നിൻചെരിവിലേക്ക് യാത്ര തുടരുകയാണ്. അവളുടെ മുന്നിലുള്ള ചെറിയ കണ്ണാടിയിൽ മഞ്ഞനിറത്തിലുള്ള പന്തുപോലെ സെപ്റ്റംബർ മാസത്തിലെ ചന്ദ്രൻ തെളിയുന്നു. വേട്ടക്കാരുടെ ചന്ദ്രൻ എന്നു വിളിക്കുന്നത് ഇതിനെയാണെന്ന് അവൾ ഓർമ്മിക്കുന്നു. കാരണം സെപ്റ്റംബർ വേട്ടക്കാരുടെ മാസമാണ്. യാത്രയിലുടനീളം ഈ ചന്ദ്രൻ അവളോടൊപ്പമുണ്ട്; ഒപ്പം വേട്ടക്കാരന്റേയും ഇരയുടേയും ഓർമ്മയും. ഇതുപോലൊരു രാത്രിക്കു പറ്റിയ ഇര ഏതാണെന്ന് അവൾ ഒരുതവണ സ്വയം ചോദിക്കുന്നു.

ലക്കുകെട്ട ഈ യാത്രയ്ക്കിടയിൽ അവളുടെ കുതറിത്തെറിക്കുന്ന ചിന്തകൾ അടിക്കടി പിന്നോക്കം പായുന്നതുകാണാം. പ്രധാനമായും ഹെഡ്ജയുടെ ഓർമ്മയാണ് അവളെ പിന്തുടർന്നെത്തുന്നത്. പുസ്തകങ്ങളെ സ്നേഹിക്കുന്ന, ശാന്തസ്വഭാവിയായ തന്റെ കാമുകന്റെ ചിത്രം മുന്നിൽത്തെളിയുമ്പോൾ ഒരുതരം പരിഹാസം കലർന്ന വെല്ലുവിളി അവളുടെ സ്വരത്തിൽ കടന്നുവരുന്നുണ്ടോ? ഇല്ല, തന്നെ അയാൾക്ക് മനസ്സിലാക്കാൻ പറ്റിയിട്ടില്ല. താൻ നൂറുമൈൽ സ്പീഡിൽ കാറോടിക്കുന്ന ഈ സമയത്ത് ഹെഡ്ജ അടുത്തുണ്ടായിരുന്നുവെങ്കിൽ തനിക്കു ഭ്രാന്താണെന്ന് അയാൾ വിളിച്ചുപറയുമായിരുന്നു. അയാളിപ്പോൾ വീട്ടിലെ മുറിയിലിരുന്ന് പുസ്തകത്തിന്റെ താളുകൾ ഓരോന്നായി മറിച്ച്, ഓർമ്മകളുടെ ഭ്രാന്തമായ വലനെയ്യുകയോ, അല്ലെങ്കിൽ ഭാവിയെപ്പറ്റിയുള്ള പദ്ധതികൾ മെനഞ്ഞെടുക്കുകയോ ഒക്കെ ആയിരിക്കും. പദ്ധതിയും ഓർമ്മയും: ജീവിതത്തെ—അതായത് ഹെഡ്ജ മനസ്സിലാക്കുന്ന തരത്തിലുള്ള അവരുടെ ജീവിതത്തെ—തളച്ചിടാൻ വേണ്ടിയുള്ള ഓരോ കെണികൾ. അവൾക്കിതു വേണ്ട, ജീവിതത്തെ കുരുക്കിലിടുന്ന ഈ ഏർപ്പാട്. അവൾക്കു വേണ്ടത്, ഇപ്പോൾ, ഇവിടെ ആണ്.

കാറിനു വേഗം വർദ്ധിക്കുന്നു. പാതവക്കിലെ ദൃശ്യങ്ങൾ ഓരോന്നായി മുന്നിലേക്കും പിന്നിലേക്കും ചുഴറ്റി എറിയപ്പെടുന്നു. പാലങ്ങളും, ഭിത്തികളും, റെയിൽപ്പാളങ്ങളും വിറച്ചു പിൻവാങ്ങുകയാണ്. പർവ്വതത്തിലെ കുത്തിയൊഴുക്കിന്റെ അലർച്ച അകലെയെങ്ങോ കേൾക്കാം. എവിടെയോ ഒരു ഗർത്തം മലർക്കെ തുറക്കുന്നു. എല്ലാം, എല്ലാംതന്നെ, നിറമില്ലാത്ത തൂവാനപോലെ കാറ്റിലലിയുന്നു.

ഹെഡ്ജ ഒരിക്കൽ തന്നോടു പറഞ്ഞത് നേരായിരുന്നു: നിന്റെ മനസ്സിൽ സ്നേഹമില്ല, ഉള്ളത് ശൂന്യതയ്ക്കുവേണ്ടിയുള്ള അടങ്ങാത്ത കൊതിയാണ്.

''മലഞ്ചെരിവുകളിൽ'' എന്ന കഥയുടെ ഒടുവിൽ ഭർത്താവുമൊന്നിച്ചുള്ള മടക്കയാത്രയുടെ മധ്യത്തിൽ ഒരു ലോറി എതിരെ ഭ്രാന്തമായ വേഗത്തിൽ കുതിച്ചുവരുന്നതായി ബേബിക്കു തോന്നുന്നതുപോലെ, ബാർബറയ്ക്കും യാത്രയുടെ അന്ത്യമടുക്കുമ്പോൾ വിഭ്രാമകമായൊരു അനുഭവമുണ്ടാകുന്നുണ്ട്. ഏതോ വിദേശരാജ്യത്തുണ്ടാക്കിയ ഒരു നീലക്കാർ അവൾ തന്റെ മുന്നിൽക്കാണുന്നു. ഇത് അവളുടെ വാശി വർദ്ധിപ്പിക്കുന്നു. അതിൽ യാത്ര ചെയ്യുന്ന ആളിന്റെ ഒപ്പമെത്താനുള്ള തിടുക്കത്തിൽ അവൾ ആഞ്ഞു ചവിട്ടുന്നു. പക്ഷേ, വീതികുറഞ്ഞ വളവുകളെ വലംചുറ്റിപ്പോകുന്ന ഇടുങ്ങിയ പാതയുടെ അവസാനമെത്തുമ്പോൾ അറിയുന്നു, അതൊരു കാർ ആയിരുന്നില്ലെന്ന്. അതിലിരുന്ന് അപരിചിതൻ വെള്ളിനിറത്തിലുള്ള ചിറകുകൾ പരത്തി, തന്റെ നീലത്തൊപ്പിയുടെ പിന്നിലിരുന്ന് മന്ദഹസിക്കുകയാണ്... ഇപ്പോൾ പാത അകലെയെങ്ങോ അപ്രത്യക്ഷമായിക്കഴിഞ്ഞു. ആഴം കാണാത്ത സ്ഥലരാശി അവളെ വിഴുങ്ങുകയാണ്.

കഥ അവസാനിക്കുന്നത് കാര്യമാത്രപ്രസക്തമായ രീതിയിലാണ്. പണികഴിഞ്ഞ് സൈക്കിളിൽ വീട്ടിലേക്ക് മടങ്ങുന്ന ഒരു ചെറുപ്പക്കാരൻ റോഡിന്റെ അരികിൽ ഒരു ടയറിന്റെ പാടു കണ്ട് വിവരം റിപ്പോർട്ടു ചെയ്തു. അടുത്ത ദിവസത്തെ പത്രത്തിൽ ആ റോഡിൽ ദിവസത്തിലൊരു മരണം എന്ന കണക്കിൽ നടക്കുന്നുണ്ട് എന്നും മറ്റുമുള്ള വാർത്തയുണ്ടായിരുന്നു. ''വേട്ടക്കാരന്റെ ചന്ദ്രനു'' കീഴിൽ ഇത് തുടർന്നുകൊണ്ടേയിരിക്കും എന്ന് കഥാകൃത്ത് സാക്ഷ്യപ്പെടുത്തുന്നു.

(4)

ഈ രണ്ടു കഥകളുടേയും സംവേദനതലങ്ങളെക്കുറിച്ചു ചിന്തിക്കുമ്പോൾ മാധവിക്കുട്ടിയും ഫുസ്സെൻഗറും സ്വീകരിച്ചിട്ടുള്ള ആഖ്യാന സമ്പ്രദായങ്ങൾ തമ്മിലുള്ള ചെറിയ വ്യത്യാസം കൂടി കണക്കിലെടുക്കേണ്ടിയിരിക്കുന്നു. പ്രധാന കഥാപാത്രത്തിന്റെ കാഴ്ചപ്പാടിലൂടെ കഥ പറയുന്ന രീതിയാണ് മാധവിക്കുട്ടി അവലംബിച്ചിട്ടുള്ളത് (central point of view). നായികയുടെ രോഗാതുരമായ മനസ്സിന്റെ വെളിച്ചം കുറഞ്ഞ കോണുകളിലേക്ക് മെല്ലെ മെല്ലെ കടന്നുചെന്നുകൊണ്ട്, ബാഹ്യയാഥാർത്ഥ്യത്തിൽ നിന്നുള്ള അവളുടെ വർദ്ധിച്ചുവരുന്ന അകൽച്ച കഥാകാരി നമുക്കനുഭവപ്പെടുത്തിത്തരുന്നു. ബേബിയെ നേരിട്ടു സംസാരിക്കാൻ അനുവദിച്ചിരുന്നുവെങ്കിൽ, അവൾ രോഗശയ്യയിൽവച്ച് തന്റെ വിളർത്ത ഭാവനയിലൂടെ നഷ്ടപ്പെട്ട ഭൂതകാലത്തെ പുനഃസൃഷ്ടിക്കുന്ന രീതിയിൽ കഥ സംവിധാനം ചെയ്തിരുന്നുവെങ്കിൽ, ''മലഞ്ചെരിവുകളിൽ'' നമ്മിൽ കുറേക്കൂടി ശക്തമായ ആഘാതമുണർത്തുമായിരുന്നില്ലേ? ഒരു താരതമ്യത്തിനായി, ജർമ്മൻ കാഥികയുടെ ആഖ്യാനരീതി ശ്രദ്ധിക്കുക. നീണ്ടൊരു ആത്മഭാഷണത്തിന്റെ (interior monologue) രീതിയിൽ രൂപ-ചിട്ടപ്പെടുത്തിയിട്ടുള്ള ''വുമൺ ഡ്രൈവർ'' രൂപത്തിന്റേയും ഭാഷയുടേയും തലങ്ങളിൽ കൂടുതൽ സാഹസികത പ്രദർശിപ്പിക്കുന്നു. ഈ കഥയുടെ സ്ഫോടകമായ ഉള്ളടക്കവും, രൂപശില്പവും തമ്മിൽ തികഞ്ഞ പൊരുത്തമുണ്ട്. ഒരു സ്ത്രീ ഡ്രൈവറായാൽ എങ്ങനെയിരിക്കുമെന്ന് പരീക്ഷിച്ചറിയുകയാണ് ഈ കഥയിലെ നായിക ചെയ്യുന്നത്. ''ബ്രേക്കി''ല്ലാത്ത ഈ കുതിപ്പിനിടയിലുള്ള അവളുടെ നിശിതമായ ബാഹ്യചോദനകളും, ഇളകിത്തുടിക്കുന്ന മാനസികവ്യാപാരങ്ങളും ചേർത്തടുപ്പിക്കുന്നതിൽ കഥാകാരി കാണിക്കുന്ന കൈയടക്കമാണ് ഈ കഥയുടെ മിതത്വം കലർന്ന തീവ്രതയ്ക്കടിയിലുള്ളത്. കഥയുടെ അവസാനത്തിൽ മാത്രമാണ് നായികയുടെ ബോധധാര ഇടമുറിച്ചുകൊണ്ട് കഥ പറയുന്നയാൾ തല കാണിക്കുന്നത്—അവളുടെ അപകടമരണത്തിന് അടിക്കുറിപ്പെന്നോണം ഒന്നുരണ്ടു കാര്യങ്ങൾ രേഖപ്പെടുത്താനായി.

> മുൻകാലങ്ങളിൽ ജലത്തിലൂടെയുള്ള പ്രയാണമായിരുന്നു മൃത്യുസങ്കല്പം സാക്ഷാൽക്കരിക്കാനായി എഴുത്തുകാരികൾ ഉപയോഗിച്ചിരുന്ന ഒരലങ്കാരം. ചുരുക്കം ചില കൃതികളിൽ വെള്ളവുമായി ബന്ധപ്പെട്ട യാത്രാബിംബങ്ങൾ പുനർജ്ജനിയുടെ വാഗ്ദാനമുൾക്കൊണ്ടിരുന്നതായി കാണാം.

''മലഞ്ചെരിവുകളി''ലെ നായിക ഉപബോധമനസ്സിലെ പേടികൾക്ക് കീഴ്പ്പെടുന്നതിനിടയിലും, ബാർബറ മനസ്സിൽ കെട്ടിനിർത്തിയിട്ടുള്ള അക്രമവാസന തനിക്കെതിരായിത്തന്നെ തിരിച്ചുവിടുന്ന വേളയിലും അന്ധവിശ്വാസത്തിൽ ചാലിച്ച ചില കല്പനകൾ അവരുടെ ഭാവനയെ ഉദ്വിഗ്നമാക്കുന്നത് ശ്രദ്ധിച്ചില്ലേ? നമ്മുടെ നാട്ടിൽ പഴക്കവും പ്രചാരവുമുള്ള പ്രേതവിശ്വാസമാണ് മാധവിക്കുട്ടിയുടെ നായികയെ അലോസരപ്പെടുത്തുന്നതെങ്കിൽ പ്രകൃതിയുമായി ബന്ധപ്പെട്ട മാന്ത്രികമായൊരു ഐതിഹ്യമുപയോഗിച്ച് ബാർബറയുടെ മരണാഭിലാഷത്തിന് പൊലിമയണയ്ക്കാൻ ഫുസ്സെൻഗർ ശ്രമിച്ചിരിക്കുന്നതായി കാണാം. 'വേട്ടക്കാരന്റെ ചന്ദ്രനെ' സംബന്ധിക്കുന്ന പഴംകഥ ബാർബറയുടെ ദുരന്തത്തിന് ഒരധികമാനം സമ്മാനിക്കുന്നു. തനിക്കു ചുറ്റും പരന്നുകിടക്കുന്ന ആശ്വിനിമാസത്തിലെ പൗർണ്ണമിരാവ് വേട്ടക്കാരനും താൻ ഇരയുമാണ് എന്ന സങ്കല്പത്തിൽ വ്യാമുഗ്ദ്ധയായിത്തീരുന്നതുതൊട്ടാണ് ബാർബറ ഒരുതരം ഉന്മാദഹർഷത്തോടെ തന്റെ സഞ്ചാരത്തിന്റെ ഗതിവേഗം വർദ്ധിപ്പിക്കുന്നത്. അറിഞ്ഞുകൊണ്ട് ഇരയായിത്തീരാനുള്ള—ഇരയുടെ വേഷം സ്വയം തിരഞ്ഞെടുത്ത് അഭിനയിക്കാനുള്ള—സ്ത്രീയുടെ ഈ വാസന ഫെമിനിസ്റ്റ് സാഹിത്യത്തിലെ പ്രധാനപ്പെട്ടൊരു അന്തർധാരയിലേക്ക് വിരൽ ചൂണ്ടുന്നു. സ്ത്രീകളുടെ സാഹിത്യത്തിലെ കഥാപാത്രങ്ങൾ ഒന്നുകിൽ എതിരിടാനും അതിജീവിക്കാനും ശീലിക്കുന്നു. അതിനു കഴിയാതെ വരുമ്പോൾ അവർ വെറുപ്പത്രയും ഉള്ളിലേക്ക് കേന്ദ്രീകരിച്ച് ഇരകളായി പരിണമിക്കുന്നു.

---

+ മാധവിക്കുട്ടി ''മലഞ്ചെരിവുകളിൽ'' (1956), എന്റെ ചെറുകഥകൾ (ഒന്നാം ഭാഗം) പ്രസാ: മാതൃഭൂമി പബ്ളിഷിംഗ് കമ്പനി, 1985, പേ.3-8

+ Gertrud Fussenegger, ''Woman Driver'', in German Stories, ed. Richard Newnham (London: Pengum Books, 1964), PP. 79-85.

# പുനർജ്ജനിയുടെ താഴ്‌വാരം

കർമ്മസിദ്ധിയെക്കുറിച്ചുള്ള പുതിയ പാഠങ്ങൾ പറഞ്ഞുതന്നതാരാണ്? അക്ഷരങ്ങളുടെ പാലത്തിൽക്കൂടി പ്രളയസമുദ്രത്തിനപ്പുറം കടന്ന കവിയോ? സമുദ്രങ്ങളെയെല്ലാം കമണ്ഡലുവിലൊതുക്കി നിൽക്കുന്ന തപസ്വിമാരായ വിദൂഷകരോ?

ആലങ്കോട് ലീലാകൃഷ്ണൻ

**തി**രുവില്വാമലയ്ക്കു പോകുമ്പോൾ ഒരനാഥക്കുട്ടി മനസ്സിലിരുന്ന് പ്രാർത്ഥിച്ചു:

മലകളുടേയും പുഴകളുടേയും ഈശ്വരന്മാരേ, ജലമില്ലാത്ത പുഴയുടെ മണൽക്കാലങ്ങളിലൂടെയും, വനമില്ലാത്ത മലയുടെ വേനൽക്കാലങ്ങളിലൂടെയും നടന്നലഞ്ഞ് തളർന്നുവല്ലോ. കർമ്മവീഥികളെല്ലാം അഴലുകളുടെ ജന്മാന്തരങ്ങളിലേക്ക് നീണ്ടുകിടക്കുകയാണല്ലോ. ജനിമൃതികളൊടുങ്ങുന്ന ശാന്തിയുടെ പാത എവിടെയാണ്?

അപ്പോൾ വില്വമലയുടെ ഹൃദയത്തിലൂടെ പ്രകാശപൂർണ്ണമായ ഒരു വഴിത്താരവെളിവായി. ഏറെ സുകൃതജന്മങ്ങൾ കടന്നുപോയ ആ വഴി വില്വാദ്രിനാഥന്റെ കിഴക്കേ നടയിലൂടെ പുനർജ്ജനിഗുഹയിലേക്കു നീളുന്നു. ഗുഹാമുഖത്ത് ഒരിക്കലും വറ്റാത്ത തീർത്ഥങ്ങളാണ്. വില്വാദ്രിനാഥനെ തൊഴുതുവന്ന്, വളഞ്ഞുപിരിഞ്ഞ് പലവഴിപോകുന്ന ഗുഹയിലൂടെ നൂണിഴഞ്ഞ് വില്വമയുടെ അപ്പുറം കടന്നാൽ ജന്മപാപങ്ങളൊടുങ്ങുന്നു. പിന്നെ പുനർജ്ജന്മമില്ല. നാഡികളിലമൃതമൊഴുകിനിറയുന്ന ചിരന്തനമായ ആത്മാനന്ദം മാത്രം.

പക്ഷേ, വില്വാദ്രിനാഥന്റെ പടവുകൾ കയറിച്ചെന്നപ്പോഴേക്കും സമയം തെറ്റി. നടയടച്ചു. ഇന്നിനി വില്വാദ്രിനാഥനെ തൊഴാൻ പറ്റില്ല. ഇന്നെന്നല്ല; ഒരു പക്ഷേ, ഈ ജന്മം മുഴുവൻ പറ്റിയെന്നും വരില്ല.

എങ്കിലുമെന്ത്?

കിഴക്കൻ മലകളുടെ വരദാനമായ ഈ താഴ്‌വരയിലെത്തുമ്പോൾ തന്നെ ജീവിതസങ്കടങ്ങൾ തീരുകയായി. വണ്ടിമാറിക്കേറി, പാളം മാറി, ചെന്നെത്തുന്ന രാജ്യംപോലും മാറി അലഞ്ഞുനടക്കുന്ന വഴിയറിയാത്ത യാത്രികന് ഇവിടം അഭയസങ്കേതമാകുന്നു.

അകലെ മുകളിൽ ധ്യാനത്തിലുറച്ച വില്വാദ്രി. താഴെ കേശഭാര കിരീടം ചൂടിയ മഹാക്ഷേത്രം. അരയാൽത്തണലുകൾ. പ്രശാന്തസുന്ദരമായ മലനിരകൾക്കു താഴെ കവിതയുടെ നീരൊഴുക്കുമായി നിളാനദി. ഹരിതകഞ്ചുകം ചാർത്തിയ താഴ്‌വരകൾ.

ഇത് മഹാകവി പി. കുഞ്ഞിരാമൻ നായരുടെ കാവ്യാശ്രമമാണ്.

നിളയുടെ തീരങ്ങളിൽ നിത്യകന്യകയായ കവിതയെ തേടിയലഞ്ഞു നടന്ന അവധൂതനായ കവിയുടെ ഒടുങ്ങാത്ത യാത്രകളിൽ തിരുവില്വാമല എന്നും വഴിയമ്പലമായിരുന്നു. കവിതയുടെ കളിത്തോഴി, സുന്ദരപ്രകൃതി കവിയോട് ചെവിയിൽ സ്വകാര്യം പറഞ്ഞു:

'അവൾ (കവിത) കൈതപ്പൂങ്കാറ്റുവീശുന്ന ഈ നാട്ടിലുണ്ട്. ഈ പുഴക്കരയിൽ, പുഞ്ചപ്പാടങ്ങളുടെ വക്കിൽ, പച്ചമരത്തോപ്പിൽ, കർഷകവാടങ്ങൾക്കിടയിൽ അവൾ പാട്ടുപാടിക്കൊണ്ടിരിക്കുന്നു. നാഗവള്ളിക്കാവിൽ ഊഞ്ഞാലാടിക്കൊണ്ടിരിക്കുന്നു.'

അവളെ നേടാനാണ് തീരാത്ത തേടലായി കവി തന്റെ ജന്മംമുഴുവൻ അലഞ്ഞുതീർത്തത്.

മായ്ച്ചാലും മായാത്ത അദ്ദേഹത്തിന്റെ കാല്പാടുകൾ തിരുവില്വാമലയിലെങ്ങും പതിഞ്ഞു കിടപ്പുണ്ട്.

ജീവിതത്തിലനുഭവിച്ച അനർഘാനന്ദനിമിഷമേത് എന്ന ചോദ്യത്തിന് കുഞ്ഞിരാമൻ നായരുടെ ഉത്തരമിതായിരുന്നു:

'തിരുവില്വാമല പടിഞ്ഞാറെ നടയിലെ നിർമ്മാല്യദർശനനിമിഷം.'

ഒരു കന്നിമാസത്തിലെ മുപ്പെട്ടുവ്യാഴാഴ്ച നിറസന്ധ്യയ്ക്ക് നിറമാലതൊഴാൻ ആദ്യമായി തിരുവില്വാമലയിലെത്തുന്ന കാലത്ത് കവിക്ക് ചെറുപ്പം.



തിരുവില്വാമല വില്വാദ്രിനാഥന്റെ അമ്പലം

പിന്നെ എത്രയോ വർഷങ്ങൾ!

കവിത ചുരത്തുന്ന നിളയുടെ കരയിലെ ഗ്രാമഭംഗിയുമായി നിത്യസംബന്ധം. കണ്ണെഴുത്തും ചാന്തുപൊട്ടും ചന്ദനവരക്കുറിയും ചോറ്റുചെമ്പുമായി വീടണയുന്ന അമ്പലവാസിപ്പെൺകിടാങ്ങളും, അർദ്ധയാമം കഴിഞ്ഞാൽ മലമുകളിലെ കാവിൽ വിളിയും, കല്പടവിറങ്ങിപ്പോകുന്ന ശീവേലി വിളക്കൊളിയുമെല്ലാം കവിക്ക് കൂട്ടുകാരായി.

സൗന്ദര്യത്തിന്റെ ദുരൂഹമായ അറിവുകളും അനുഭവങ്ങളും സമ്മാനിക്കുന്ന ഒരു 'മിസ്റ്റിക് കവിത' പോലെ ഇന്നും വില്വാദ്രിനാഥന്റെ അമ്പലം കവിത തേടി നടക്കുന്നവരെ മോഹിപ്പിക്കുന്നു.

കിഴക്കേ നടയിലെ ചതുർബ്ബാഹുവായ ലക്ഷ്മണൻ, പടിഞ്ഞാറേ നടയിലെ സ്വയംഭൂവായ ജ്യോതിർലിംഗം, ആമലകമഹർഷി ഭഗവാനെ പ്രത്യക്ഷമാക്കിയ തീർത്ഥനീരുറവുള്ള മുക്കിലെ സരസ്വതി എന്നിങ്ങനെ ഈ ക്ഷേത്രസമുച്ചയം നിറയെ എണ്ണമറ്റ ഈശ്വരസാന്നിദ്ധ്യങ്ങളാണ്. പുല്ലിലും പൂവിലും വരെ നിറഞ്ഞുനില്ക്കുന്ന അനന്തവിചിത്രമായ ജൈവകോടികൾ. മലകളുടേയും കാറ്റിന്റെയും പ്രാചീനമായ വെളിപാടുകൾ. ആ വെളിപാടുകൾ കാതറിഞ്ഞ്, ഏകാന്തവിജനമായ നടപ്പാതകളിലൂടെ നടക്കുമ്പോൾ നമുക്ക് വീണുകിട്ടുന്നത് പ്രകൃതിയുടെ വരമായ കവിത തന്നെയാണ്.

കിഴക്കേ നടയിലാകെ പന്തലിട്ടു പടർന്നു നില്ക്കുന്ന കൂറ്റൻ അരയാൽ മരം. ആയിരമായിരം പൂർണ്ണചന്ദ്രോദയം കണ്ട്, മരതകപ്പച്ച വീശുന്ന മറ്റൊരു മഹാകാശമായി നില്ക്കുന്ന ഈ അരയാൽത്തറയിലിരിക്കുമ്പോൾ മിന്നലൊളികൾപോലെ വീണുകിട്ടിയ എത്രയോ വരികൾ പകർത്തിവെക്കാൻ കഴിയാതെ നഷ്ടപ്പെട്ടുപോയതിനെക്കുറിച്ച് കുഞ്ഞിരാമൻനായർ പിന്നീട് വ്യാകുലപ്പെട്ടിട്ടുണ്ട്.

കവിയുടെ പഴയ ചങ്ങാതി ചാപ്പുണ്ണിനായരുടെ ചായക്കട ഇപ്പോഴില്ല. പടിഞ്ഞാറേ നടയിലെ കൃഷ്ണൻനായരുടെ ചായക്കട വലിയൊരു ഹോട്ടലായിരിക്കുന്നു. ഹോട്ടലിൽ തിരക്കൊഴിഞ്ഞപ്പോൾ കൃഷ്ണൻ നായരോട് ചോദിച്ചു:

'പഴയ കുഞ്ഞിരാമൻനായരെ ഓർമ്മയുണ്ടോ കൃഷ്ണൻ നായരേ?'

'ഏതു കുഞ്ഞിരാമൻ നായര്?'

'കൊല്ലങ്കോട് മാഷായിരുന്ന കുഞ്ഞിരാമൻ നായർ. ഇടയ്ക്കിടെ കവിതയെഴുതാൻ ഇവിടെ വന്നു താമസിച്ചിരുന്നു.'

'ഓ, നമ്മുടെ കവിതക്കുഞ്ഞിരാമൻ നായര്?'

കൃഷ്ണൻനായരുടെ ഓർമ്മകളിൽ തെളിഞ്ഞ ചിരി വിടർന്നു.

'ഓർമ്മയുണ്ടോന്നോ? നല്ല കഥ്യായി. തിരുവില്വാമലേലെ പഴേ ആളല്ലേ അദ്ദേഹം? ഇവിടെ വരുമ്പളൊക്കെ എൻറടുത്ത് വരും. ഊണും താമസും ഒക്കെ ഇവിട്യായിരുന്നു പതിവ്. പിന്നെ കൊറേ കാലം വീടുവാങ്ങി ഇവടെത്തന്നെ താമസുംണ്ടായീലോ?'

ഉവ്വ്. കേട്ടിട്ടുണ്ട്. കുളക്കരയിലെ വാരിയത്തെ പടിപ്പുരമാളിക വിലയ്ക്കുവാങ്ങി നന്നാക്കിച്ചു. കുറേ പണം ആ വഴിക്കു പോയി. പതിവുപോലൊരു നഷ്ടക്കച്ചവടം.

കൃഷ്ണൻനായർ ചിരിച്ചു:

''അദ്ദേഹത്തിനങ്ങനെ 'ലാഭം നഷ്ടം' ന്നൊക്കെള്ള വല്ല വിചാരംണ്ടായിരുന്നോ? എന്നും വന്നവരവ്. ചെന്നചെലവ്. ജീവിതം തന്നെ ഒരു തമാശ. ചോദിച്ചാൽ അദ്ദേഹം പറേണ തത്വശാസ്ത്രൊന്നും നമ്മക്ക് മനസ്സിലാവ്ല്യ.''

ശരിയാണ് കൃഷ്ണൻനായരേ. ലാഭനഷ്ടങ്ങളുടെ കണക്കെഴുതാൻ താളുകളില്ലാതിരുന്ന വലിയൊരു കാവ്യപുസ്തകമായിരുന്നു പി. കുഞ്ഞിരാമൻ നായർക്ക് ജീവിതം. അതിൽ നിറയെ അമൃതം ചുരത്തുന്ന കവിത മാത്രമാണ്. നക്ഷത്രങ്ങളുടേയും നിലാവിന്റെയും വഴിവെളിച്ചത്തിൽ പ്രകൃതിയുടെ കളിത്തട്ടുകളിലും മനുഷ്യമനസ്സിന്റെ ആഴങ്ങളിലും കവിതയുടെ സ്നേഹം മാത്രം തിരഞ്ഞുനടന്ന ആ തീർത്ഥാടകനെ കൊച്ചുകൊച്ചു ഭൗതികലാഭങ്ങൾ നേടാൻ സ്വപ്നങ്ങളൊക്കെയും കളഞ്ഞുകുളിച്ച നമുക്കെങ്ങനെ മനസ്സിലാവും?

''ഇങ്ങനെ ഒരു മനുഷ്യനെ ഞാൻ വേറെ കണ്ട്ട്ടില്യ. ചിരിക്ക്ണോരൊക്കെ നല്ലോരാണദ്ദേഹത്തിന്. നല്ലതുവിചാരിച്ച് ഗുണം ചെയ്ത് എപ്പളും ഏടാകൂടങ്ങളിൽ ചെന്നു ചാടും. ഇവടെത്തന്നെണ്ടായിരുന്നൂലോ വേണ്ടാത്ത ഒന്നുരണ്ടു ബന്ധങ്ങള്.''

അതും കേട്ടിട്ടുണ്ട്. കവിയുടെ തന്നെ ഭാഷയിൽ നിളാതീരത്തെ കല്യാണമില്ലാത്ത കല്യാണങ്ങൾ.

ഒരിക്കൽ തിരുവില്വാമലതൊഴുതു മടങ്ങുമ്പോൾ പരിചയക്കാരനായ കഥകളിപ്പാട്ടുകാരൻ ലക്കിടി ഭാഗവതരുടെ വീട്ടിൽ രാത്രി താമസിച്ചു. കവിയെ രസിപ്പിക്കാൻ ഭാഗവതരുടെ മകൾ അമ്മുക്കുട്ടി കഥകളിപ്പദം പാടി. രാമായണം വായിച്ചു. അതെല്ലാം കേട്ടുരസിക്കുകയും ചെയ്തു. പിന്നീടൊരിക്കൽ വഴിയിൽക്കണ്ടപ്പോൾ ഭാഗവതർ ചോദിച്ചു:

'ഈ നാട് ഏറ്റവും പിടിച്ച നാടാണെന്നെനിക്കറിയാം. തിരുവില്വാമലയുടെ കിള്ളിക്കുറുശ്ശി മംഗലത്തും പതിവായി തൊഴലുണ്ടല്ലോ. എമ്പ്രാന്തിരിയുടെ മൂട്ടബെഞ്ചിൽ കിടന്നു നരകിക്കാതെ ഈ നാട്ടിൽ സ്ഥിരമായി ഒരു താവളമുണ്ടാക്കാൻ ആലോചിച്ചുകൂടെ?'

ഭാഗവതരോടൊപ്പം വീണ്ടും പാറക്കാട്ടുവീട്ടിൽ ചെന്നു. ഭാരതപ്പുഴയുടെ കാറ്റോട്ടമുള്ള വീട്. വള്ളുവനാടൻ മനസ്സും ഭാഷയും. നിളയുടെ മകളായ, കവിതയുടെ തോഴിയായ അമ്മുക്കുട്ടിയും. കൂടുതൽ ആലോചിക്കേണ്ടിവന്നില്ല.

നിളാതീരത്തെ താവളം ഇതുതന്നെ. എല്ലാം തീരുമാനിച്ചു. കല്യാണത്തീയതിയും കുറിച്ചു. ഭാഗവതർ കടംകൊണ്ട് ഗംഭീരമായി കല്യാണമൊരുക്കി. മംഗലത്തു നാടടക്കി ക്ഷണിച്ചു.

പക്ഷേ, പാതിരയായിട്ടും കല്യാണക്കാരൻ വന്നില്ല. കവിതയിൽ കുടുങ്ങി പലനാടലഞ്ഞു നടന്ന കവി കല്യാണം മറന്നുപോയി.

മാസങ്ങൾക്കുശേഷം പിന്നീടൊരു ദിവസം പാറക്കാട്ടു വീട്ടിൽ കയറിച്ചെന്നു. ഭാഗവതരുടെ കാൽക്കൽ വീണു.

'ക്ഷമിക്കണം. അന്നുവരാൻ പറ്റിയില്ല. പറ്റിയതെറ്റ് തിരുത്താനൊരുങ്ങിവന്നതാണിന്ന്.'

ഭാഗവതർ കണക്കറ്റു ക്ഷോഭിച്ചു. പുലഭ്യം പറഞ്ഞാട്ടിയിറക്കാനൊരുങ്ങി. ഒടുവിൽ മദ്ധ്യസ്ഥനായ താച്ചു എഴുത്തച്ഛന്റെ നയതന്ത്രസംഭാഷണങ്ങളിൽ കാര്യം ഒത്തുതീർപ്പായി. നടക്കാതെപോയ കല്യാണം കല്യാണച്ചടങ്ങില്ലാതെതന്നെ നടന്നു. കവി അമ്മുക്കുട്ടിടീച്ചറുടെ സംബന്ധക്കാരനുമായി.

വള്ളുവനാട്ടിലെ നാടോടിപ്പാട്ടുകളും പഴഞ്ചൊല്ലുകളും ശേഖരിക്കാൻ നടന്ന കാലത്താണ് തിരുവില്വാമലക്കാരി തങ്കമണി എന്ന നാരായണി കവിയുടെ കല്യാണമില്ലാത്ത കല്യാണത്തിലെ നായികയായത്. അതിന്റെ പേരിൽ കവി പൊലീസ് സ്റ്റേഷനിൽ കയറി. ഒരുപാടു ചീത്തപ്പേരും സമ്പാദിച്ചു.

അതിനും മുമ്പ് പട്ടാമ്പി ശ്രീ. നീലകണ്ഠ ശർമ്മയുടെ സംസ്കൃതവിദ്യാലയത്തിൽ പഠിച്ചകാലത്ത് സഹപാഠിയായിരുന്ന ലക്ഷ്മിയെ സ്വന്തമാക്കിയ കല്യാണമില്ലാത്ത കല്യാണക്കഥയും മറ്റനേകം പ്രണയകഥകളും തിരുവില്വാമലക്കാ ക്കറിയില്ല. തിരുവില്വാമലക്കാർക്കെന്നല്ല ജീവിതം കൊണ്ട് പന്താടിനടന്ന കവിയെ മനസ്സിലാക്കാൻ പലർക്കും കഴിഞ്ഞില്ല. കുഞ്ഞിരാമൻ നായർക്കു തന്നെ കുഞ്ഞിരാമൻ നായർ അപരിചിതനായിരുന്നുവെന്നതാണ് ആ കാവ്യജീവിതത്തിന്റെ ധന്യതയും വ്യക്തിജീവിതത്തിന്റെ ദുരന്തവും. കവിതയെ തേടി നടക്കുമ്പോഴൊക്കെയും തന്റെ സ്വത്വം തന്നെയാണ് കവി തിരഞ്ഞത്.

'ദൂരെ നിന്നുൽക്കണ്ഠയാൽ ദേവനെ
തൊഴാൻ വന്നു
കേറി നീ പണം തട്ടും തേവിടിപ്പെണ്ണിൻ
വീട്ടിൽ'

എന്ന് ആത്മനിന്ദയോടെ സ്വയം തിരിച്ചറിയാൻ ശ്രമിക്കുമ്പോഴൊക്കെയും,

'ഒരൊറ്റവേഷം കണ്ടില്ല,
പാട്ടുകേട്ടി,ല്ലൊഴുക്കെഴും
മേളത്തിലൊന്നു മുങ്ങീല,
അരങ്ങിൽക്കേറിയില്ല ഞാൻ.
എന്തിന്നു വന്നു ഞാൻ, ഏതു
വഴിയീനാട്ടിലെത്തി ഞാൻ,
തിരിച്ചുചെല്ലുമെമ്മട്ടു-
കളികാണാതുറങ്ങിയോൻ.

എന്നിങ്ങനെ സ്ഥായിയായൊരു കുറ്റബോധത്തിലോ, അതിലപ്പുറമെത്തുന്ന ഐഹികഭീതിയിലോ ചെന്നെത്തി, തന്നെയറിയാൻ കഴിയാതെ അസ്വസ്ഥനാവുകയായിരുന്നു എന്നും കവി.

'ഒന്നുകുളിച്ചില്ല, മുങ്ങിക്കുളിച്ചില്ല
ദിവ്യസൗന്ദര്യച്ചിറയിൽ.
ഒന്നുതൊഴുതില്ല, കുമ്പിട്ടുപോന്നില്ല
ദിവ്യമഹസ്സിൻ നടയിൽ'

എന്ന മട്ടിൽ എത്രയോ കവിതകളിൽ ഈ കുറ്റബോധം ആവർത്തിച്ചുവരുന്നുണ്ട്. കുത്തഴിഞ്ഞുപോയ തന്റെ ജീവിതത്തെക്കുറിച്ച് വ്യാകുലപ്പെടുമ്പോഴൊക്കെയും പ്രകൃതിയുടെ അനന്തമായ സൗന്ദര്യസമുദ്രത്തിൽ. മുങ്ങി സ്വയമലിഞ്ഞൊഴുകുവാനും മനസ്സിൽ താലോ

ലിച്ചു നടക്കുന്നൊരു സ്വപ്നലോകത്തെ സാക്ഷാൽക്കരിക്കുവാനും അദ്ദേഹം മോഹിച്ചു. ഭാസുരമായ ഈ ഭാവനാലോകം പൊതുവെ കാല്പനിക കവികൾക്കൊക്കെ സ്വന്തമായുള്ളതാണെങ്കിലും കുഞ്ഞിരാമൻ നായരിൽ ഈ കല്പനാവൈഭവം പ്രവർത്തിക്കുന്നതും സവിശേഷമായൊരുരീതിയിലാണ്.

'ഹൃനിലാവൊളിയാം കാട്ടു-
പൂഞ്ചോലച്ചാർത്തിനപ്പുറം,
തിങ്ങിനിൽക്കും മഹാരണ്യ-
ഗോപുരങ്ങൾക്കുമപ്പുറം
പൊൻതാഴികക്കുടം ചൂടി
നില്ക്കുന്നു ദേവപൂജതൻ
വാദ്യഘോഷം മുഴങ്ങുന്ന
വെളിച്ചത്തിൻെറയമ്പലം.'

എന്ന് 'സൗന്ദര്യപൂജ'യിൽ അദ്ദേഹം സങ്കല്പിക്കുന്ന തേജോമയമായ ഒരന്യ



മഹാകവി പി. കുഞ്ഞിരാമൻ നായർ

ലോകമുണ്ടല്ലോ, അതുതന്നെയാണ് കവിയുടെ ചിരന്തനസ്വപ്നമായ ശാന്തിയുടെ ലോകം. സ്വർഗ്ഗീയവും സ്വയംപൂർണ്ണവുമായ ആ ലോകത്തുനിന്നാണ് കവിക്കുവേണ്ടി നിലാവുകളും പുഴകളുമെന്നല്ല, എല്ലാ വിശുദ്ധികളുമുത്ഭവിക്കുന്നത്. അവിടെ എന്നെന്നും കന്യകമാരായി നില്ക്കുന്ന മലനാടൻ മങ്കമാരുണ്ട്. നിത്യതരുണമായ അഴകുകളുടെ ഘോഷയാത്രയുണ്ട്. മറ്റെല്ലാകാല്പനിക കവികളേയുംപോലെ ഈ അന്യലോകത്തോട് അങ്ങോട്ട് അഭിനിവേശം പുലർത്തി സ്വപ്നയാത്ര നടത്തുവാനല്ല, തൻെറ പാവപ്പെട്ട ലോകത്തിലേക്ക് ഈ തേജോലോകത്തെ ആവാഹിച്ചെടുക്കുവാനാണ് കുഞ്ഞിരാമൻ നായർ കവിതയെഴുതിയത്. കവിതയിലൂടെ അദ്ദേഹം പ്രകൃതിക്ക് ജീവൻ നൽകുകയും പ്രകൃതിയേയും ജീവിതത്തേയും തമ്മിൽ സർഗ്ഗാത്മകമായി ബന്ധിപ്പിക്കുകയും ചെയ്തു. ഈ പാലത്തിലൂടെ തന്നെയാണ് കുഞ്ഞിരാമൻ നായരുടെ തേജോലോകം ജീവിതത്തിലേക്കിറങ്ങിവരുന്നത്.

'ദൂരെയാണാ മരതക-
ക്കല്ലാം നാ,ടോണനാളുകൾ.
മുറ്റത്തുനിധിചൂണ്ടുന്ന
പാദുകാപുഷ്പമുദ്രകൾ'

എന്നിങ്ങനെ തൻെറ കൊച്ചുജീവിതത്തിൻെറ മുറ്റത്തേക്ക്, നിത്യമായി സാക്ഷാൽക്കരിക്കപ്പെടുന്ന 'പൊന്നോണ' മായി കവിയുടെ തേജോലോകമെത്തിച്ചേരുകയാണ്. അതു തന്നെയാണ് കവിയുടെ കാവ്യയാത്രയെ ജീവിതഗന്ധിയാക്കുന്നതും. ഒരു കേമദ്രുമയോഗക്കാരൻെറ അനാഥമായ യാത്രയായിരുന്നുവല്ലോ കുഞ്ഞിരാമൻ നായരുടെ ജീവിതം. (ജാതകത്തിൽ ചന്ദ്രൻെറ രണ്ടുവശത്തും ഗ്രഹങ്ങളില്ലാതെ വരുമ്പോളുണ്ടാകുന്ന കേമദ്രുമയോഗമുള്ളവർ എന്നും ദുരിതമനുഭവിക്കുന്നവരും സുഹൃത്തുക്കളും കുടുംബവുമില്ലാതെ അലയുന്നവരുമാണെന്ന് ജ്യോതിഷശാസ്ത്രം.) ജീവിതം മുറിവുകളും. വേദനയും, പാപവും മാത്രം സമ്മാനിക്കുമ്പോഴും അദ്ദേഹം ജീവിതത്തെ ഉൽക്കടമായി സ്നേഹിച്ചു. ആ ജീവിതേച്ഛയ്ക്കിടയിലും ജീവിതത്തെ സർഗ്ഗധന്യമാക്കുന്ന 'വെളിച്ചത്തിൻെറ അമ്പല'ത്തിൽ നിത്യതപസ്സനുഷ്ഠിക്കുകയും ചെയ്തു.

എന്നാൽ നിരൂപകന്മാരും കവിയെവേണ്ടവിധം മനസ്സിലാക്കിയില്ല. അവർ അദ്ദേഹത്തെ 'ഭക്തകവി'യാക്കി ഒതുക്കാൻ ശ്രമിച്ചു. ശില്പത്തിൽ ധ്യാനനിഷ്ഠ പുലർത്താതെ, പദങ്ങളും ബിംബങ്ങളും ധൂർത്തടിക്കുന്ന ഒരുന്മത്തനായ കാല്പനിക കവിയായിമാത്രം തിരിച്ചറിഞ്ഞു. പക്ഷേ, അദ്ദേഹത്തിൻെറ ഭക്തി ഒരു സൗന്ദര്യസാധകൻെറ ഉപാസനയായിരുന്നുവെന്നും കവിത മന്ത്രവും സിദ്ധൗഷധവുമായിരുന്നെന്നും തിരിച്ചറിയപ്പെട്ടിട്ടില്ല.

അങ്ങനെയങ്ങനെ ആർക്കും പൂർണ്ണമായറിയാൻ കഴിയാത്ത ഒരു 'മിസ്റ്റിക് കവിത'യായിത്തന്നെ കുഞ്ഞിരാമൻ നായർ നമുക്കിടയിൽ ജീവിച്ചു. കൈതപ്പൂക്കളും, കവിതയും, പുഴയും, നിലാവുമെല്ലാം ആ ജീവിതപ്പാതയിൽ കലർന്നുകിടക്കുന്നു. കവിപോയെങ്കിലും അദ്ദേഹത്തിൻെറ കവിതയുടെ സ്പന്ദനം ഇന്നും ഇവിടെയുണ്ട്. ഈ കിഴക്കൻ കാറ്റിൽ, ഈ മഹാക്ഷേത്രത്തിൻെറ മൗനസമാധിയിൽ ഇന്നും നമുക്കാപ്രണവസ്പന്ദം തിരിച്ചറിയാം. അതു തേടിയാണ് കൃഷ്ണൻ നായരേ ഞങ്ങളീവഴിവന്നത്!

മനോരാജ്യങ്ങളുടെ പൊരുളറിഞ്ഞതുപോലെ കൃഷ്ണനായർ ചിരിച്ചു.

''നിങ്ങളും കവിതക്കാരാണ്. അല്ലേ? എനിക്കീ കവിതക്കാരുടെ ഭാഷ്യൊന്നും മനസ്സ്ലാവ്ല്യ. ഇവടെ താഴത്തുതന്നെണ്ടലോ വേറൊരു കവിതക്കാരൻ. എന്താ അദ്ദേഹത്തിൻെറ പേര്.... ആ, വടക്കേക്കൂട്ടാല നാരായണൻ കുട്ടിനായര്? അദ്ദേഹത്തെ കണ്ടോ?''

ആളെ മനസ്സിലാവാൻ ഒരുനിമിഷം ആലോചിക്കേണ്ടിവന്നു.

'വടക്കേക്കൂട്ടാല നാരായണൻ കുട്ടിനായർ—വി.കെ.എൻ.'

നിങ്ങളും കവിതതന്നെയാണല്ലോ കൃഷ്ണൻനായരേ. നിരൂപക പ്രമാണിമാർ ഹാസസാഹിത്യകാര'നായി കള്ളിതിരിച്ചൊതുക്കിനിർത്തിയിരിക്കുന്ന, എവിടെയുമൊതുങ്ങാത്ത ആ ഒറ്റയാനെ കവിയായിത്തന്നെ നിങ്ങൾ തിരിച്ചറിഞ്ഞുവല്ലോ.

അദ്ദേഹത്തെ കാണണം. അതിനു കൂടി വേണ്ടിയാണീ തീർത്ഥയാത്ര പുറപ്പെട്ടത്.

യാത്ര പറഞ്ഞിറങ്ങുമ്പോൾ കൃഷ്ണൻ നായരോടു പറഞ്ഞു:

'ഇനിയും കാണാം. കാലം മരിക്കാത്ത ഈ പുനർജ്ജനിയുടെ താഴ്വരയിൽ ഇനിവരുമ്പോഴും കവികളെ തിരിച്ചറിയാൻ സഹായിക്കുന്ന വഴിവിളക്കായി നിൽക്കണം.'

വില്വാദ്രിനാഥൻെറ നടയിൽ നിന്ന് കിള്ളിക്കുറിശ്ശി മംഗലത്തേക്കു പോകുന്ന വഴിയിൽ നടന്നു.

വില്വാദ്രിക്കും ലക്കിടിക്കുമിടയ്ക്ക് മായിക സൗന്ദര്യമാർന്നുകിടക്കുന്ന മലനാടൻ ഗ്രാമഭൂമികയാണിത്. കിള്ളിക്കുറുശ്ശി മംഗലത്തേയും തിരുവില്വാമലയേയും രണ്ടുകരകളിലേക്ക് വിഭജിച്ചുകൊണ്ട് നടുവിലൂടെ നിളയൊഴുകിപ്പോകുന്നു. കിഴക്കേക്കരയിൽ പഞ്ചപാണ്ഡവരുടെ ഐതിഹ്യവുമായി ബന്ധപ്പെട്ടുകിടക്കുന്ന ഐവർമഠം, കുടവും വീണയുമായി നാഗപ്പാട്ടുപാടുന്ന വള്ളുവനാടൻ കുന്നുകൾ, തൊഴുത്തും കയ്യാലയും വൈക്കോൽ തുറുവുമുള്ള കർഷകവാടങ്ങൾ, ഗ്രാമമനസ്സുകളുടെ നൈർമ്മല്യം പ്രതിഷ്ഠിച്ച എണ്ണിയാൽ





കിഴക്കേക്കരയിൽ പടർന്നു നിൽക്കുന്ന അരയാൽ വൃക്ഷം

തീരാത്ത കാവുകൾ, ഉത്സവം തിമിർക്കുന്ന താലപ്പൊലിപ്പാടങ്ങൾ.

കിഴക്കു തുറന്നിട്ട വിദൂരനീലിമയോളം മലയോരഗ്രാമങ്ങളുടെ ഒടുങ്ങാത്ത സൗന്ദര്യസമ്പത്തും പ്രശാന്തിയുമാണ്.

ഭൂമിശാസ്ത്രപരമായി റവന്യൂവള്ളുവനാടിൻെറ ഭാഗമല്ലെങ്കിലും ഈ പ്രദേശത്തിൻെറ സാംസ്ക്കാരിക പൈതൃകം വള്ളുവനാടിൻേറതാണ്. നിളാതീരത്തിൽ വളർന്നുവികാസം പ്രാപിച്ച കേരളീയ കലകളുടെയെല്ലാം ഈറ്റില്ലമാണീ കൊച്ചുഭൂപ്രദേശം. കൂത്ത്, കൂടിയാട്ടം, തുള്ളൽ, കഥകളി തുടങ്ങിയ ദൃശ്യകലകളിൽ മാത്രമല്ല, ചെണ്ട, മദ്ദളം, കൊമ്പ്, കുഴൽ തുടങ്ങിയ അനുഷ്ഠാനവാദ്യകലകളിലും പ്രസിദ്ധരായിത്തീർന്ന ധാരാളം കലാകാരന്മാർ ഇവിടെ ജനിച്ചിട്ടുണ്ട്. കഥകളിമേളം ചിട്ടപ്പെടുത്തിയ ചിട്ടൻ പട്ടരും സുബ്രഹ്മണ്യസ്വാമിയും പഞ്ചവാദ്യത്തിൻെറ പരിഷ്ക്കർത്താവായിരുന്ന വെങ്കിച്ചൻ സ്വാമിയും തിരുവില്വാമലക്കാരാണ്. മിഴാവുവാദനത്തെ അപൂർവ്വമായൊരനുഭവമായി വളർത്തുകയും മിഴാവിൽ തായമ്പക ചിട്ടപ്പെടുത്തുകയും ചെയ്ത കോച്ചാമ്പിള്ളി സഹോദരന്മാർ (രാമൻനമ്പ്യാരും രാഘവൻ നമ്പ്യാരും) കിള്ളിക്കുറിശ്ശി മംഗലത്തുകാരും. ഇന്നും നിളയുടെ ഇരുകരകളിലും നിന്ന് അവരുടെ താളവാദ്യങ്ങളുടെ തനിയാവർത്തനം മുഴങ്ങുന്നു.

കുഞ്ചൻ നമ്പ്യാരുടെ കിള്ളിക്കുറുശ്ശിമംഗലം പണ്ടുകാലം മുതലേ ചാക്യാന്മാരുടെ ആസ്ഥാനമാണല്ലോ. കലക്കത്ത്, കോച്ചാമ്പിള്ളി എന്ന നമ്പ്യാർ ഭവനങ്ങളിൽ ബാന്ധവം തുടങ്ങിയ പ്രസിദ്ധരായ കുട്ടഞ്ചേരി ചാക്യാന്മാരുടെ താവഴിയും പിൽക്കാലത്ത് മാണിയൂർ (മാണി) ചാക്യാന്മാരും ഈ പ്രദേശത്തെ മലയാള ഹാസത്തിൻെറ പ്രഭവകേന്ദ്രമാക്കി. ചാക്യാരുടെ സിദ്ധിതന്നെയാണല്ലോ പിന്നീട് കുഞ്ചൻ നമ്പ്യാർ തുള്ളൽ പ്രസ്ഥാനത്തിലുപയോഗപ്പെടുത്തിയത്. ആ പരിഹാസത്തിൻെറ പൈതൃകസിദ്ധിയിൽ നിന്നു തന്നെയാണ് തൻെറ കാലഘട്ടത്തെ പൊള്ളിക്കാൻ പോന്ന നർമ്മത്തിൻെറ ശക്തി വി.കെ.എൻെറ തൂലികയും നേടിയെടുത്തത്.

പാമ്പാടിയ്ക്ക് മേൽഭാഗത്തെ കരിങ്കൽ ക്വാറിക്കടുത്തുവച്ച് വലതുഭാഗത്തേക്കുള്ള ഇടവഴിക്ക് തിരിഞ്ഞു. നിളയുടെ മേൽഭാഗത്ത് മലമടക്കുകൾക്കിടയിലെ കൊച്ചു സമതലത്തിൽ ആഡംബരമോടികളൊന്നുമില്ലാത്ത പഴയൊരു ഗ്രാമീണ കർഷകഭവനം. ഉയർന്ന കല്ലുകൾ പതിച്ച ഈ നടവഴിയിലൂടെ ഇത് രണ്ടാം തവണയാണ്.

വാതിൽ തുറന്നു തന്ന ശ്രീമതി വി.കെ. എന്നോടു ചോദിച്ചു:

'വി.കെ.എൻ. ഇല്ലേ?'

'ഉറങ്ങാണ്. വിളിക്കാം. കയറിയിരിക്കൂ.'

ഉറക്കച്ചടവുമായി ജ്ഞാനിയായ വിദൂഷകൻ വന്നു. തെല്ലൊരപരിചിതഭാവത്തിൽ നോക്കി. പേരുപറഞ്ഞു പരിചയപ്പെടുത്തുമ്പോൾ പറഞ്ഞു.

'മുമ്പൊരിക്കലിവിടെ വന്നിട്ടുണ്ട്.''

''ഓർമ്മയുണ്ട്.''

നിളയുടെ പൊരുളന്വേഷിച്ചു നടന്ന കാലത്താണ്. ഒരുച്ചയ്ക്കിവിടെ വന്നു. വൈകുംവരെ വെടിവട്ടവുമായി കൂടി.

''ഇപ്പോളെന്താ വിശേഷിച്ച്?''

'തിരുവില്വാമലയുടെ ഹൃദയം തേടിവന്നതാണ്.'

'എന്നിട്ട്?'

''തിരുവില്വാമലയുടെ ഹൃദയം തേടി ഇവിടെയല്ലാതെ എവിടെ വരാൻ?''

ചാത്തൻസ് ചിരിച്ചു.

('പെയിൻറടിക്കാതെടോ, ആ വേല മനസ്സിലിരിക്കട്ടെ' എന്ന മട്ടിലൊരു ചിരി)

''മലയുടെ മേൽഭാഗത്തു ചെന്നാൽ ചില ഗുഹകൾ കാണാം. ഇത്തരം ഗുഹകളൊക്കെ ബുദ്ധസംസ്ക്കാരത്തിൻെറ സ്മാരകങ്ങളാണ്. തിരുവില്വാമലയ്ക്ക് ബുദ്ധസംസ്ക്കാരവുമായി ബന്ധപ്പെട്ട ഒരു ചരിത്രവുമുണ്ട്. അതൊക്കെ ഒന്നുപോയി നോക്ക്യോ?''

'ഇല്ല. പോകണം. പുനർജ്ജനിഗുഹയിലും പോണം. ഈ ബുദ്ധസംസ്ക്കാരം ഏതു വിധത്തിലാണ് തിരുവില്വാമലയുമായി ബന്ധപ്പെട്ടതെന്നും അതേതുകാലത്താണെന്നും പറയാൻ സാധിക്കുമോ?''

''അതൊക്കെ ചരിത്രഗവേഷകരോടു ചോദിക്കണം.''

വി.കെ.എൻ. അങ്ങനെ പറഞ്ഞൊഴിഞ്ഞപ്പോൾ അതൊരു ഒഴിഞ്ഞു മാറലാണെന്നറിയാമായിരുന്നു. ഈ മനുഷ്യനോളം ചരിത്രാവബോധം പുലർത്തിയ ഒരെഴുത്തുകാരൻ ആധുനികകാലത്ത് നമുക്കുണ്ടായിട്ടില്ല. കേരളപ്പഴമയുടെ പുരാതനമായ അറിവുകളിൽ നിന്ന് വിശ്വവിജ്ഞാനത്തിൻെറ അത്യാധുനികമായ വികാസപരിണാമങ്ങളിലേക്കു വരെ നടന്നെത്തിയിട്ടുള്ള ഈ തിരുവില്വാമലക്കാരൻ തൻെറ രചനകളിലുടനീളം ആ അറിവുകളുടെ പരാഗം വിതറിയിട്ടുണ്ട്. സൂക്ഷ്മമായ ചരിത്രാവബോധം കൊണ്ടുതന്നെയാണ് തൻെറ സർഗ്ഗവ്യാപാരത്തെ വിദൂഷകവല്ക്കരിക്കുന്ന രചനാതന്ത്രം അദ്ദേഹം സ്വീകരിച്ചതും. പൊള്ളയായി ആദർശവല്ക്കരിക്കപ്പെട്ട ഒരു എക്സിബിഷണിസ്റ്റ് സമൂഹത്തിൻെറ ജീർണ്ണിച്ച സംവേദന ശീലങ്ങളെ തൻെറ വിദൂഷക വേഷത്താൽ പൊളിച്ചെഴുതുകയാണ് വി.കെ. എൻ. ചെയ്തത്. പട്ടുകുപ്പായം കൊണ്ടു മൂടിവെച്ച ജീർണ്ണതയുടെ പഴുത്ത വ്രണങ്ങളിൽ പരിഹാസശരം കൊണ്ടുകുത്തുന്നതിലൂടെ



ചായക്കടക്കാരൻ കൃഷ്ണൻനായർ

സമൂഹത്തിന് ഒരു 'ഷോക്ക് ട്രീറ്റ്മെൻറ്' നൽകുകയായിരുന്നു ഈ എഴുത്തുകാരൻ. ആത്മാഹന്തയെ പൂർണ്ണമായി വെടിയാൻ പോന്ന, ഉന്നത സംസ്ക്കാരം സിദ്ധിച്ച ഒരെഴുത്തുകാരനു മാത്രമേ ക്രൂരമായ ഇത്തരം പരിഹാസത്തിൻെറ കാരുണ്യത്താൽ സമൂഹത്തെ നവീകരിക്കാൻ കഴിയൂ. താനുൾപ്പെടുന്ന ഈ സമൂഹത്തിൻെറ ജീർണ്ണാവസ്ഥയേയും മൂല്യത്തകർച്ചകളേയും നിസ്സംഗമായി നോക്കി നിന്ന് ചിരിക്കുവാനുള്ള ഈ സിദ്ധി മലയാളത്തിൻെറ മൗലികമായ സിദ്ധിയാണ്. സാമൂഹ്യവിമർശകരായിരുന്ന ചാക്യാന്മാരും പഴയ തുള്ളൽക്കാരനും നിളാതീരത്തുനിന്നും വളർത്തിക്കൊണ്ടുവന്നതാണ് മലയാളത്തനിമയുള്ള ഈ പരിഹാസത്തിൻെറയും ചിരിയുടേയും സംസ്ക്കാരം.

തിരുവില്വാമലയുടെ ബൗദ്ധചരിത്രം വിട്ട് സംസാരം വി.കെ.എൻെറ രചനകളിലേക്കു വന്നപ്പോൾ ഞാനിക്കാര്യം സൂചിപ്പിച്ചു:

'ചാക്യാന്മാരിൽ നിന്ന് നമ്പ്യാരിലൂടെ വളർന്ന മലയാളത്തിൻെറ ശുദ്ധമായ ഈ ഹാസത്തിൻെറ സംസ്ക്കാരം ഈ പ്രദേശത്തിൻെറ സാംസ്ക്കാരികമായ ഒരു സവിശേഷതയായി നിരീക്ഷിക്കുന്നതിൽ വല്ല ലോജിക്കുമുണ്ടോ? അങ്ങയുടെ പ്രതിഭയുടെ മൗലികമായ സിദ്ധിയും ഇതു തന്നെയാണെന്നും കരുതിക്കൂടെ?'

''ഇതിൽ ലോജിക്കുണ്ടോ എന്നൊന്നും എനിക്കറിഞ്ഞുകൂടാ. പക്ഷേ ഒരുകാര്യം സത്യമാണ്. ഞാനൊരു ചാക്യാരായാലാണ് കൂടുതൽ ശോഭിക്കുക എന്നെനിക്കു തന്നെ തോന്നിയിട്ടുണ്ട്.'' (കൂട്ടത്തിൽ വി.കെ.എൻ. ഒരു രഹസ്യം പറഞ്ഞു. മഹാഭാരതം ചാക്യാരുടെ വീക്ഷണത്തിലൊന്നു മാറ്റിയെഴുതിയാലോ എന്നാലോചിക്കുകയാണ്. ഭീമനും ദുര്യോധനനുമൊക്കെ ആധുനിക കാലത്തിൻെറ പശ്ചാത്തലത്തിൽ എങ്ങനെയുണ്ടാകുമെന്നൊരു പരീക്ഷണം.)

തിരുവില്വാമല തൻെറ രചനകളിൽ നേരിട്ടു

വന്നിട്ടുള്ള സന്ദർഭങ്ങൾ കുറവാണെന്നും വി.കെ.എൻ. ഓർത്തു. സായിപ്പന്മാരുടെ സ്വാധീനത്തിൽപ്പെട്ട് കൃഷിനിലങ്ങൾവിറ്റ് ഓ ട്ടുകമ്പനികളും മറ്റും തുടങ്ങിയ ഇവിടുത്തെ ചില കർഷകപ്രമാണിമാരുടെ പശ്ചാത്തലം 'പിതാമഹനിൽ' വിഷയമായിട്ടുണ്ട്.

പരിഹാസമുണ്ടാക്കുന്നതിൻെറ രചനപര മായ രഹസ്യത്തെക്കുറിച്ച് ചോദിച്ചപ്പോൾ വി.കെ.എൻ. ചിരിച്ചു.

''സംഗതി വളരെ എളുപ്പമാണ്. ഒരുദാരഹ രണം നോക്കിക്കോളൂ. പൈങ്കിളിക്കഥകളി ലൊക്കെ കാണാവുന്ന സെൻറിമെൻറലായ ഒരു സംഭാഷണമെടുക്ക്.

'നിനക്കെന്താ മോളേ ഇത്ര ആധി?'

ഇതിൻെറ കൂടെ ഒരു ചെറിയ വാചകം കൂടിചേർത്താൽ ഇതിനെതിരെത്തന്നെയുള്ള നല്ലൊരു പരിഹാസമാവും.

'നിനക്കെന്താ മോളേ ഇത്ര ആധി? ആദിയിലിതുണ്ടായിരുന്നില്ലല്ലോ.'

ജ്ഞാനിയായ ചാത്തൻസ് പിന്നെയും ചിരിച്ചു. വില്വമലയുടെ മുകളിലേക്കു പടരുന്ന സിദ്ധൻെറ ചിരിയാണത്. 'മലഞ്ചെരുവിലെ ചന്ദനമരം' എന്ന് കുഞ്ഞിരാമൻ നായർ ഒരിക്കൽ വി.കെ.എനെ വിശേഷിപ്പിച്ചിട്ടുണ്ട്. കിഴക്കൻ കാറ്റിൽ ചിരിക്കുന്ന മാലേയസുഗന്ധം പരന്നൊഴുകുകയാണ്.

ഈ 'ജീനിയസ്' മലയാളത്തിൻെറ അനു ഗ്രഹമാണ്. ചങ്ങലകൾക്കുവരെ ഭ്രാന്തുപിടിച്ച യുക്തിരഹിതമായ ലോകത്തിൽ ഇദ്ദേഹം നമ്മെ ചിരികൊണ്ട് ചികിത്സിക്കുന്നു.

വി.കെ.എനോട് യാത്രപറഞ്ഞ് വീണ്ടും തിരുവില്വാമലക്ഷേത്രത്തിലെത്തിയപ്പോഴും വെയിലിൻെറ ചൂട് കുറഞ്ഞിരുന്നില്ല. ഞ ങ്ങൾക്ക് പുനർജ്ജനിഗുഹയിലേക്കു പോ കണമായിരുന്നു. അമ്പലത്തിൽ കണ്ട സന്ന്യാ സിയോട് വഴിചോദിച്ചപ്പോൾ കാട്ടിലൂടെ മൂന്നുനാഴികയിലധികം മലകയറിപ്പോകണ മെന്നു പറഞ്ഞു. ഗുരുവായൂരേകാദശി ദിവസ മാണ് പ്രസിദ്ധമായ പുനർജ്ജനിനൂഴൽ. അന്ന് പുനർജ്ജനിഗുഹ നൂണുകടക്കാൻ ധാരാളം ഭക്തന്മാരുണ്ടാവും. ഗുഹയിലൂടെ. നൂണിഴഞ്ഞ് മലയ്ക്കപ്പുറം കടന്നാൽ പിന്നെ പുനർജ്ജന്മമില്ലെന്നാണ് വിശ്വാസം.

ഞങ്ങൾക്ക് ഗുഹയിലേക്ക് വഴികാണിച്ചുത രാമോ എന്നു ചോദിച്ചപ്പോൾ സന്ന്യാസി ഞങ്ങളെ സംശയത്തോടെ നോക്കി:

'ഈ വെയിലത്ത് ഭ്രാന്തന്മാരല്ലാതെ ആരും ഇത്ര വഴിനടന്ന് ഗുഹയിൽ പോവ്ല്യ. അവിടെ കാണാനൊന്നുമില്ല.'

ഫോട്ടോഗ്രാഫർ കണ്ണൻ സൂരജ് പറഞ്ഞു:

'നമുക്ക് നടക്കാം. മലയല്ലേ? വഴിയറി യാതിരിക്കില്ല. ആളുകളുടെ ചവിട്ടടിപ്പാടെ ങ്കിലും കാണും.'

രണ്ടും കല്പിച്ച് പൊള്ളുന്ന വെയിലിൽ ഞങ്ങൾ വില്വമലയുടെ പടവുകൾ കയറാൻ തുടങ്ങി.

ഇത് അനാഥത്വത്തിൻേറയും അശാന്തിയു ടേയും യാത്രയല്ലല്ലോ. അനന്തജന്മങ്ങളുടേ യും ആവർത്തനങ്ങളുടേയും വ്യഥകളിൽ നിന്ന് ജീവിതത്തിൻെറ അർത്ഥം തേടിയുള്ള



വി.കെ.എൻ.

തീർത്ഥാടനമാണ്. കർമ്മസിദ്ധിയെക്കുറി ച്ചുള്ള പുതിയ പാഠങ്ങൾ പറഞ്ഞുതന്നതാ രാണ്? അക്ഷരങ്ങളുടെ പാലത്തിൽ കൂടി പ്രളയസമുദ്രത്തിനപ്പുറം കടന്ന കവിയോ? സമുദ്രങ്ങളെയെല്ലാം കമണ്ഡലുവിലൊതുക്കി നില്ക്കുന്ന തപസ്സമാധിസ്ഥനായ വിദൂഷ കനോ? അറിയില്ല. ഈ താഴ്വരയിലെ ഓരോ പുല്ലും പൂവും ഓരോ പാഠങ്ങൾ പറഞ്ഞുതരു ന്നുണ്ട്. ഓരോ ചുവടും ഓരോ പുതിയ അറിവിലേക്കാണ്.

പക്ഷേ, വില്വമലയുടെ മുകൾപ്പരപ്പിലേക്ക് കയറിച്ചെല്ലുന്തോറും വഴി വല്ലാതെ അപരിചി തമായിത്തീർന്നു. കഴിഞ്ഞ യാത്രയുടെ ചവിട്ട ടിപ്പാതകൾ മാഞ്ഞുപോയിരുന്നു. എങ്ങോട്ടാണ് പോകുന്നതെന്നുള്ള ഒരു തിട്ടവുമില്ലാതെ നടക്കുകയായിരുന്നു ഞങ്ങൾ. ദിശാബോധവും നഷ്ടപ്പെട്ടതുപോലെ തോന്നി. പൊള്ളുന്ന വെയിലിൽ മണിക്കൂറുകളോളം നടന്നിരി ക്കണം. നടക്കുന്തോറും കൂടുതൽ കൂടുതൽ മലമടക്കുകൾ മുന്നിൽ നിവർന്നുതെളിയാൻ തുടങ്ങി. മൂന്നു നാഴികയോളം പോകണമെന്നു ള്ള ഒരേകദേശ ധാരണയല്ലാതെ, പുനർ ജ്ജനിഗുഹയുടെ സ്ഥാനം തിരിച്ചറിയാൻ സഹായിക്കുന്ന അടയാളങ്ങളൊന്നും തന്നെ ഞങ്ങൾക്കറിവുണ്ടായിരുന്നില്ല. അനന്തവി സ്തൃതിയോളം താഴെ പരന്നു കണ്ട താഴ്വരയിൽ ഒരാശ്വാസമായി ദൂരെ ഭാരത പ്പുഴകാണാമായിരുന്നു. ബഹുദൂരത്തേക്കൊന്നും വഴിതെറ്റിപ്പോയിട്ടില്ലെന്നുമാത്രം നിള ഞങ്ങളെ ഓർമ്മിപ്പിച്ചുകൊണ്ടിരുന്നു. ഇടതൂർന്ന കാ ടൊന്നുമില്ലെങ്കിലും കുറ്റിക്കാടുകൾക്കും ഒറ്റ പ്പെട്ട വൻമരങ്ങൾക്കുമിടയിലുള്ള മലമ്പാത പാറക്കെട്ടുകൾ നിറഞ്ഞ് കൂടുതൽ ദുർഗ്ഗമമാ യിത്തീർന്നു തുടങ്ങി. വെയിലാറാൻ തുടങ്ങിയ പ്പോൾ തിരിച്ചുപോകേണ്ടതിനെക്കുറിച്ചു ള്ളൊരു ഭീതിയും ഞങ്ങളെ ബാധിച്ചു. ലക്ഷ്യമെവിടെയാണെന്നറിയാതെയുള്ള ഈ ഭ്രാന്തൻ യാത്ര മതിയാക്കി തിരിച്ചുപോകാ മെന്ന് ഞാൻ പറയാനായും മുമ്പെ പെട്ടെന്നെ ന്തോ കണ്ടെത്തിയമട്ടിൽ കണ്ണൻ ഞങ്ങളപ്പോൾ നില്ക്കുന്ന പാറക്കെട്ടു ചൂണ്ടിക്കാണിച്ചു ചോദിച്ചു:

'നോക്കൂ ഈ പാറക്കെട്ട് ആനയുടെ പുറംഭാഗം പോലെയില്ലേ?'

അങ്ങനെ മനസ്സിൽ വിചാരിച്ചുനോക്കു മ്പോൾ ശരിയായിരുന്നു. ആനയുടെ പുറത്തി രുന്നു നോക്കുമ്പോൾ കാണുന്നവിധം കഴുത്തി ൻെറയും തലയുടേയും മേൽഭാഗമാണെന്നു തോന്നിക്കുന്ന രൂപത്തിലുള്ള ഒരു പാറക്കെ ട്ടായിരുന്നു അത്.

'എങ്കിൽ ഈ പാറക്കെട്ടിൻെറ താഴെത്ത ന്നെയാണ് പുനർജ്ജനി ഗുഹ. പണ്ടെവിടെ യോ അങ്ങനെ വായിച്ചതായി ഞാനോർക്കു ന്നുണ്ട്.'

വെറുതെ ഒരു പ്രതീക്ഷയോടെ ഞങ്ങൾ പാറക്കെട്ടിനെ ചുറ്റി അള്ളിപ്പിടിച്ച് താഴേക്കി റങ്ങാൻ തുടങ്ങി. അപ്പോൾ പാറയുടെ പള്ളമേൽ ആരോ വരച്ചിട്ട വെളുത്ത ഒരമ്പട യാളവും കാണപ്പെട്ടു. അടയാളം ചൂണ്ടിക്കാ ണിച്ചു തന്ന വഴിയിലേക്ക് ഞങ്ങൾ അള്ളിപ്പി ടിച്ചിറങ്ങിയത് ഗുഹാമുഖത്തേക്കു തന്നെയാ യിരുന്നു.

ദീർഘക്ലേശത്തിൻെറ അന്ത്യത്തിൽ ഒരു മുക്തി മാർഗ്ഗം വെളിവായിക്കിട്ടിയതുപോലെ അടക്കാനാവാത്ത ഒരാഹ്ളാദത്തിൽ ഞങ്ങൾ പുനർജ്ജനിഗുഹയിലേക്ക് പൊത്തിപ്പിടിച്ച് കയറുകയും കൊച്ചുകുട്ടികളെപ്പോലെ ആർ ത്തുവിളിച്ച് ചാടിക്കളിക്കുകയും ചെയ്തു. വല്ലാത്തൊരു ജീർണ്ണഗന്ധം വാട കെട്ടിനിന്ന ഗുഹയിൽ നിന്ന് ഒരു പാടു നരച്ചീറുകൾ ഞങ്ങളുടെ തലയ്ക്കുമീതെ ഒച്ചവച്ചു പറന്നു പോയി.

അപ്പോഴേക്കും എല്ലാം വ്യക്തമായിവെളി വായിക്കിട്ടി. ഗുഹയിൽ നിന്നു നോക്കുമ്പോൾ താഴെക്കാണുന്ന താഴ്വരയിൽ ദൂരെ തിരു വില്വാമല—ചിറ്റൂർ റോഡ് കാണാമായിരുന്നു. ഇത്രയും ദൂരം ഞങ്ങൾ വഴിതെറ്റിയലഞ്ഞത് മലയുടെ അങ്ങേച്ചെരുവിൽ വിപരീതദിശയി ലാണ്. ഏതോ ദുർജ്ഞേയമായ നിമിത്തമാണ് ഒടുവിൽ നേർവഴിയുടെ വാതിൽ തുറന്നു തന്നത്.

ഗുഹയിൽ നിന്ന് കണ്ണൻ താഴ്വരയുടെ പടങ്ങളെടുത്തു. തുടക്കത്തിൽ നല്ലപോലെ നിവർന്നു നില്ക്കാവുന്നവിധം ഗുഹ വിസ്തൃ തമാണെങ്കിലും ഉള്ളിലേക്കുപോകും തോറും കുനിഞ്ഞാൽപ്പോലും കടക്കാൻ വയ്യാത്തവിധം ഇടുങ്ങിയും ഇരുണ്ടും കാണപ്പെട്ടു. ശ്വാസം മുട്ടിക്കുന്ന ദുർഗ്ഗന്ധവും കൂടിക്കൂടിവന്നു. എന്നിട്ടും വല്ലാത്തൊരു സാഹസികതയോടെ കണ്ണൻ പറഞ്ഞു:

''നമുക്ക് എത്താവുന്നിടത്തോളം ദൂരം പോയിനോക്കാം. പററുമെങ്കിൽ അപ്പുറം

(ശേഷം 44 ാം പേജിൽ)









# നീർമാതളം പൂത്തകാലം

'ഇപ്പോൾ കമ്പോളങ്ങളിൽ സാധാരണ യായി കാണുന്ന പേനകളുടെ ഇരട്ടി വലുപ്പത്തിൽ ഓറഞ്ച് നിറമുള്ള ഒരു ഫൗണ്ടൻ പെൻ ആയിരുന്നു അമ്മാമൻ തൻെറ ആദ്യകാലഗ്രന്ഥങ്ങൾ എഴുതുവാൻ ഉപയോ ഗിച്ചത്. ഒരിക്കൽ മഷി നിറച്ചാൽ ഏകദേശം മുപ്പത് പേജെങ്കിലും എഴുതിത്തീർന്നിട്ടുമാത്രമേ മഷി അന്വേഷിക്കേണ്ടിവരികയുള്ളൂ. രണ്ടാം ലോകമഹായുദ്ധം അവസാനിക്കുന്നതിനു മുമ്പ് ജർമ്മനിയിൽ നിർമ്മിച്ച പേനകളും കളിപ്പാട്ടങ്ങളും ഇന്ത്യയിൽ വില്പനയ്ക്കായി വന്നെത്താറുണ്ടായിരുന്നു. തലപ്പത്ത് ഒരു വെളുത്ത പൂവുള്ള ആ ഓറഞ്ച് പേന ജർമ്മനിയിൽ നിർമ്മിച്ചതാണെന്ന് അമ്മാമൻ പറയാറുണ്ടായിരുന്നു. സമ്മാനിച്ചത് സർദാർ കെ.എം. പണിക്കർ. ഞങ്ങൾ അത് ആദ്യം കാണുമ്പോൾ അതിന് പഴക്കം തട്ടിക്കഴിഞ്ഞി രുന്നു. രണ്ടിടത്ത് വിള്ളൽ വന്ന് കഴിഞ്ഞിരുന്നു. വിള്ളലുകളിൽ ചളി നിറഞ്ഞുകഴിഞ്ഞിരുന്നു. എങ്കിലും ഒരു ദിവസം രാവിലെ ആ പേന നാലപ്പാട്ടെ ഉമ്മറത്തുനിന്ന് അപ്രത്യക്ഷ മായപ്പോൾ ഞങ്ങൾ കുട്ടികൾ മാത്രമല്ല വലിയവരും വേലക്കാരും ദുഃഖിച്ചു.

''ഒരു പാർക്കർ പെൻ കൊണ്ടുവരാമെന്ന് മാധവൻനായർ ഏറ്റിട്ടുണ്ട്'' അമ്മാമൻ പറഞ്ഞു.

''പാർക്കർ ഫിഫ്റ്റിവൺ ആയിരിക്കണം. ഈയിടെ മാർക്കറ്റിൽ ഇറങ്ങിയതാ. വെല അൻപതുറുപ്യ.'' കുഞ്ഞുണ്ണിയേട്ടൻ പറഞ്ഞു.

''അൻപതല്ല നൂറുകൊടുത്താലും ആ മഞ്ഞപ്പെന്ന് പോലൊന്ന് കിട്ടില്യ.'' കല്ലുക്കാ ട്ടയിൽ കൊച്ചുണ്ണിനായർ പറഞ്ഞു.

ഞാനും ജ്യേഷ്ഠനും കൂടി ആ പേന തിരഞ്ഞ് മുറ്റത്തും പറമ്പിലും കുറേനേരം അലഞ്ഞു. ആദ്യം ജ്യേഷ്ഠൻ പോയത് വേലിക്കരികെ സന്ദർശകർക്ക് മൂത്രമൊഴിക്കു വാനായി വെച്ച പരന്ന കല്ലുകൾക്കടുത്താണ്. ഒരു മുരിങ്ങക്കമ്പുകൊണ്ട് മൂത്രം നനഞ്ഞ മണ്ണിൽ ജ്യേഷ്ഠൻ കുറച്ചുനേരം ചികഞ്ഞു കൊണ്ടിരുന്നു. കൈവിരലുകൾ കൊണ്ട് മൂക്ക് അമർത്തിപ്പിടിച്ച് ഞാനും ആ കുപ്പയിൽ പേന തിരഞ്ഞു. ഒടുവിൽ തല കുലുക്കിക്കൊണ്ട് ജ്യേഷ്ഠൻ നിവർന്ന് നിന്ന്, മുരിങ്ങക്കമ്പ് നിലത്തെറിഞ്ഞു.

''എനിക്കൊന്നും കാണാനില്ല'' ഞാൻ നീരസത്തോടെ പറഞ്ഞു.

''എല്ലാവർക്കും കാണാൻ സാധിക്കുന്ന വിധത്തിൽ കള്ളൻ പേന വെയ്ക്ക്യോ? മൂത്രം നനഞ്ഞ മണ്ണില് വെച്ചാൽ ആരും അത് കുഴിച്ചെടുക്കില്യ. പിന്നെ അർദ്ധരാത്രി വേലി ചാടിവന്ന് അതെടുത്ത് കൊണ്ടു പോവാം'' ജ്യേഷ്ഠൻ പറഞ്ഞു.

''കുപ്പേല് ഉണ്ടോ?'' ഞാൻ ചോദിച്ചു.

''തീർച്ചല്യ.'' ജ്യേഷ്ഠൻ പറഞ്ഞു. ''ഇനി എവിടെയൊക്കെ നോക്കണം?'' ഞാൻ ചോ ദിച്ചു. കുറ്റാന്വേഷണം എന്നെ മടുപ്പിച്ചു.

''ഒരു ഡിറ്റെക്ടീവ് ആവാൻ കുറെയൊക്കെ സഹിക്കണം.'' ജ്യേഷ്ഠൻ പറഞ്ഞു.

''എനിക്ക് ഒരു ഡിറ്റെക്ടീവ് ആവണ്ട'' ഞാൻ പറഞ്ഞു.

''അപ്പോൾ ആമിയുടെ വൈരമാല കളവ് പോയാലോ?'' ജ്യേഷ്ഠൻ ചോദിച്ചു.

''എനിക്ക് വൈരമാല ഇല്ലല്ലോ'' ഞാൻ പറഞ്ഞു.

''വലുതാവുമ്പോൾ വൈരമാല ഉണ്ടായാൽ. അത് കളവ് പോവാൻ ചാൻസുണ്ടാവും'' ജ്യേഷ്ഠൻ പറഞ്ഞു.

ഞാൻ തലകുലുക്കി. ഞങ്ങൾ വേലിക്കരികെ നടക്കുമ്പോൾ മുളങ്കൂട്ടത്തിൻെറ ഉള്ളിൽ നിന്ന് പാമ്പുകളുടെ ഊത്ത് കേട്ടു.

''പാമ്പ് ഊതുന്നു'' ഞാൻ പറഞ്ഞു.

''പാമ്പാവില്ല. കാറ്റാവും.'' ജ്യേഷ്ഠൻ പറഞ്ഞു.

''കാറ്റിന് ഇങ്ങനെ ഊതാൻ കഴിയുമോ?'' ഞാൻ ചോദിച്ചു.

''കാറ്റിന് പല ശബ്ദങ്ങളും പുറപ്പെടു വിക്കാം. കാറ്റിൻെറ ഭാഷയിൽ കാറ്റ് സംസാരി ക്കുകയാണ്'' ജ്യേഷ്ഠൻ പറഞ്ഞു.

''അല്ല! ഇബടെ പറമ്പിക്കൂടി നടക്കാണോ ആങ്ങളേം പെങ്ങളും? കാല്മ്മെ മുള്ള് കുത്തും കുട്ട്യോളേ. വെല്യമ്മ പൊടിയരി ക്കഞ്ഞീം സമ്മന്തീം എട്ത്ത് വെച്ച് വിളിച്ചു തൊടങ്ങീട്ട് നേരം കൊറെ യായി.'' മാധവിയമ്മ ഞങ്ങ ളുടെ നേർക്ക് നടന്നുകൊണ്ട് വിളിച്ചു പറഞ്ഞു.

''അമ്മാമൻെറ പേന തെ രയ്ാണ്'' ഞാൻ പറഞ്ഞു. അമ്മാമൻെറ പേന കൊണ്ടുവാൻ ആർക്കാ ധൈര്യം വര്ാ? ആരും അതു കൊണ്ടുവില്യ. ആ പുളിയാറലിൻെറ എടേല് വീണ് കെടക്ക്ണ്ടാവും. ഉണ്ണിമായോട് നല്ലോണം ചൂലിട്ട് അടിക്കാൻ പറേണം. അത് അവടെ കെടക്ക്ണ്ടാവും'' മാധവിയമ്മ പറഞ്ഞു.

പറമ്പിൽ വളർന്നുനില്ക്കുന്ന പൂവാൻ കുറുന്തല, തുമ്പ, നെല്ലി മുതലായ ചെടികളിൽ മാധവിയമ്മ താംബൂലരസം തുപ്പി. നനുത്ത പൂക്കളിൽ ചുവന്ന തരികൾ പ്രത്യക്ഷപ്പെട്ടു.

''പെന്ന് എട്ത്ത് കൊടുത്താ രണ്ടുറുപ്യടെ കാശ് തരാന്ന് കുട്ട്യോപ്പു പറഞ്ഞു. കഴിഞ്ഞ തവണ പെന്ന് കാണാണ്ടയായപ്പോഴും കുട്ട്യോപ്പു രണ്ടുറുപ്യടെ കാശ് തരാന്ന് പറഞ്ഞു. എന്നിട്ട് കലി നാരായണന്നായരാ പെന്ന് എടുത്ത് കൊണ്ട്ന്നത്.'' മാധവിയമ്മ ഞങ്ങളോട് പറഞ്ഞു.

''എത്രാമത്തെ തവണയാണ് പെന്ന് കാണാതാവണത്?'' ജ്യേഷ്ഠൻ ചോദിച്ചു.

''ഇത് മൂന്നാമത്തെ തവണയാ. രണ്ടു പ്രാവശ്യോം നമ്മടെ കലിയാ പെന്ന് കണ്ട്പിടിച്ചത്!'' മാധവിയമ്മ പറഞ്ഞു.

''നാരായണൻ ക്മ്മൾക്കാ ഭാഗ്യം. വാക്കി ള്ളോര് തെരയാത്ത സ്ഥലല്യ. വെണ്ണൂറ്റി





ക്കുഴീലും വൈക്കോൽ കുണ്ടേലും തെരഞ്ഞടക്കുണ്ണൂ. കിട്ടീത് കലി നാരായണൻ കമ്മൾക്ക്.'' വള്ളി പറഞ്ഞു.

''അതെ അതെ. മറപ്പെരേടെ പിന്നിലും കൂടി നോക്കിയടക്കുണ്ണൂ. അപ്പഴാ പഹയൻ അടുക്കളേന്ന് കൊണ്ട്രണത്. നമ്മക്കാർക്കും കിട്ടാത്തപ്പൊ അയാൾക്ക് എങ്ങനെ കിട്ടി?'' മാധവിയമ്മ ചോദിച്ചു.

''നിങ്ങളൊക്കെ പെൻ തെരയുമ്പോൾ കലി എന്തേ ചെയ്തിരുന്ന്?'' ജ്യേഷ്ഠൻ ചോദിച്ചു.

''എന്തേ ചീതിരുന്ന് എന്ന് ചോയിച്ചാ ഇയ്ക്ക് ഓർമ്മല്യ ഉണ്ണ്യേ. അടുക്കളെടെ ആത്ത് കുത്തിരുന്ന് തേങ്ങ ചെരക്ക്യേരുന്നു. സമ്മന്തി ഉണ്ടാക്കാനേയ് അതും കഴിഞ്ഞപ്പൊ വെറകുപെരേല് കേറണത് കണ്ടു.'' മാധവിയമ്മ പറഞ്ഞു.

''വെറകുപെരയയിൽ കലി എന്തിനാ കയറിയത്?'' ജ്യേഷ്ഠൻ ചോദിച്ചു.

''വെറകുപെരേല് എന്തിനാ കേറണ്ന്ന് ചോയിച്ചാ ഞാനെന്താ പറയ്, ഉണ്ണ്യേ? വെറക് എടുക്കാനാവും. തീപ്പൂട്ടാൻ വെറക് വേണലൊ.'' മാധവിയമ്മ പറഞ്ഞു.

''അപ്പൊ സമയം എത്രയായിരുന്നു?'' ജ്യേഷ്ഠൻ ചോദിച്ചു.

''പൊലർച്ചയാവുമ്പൊ. വെല്യമ്മ നാനാഴിക്കീണ്ടീം കൊണ്ട് മറപ്പെരേന്ന് മടങ്ങണ സമയാ.'' മാധവിയമ്മ പറഞ്ഞു.

''ചെറിയമ്പ്രാൻ അടിയനോട് ചോയിച്ചോളെ. അടിയന് എല്ലാം നല്ല ഓർമ്മണ്ട്'' വള്ളി പറഞ്ഞു.

''പഴേ കഥോള് പറഞ്ഞിട്ട് ഇപ്പൊ എന്താ കിട്ടാൻ പോണ്?'' ഉണ്ണിമായ നീരസത്തോടെ ചോദിച്ചു. അവൾ ചൂലെടുത്ത് പൂമുഖത്തിൻെറ മുമ്പിലുള്ള വെള്ളുത്ത മുറ്റം തൂത്തുവാരിത്തുടങ്ങി.

''എന്ത് ഭംഗിയാ ആ പെന്നിന്! ചെണ്ട മല്ലിപ്പൂവിൻെറ നെറാ. തലപ്പത്ത് ഒരു വെള്ളപ്പൂവും. ഏത് മഹാപാപിയാ അത് മോഷ്ടിച്ചത്!'' മാധവിയമ്മ പിറുപിറുത്തു.



''ഇന്നലെ സന്ധ്യക്ക് ഇബടെ ആരൊക്കെ വന്നു?'' ജ്യേഷ്ഠൻ ചോദിച്ചു.

''ഇബടെ ആരാവര്ാ ഉണ്ണ്യേ? ഇബടെ നിദാനം വരണോരൊക്കെ വന്നു. പിന്നെ ആരും വന്നില്യ. അമ്പാഴത്തേലെ കുഞ്ഞുണ്ണി മേനോൻ കൊറെനേരം ഒരു ചാരുകസാലേല് കെടന്നു. മാരാത്താട്ടിലെ ശങ്കരൻനായര് വ്ന്നു. അമ്പാഴത്തേലെ കേശുമേനോൻ വന്നിട്ട് ഇംഗ്ളീഷ് പേപ്പറ് എടുത്തോണ്ട് വേഗം മടങ്ങി. നമ്മടെ കല്ലൂക്കാട്ടേലെ കൊച്ചുണ്ണ്യാര് വന്നു—ശീലക്കൊടേം പിടിച്ചോണ്ട്. നൂപ്പര് വെയിലാറുമ്പഴയ്ക്കും കല്ലൂക്കാട്ടേലിക്ക് മടങ്ങി. പിന്നെ നമ്മടെ തോമാസ് മാഷ് വന്നു. കൊറെനേരം ആ തിണ്ണേല് തൂണും ചാരി ഇരുന്നു. എപ്പഴേ പോയത്ന്ന് ഇയ്ക്ക് ഓർമ്മല്യ. അമ്മാമൻ ഉണ്ണാൻ എണീറ്റ് തെക്കിണീല് ചെന്നപ്പോ തോമാസ് മാഷ് പോയിരിക്കും. ഇയ്ക്കറീല്യ. പിന്നെ...'' മാധവിയമ്മ പറഞ്ഞു.

''നുമ്മടെ നമ്പീശൻ തമ്പുരാൻ വന്നേർന്നു.'' വള്ളി പറഞ്ഞു.

''ഏതു നമ്പീശൻ? കച്ചോടപ്പെരേലെ നമ്പീശനാ?''

''അല്ലാന്നേയ്. ആ പാവം പിടിച്ച തന്തല്യേ? അമ്പാഴത്തേലെ കേശുവമ്പ്രാൻെറ കൂട്ടുകാരൻ. കുഞ്ഞൻനമ്പീശൻ തമ്പ്രാൻ'' വള്ളി പറഞ്ഞു.

''വെയ്ന്നാരം എലിയങ്ങാട്ടെ സ്കൂള്ള് ചരിത്രം പാഠിപ്പിക്കണെ സുകുമാരൻ മാഷ്ഷ് വന്നിരുന്നു. അമ്മാമനോട് ഒരു തെങ്ങ് തരണംന്ന് പറേണത്. ഞാൻ കേട്ടു.'' മാധവിയമ്മ പറഞ്ഞു.

''ഈ നാട്ടില് അമ്മാമനല്ലാതെ പുസ്തകം എഴുതണ വല്ലോരും ഉണ്ടോ?'' ജ്യേഷ്ഠൻ ചോദിച്ചു.

ഈ പട്ടിക്കാട്ടില് ആരാളളത് ഉണ്ണ്യേ പുസ്തകം എഴുതണോര്? നമ്മടെ ചാമി അയ്യര് മാഷ്ഷ് വല്ലതും എഴുതുവേരിക്കും. ഏഡ്മാഷ്ഷ്. ബാക്കിള്ളോരൊക്കെ വെറും പടു'' മാധവിയമ്മ പറഞ്ഞു.

''ഈ നാട് അത്രമോശാച്ചാ ഇങ്ങള് എന്തിനാ ഇബടെത്തന്നെ കുടേ്യക്ക്ണ്? ഇങ്ങക്ക് ഇങ്ങടെ നാട്ടിക്ക് മടങ്ങിക്കൂടേ മാധിയമ്രാളേ?'' വള്ളി ചോദിച്ചു.

''ഇയ്ക്ക് നാടിഷ്ടല്യ. അത് ആരോടും ഞാൻ തൊറന്ന് പറയാം. പക്ഷേ ഇയ്ക്ക് ഇബടത്തെ കുട്യോളെ എടയ്ക്കെടക്ക് ഒന്ന് കണ്ടിട്ടില്യെങ്കി ഒരെടങ്ങറാ. കഴിഞ്ഞമാസം ഒരീസം ഞാൻ ഉണ്ണ്യേ സൊപ്നം കണ്ടു. ഞാൻ വെല്യമ്മയോട് പറഞ്ഞപ്പൊ വെല്യമ്മ പറഞ്ഞു ഉണ്ണീടെ സ്കൂള് പൂട്ടി. ഉണ്ണിവരാറായീന്ന്.'' മാധവിയമ്മ ചുമലുകൾ ചലിപ്പിച്ചുകൊണ്ട് ചിരിച്ചു.

അമ്മാമൻെറ പേന കലി നാരായണൻ നായർക്കും കണ്ടുപിടിക്കുവാൻ അത്തവണ സാധിച്ചില്ല. ഒരാഴ്ച കഴിഞ്ഞപ്പോൾ അമ്മാമൻെറ പേരിൽ ഒരു പോസ്റ്റ് കാർഡ് തപാലിൽ വന്നു. ഇട്ടിയച്ചൻ അത് തലയ്ക്ക്





# തകർന്ന കൂടാരം

നാലാങ്കൽ

ഇല്ലൊരു സ്വപ്നം പോലുമീ മരുഭൂവിൽ, പച്ച—
പ്പുല്ലിനും ഭയമാണു, ശീതളിമാവില്ലെങ്ങും.
കിടയ്ക്കില്ലൊരു തുള്ളി ദാഹനീരിവിടെങ്ങും
കുടിക്കാ, നൊരു കാട്ടുപഴവും തിന്നാനില്ല.
കൊള്ളക്കാർ കവർന്നു മൽപാഥേയം, മുന്നോട്ടേയ്ക്കീ–
പൊള്ളും ഭൂമിയിലൂടെ താനേ സഞ്ചരിക്കണം.
കൂട്ടിനായ് കാട്ടുനായപോലുമേയില്ല, കഷ്ടം!
പാട്ടുപാടുവാനൊരു കാട്ടുപക്ഷിയുമില്ല.
മൗനമെങ്ങുമേ തങ്ങിനിൽക്കുന്നു, സൂര്യാതപം
മാനത്തുനിന്നും കത്തുമിന്ധനമെറിയുന്നു.

ദൂരെ, പ്പൂങ്കുടാരത്തിൽ കാർപ്പറ്റു വിരിച്ചതിൻ
ചാരത്ത് വീഞ്ഞിൻ കുപ്പി, പൊതിച്ചോറിറച്ചിയും
ചുറ്റുമേ നടക്കുന്നതൊന്നുമേയറിയാതെ
സുസ്വപ്നമിരിക്കുന്നതാനന്ദപരവശം

ചൂടിനെയകറ്റുവാൻ രാമച്ചവിശറിയാൽ
പാടലധാരികൾ, മാർതുള്ളുമ്പെ വീശീടുന്നു.
ഒന്നിനും കുറവില്ല, ഭക്ഷ്യപേയാദിയുണ്ട്
കന്ദർപ്പലീലയ്ക്കുമുണ്ടവിടെസ്സൗകര്യങ്ങൾ
ഗാനങ്ങൾ കേട്ടും, നൃത്തം കണ്ടുമാധനി, സുൽത്താൻ
വ്ാനിലെപ്പോൽ നാൾകൾ നയിച്ചു മരുഭൂവിൽ

അലഞ്ഞു തെണ്ടീടുന്നു യാചകർ നരികൾ പോൽ
വലഞ്ഞു, തീക്കണ്ണുമായ് നടപ്പൂ പൈദാഹങ്ങൾ
ഒരുനാൾ കയ്യേറിയ, കൂടാരമിരുട്ടിൻെറ
തിരശ്ശീല നീക്കിയിട്ടേതാനും ദുർഭൂതങ്ങൾ
പട്ടുകൂടാരം നിന്നേടം പിറ്റേന്നാൾ ശ്മശാനമായ്
നഷ്ടമായതിനുള്ളിൽപ്പരന്ന വെളിച്ചവും
സുഗന്ധമില്ല, മന്ദസ്മിതത്തിന്നിതളില്ല
സുഖലോലുപതയുടെ കാൽത്തളക്കിലുക്കവും
ഗിത്താറിൽനിന്നും സാന്ദ്രമധുരം പുറപ്പെടും
മാധ്വിയില്ലവിടെങ്ങും, കാകോളം നിറയുന്നു

മർത്ത്യജീവിതമാണിക്കൂടാര, മതിനില്ല
നിത്യത, തകർന്നിടാം നിമിഷാർദ്ധത്തിനുള്ളിൽ
പക്ഷേയാരോർത്തീടുന്നീ പരമസത്യത്തിൻെറ
നിസ്തുലമായ പൊരുൾ, സ്നേഹത്തിൻ ഗരിമാവും.



സി.എസ്. ജയചന്ദ്രൻ

# മറുപുറം

തുരുമ്പാണിയാൽ
കൃഷ്ണമണിയിൽ കോറിയിട്ട
പ്രേമചരിത്രത്തിൽ
നിനക്കായി രണ്ടു തുള്ളി
ബി. നെഗറ്റീവ് രക്തം.

നമ്മൾ ചുംബിക്കുക മാത്രം ചെയ്യും
നമ്മളൊരിക്കലും ഒരുമിക്കുകയില്ല.

രണ്ടു തുള്ളി ഗ്ളിസറിൻ കണ്ണുകളിലൊഴിച്ചോ
ഒരു ചുമന്നുള്ളി കണ്ണുകളിലരച്ച് തേയ്ച്ചോ.

വിവർത്തനം ചെയ്യപ്പെട്ട പ്രണയകവിതകളിൽ
നിന്നും നഷ്ടമായ പ്രണയവും കവിതയും പോലെ
ഞാനും നീയും ഭർത്താവും ഭാര്യയുമായി
അനന്തകാലം ജീവിക്കും.

അനാഥമായ ഏകാന്തതയിൽ
നമ്മളുടെ കുട്ടികൾ. കളിപ്പാട്ടങ്ങളായി ജീവിക്കും.

മരണം ഒരു ചലനത്തിലൂടെ
മയക്കുന്നതുവരെ
മറന്നുപോയ ആ താളത്തെ
നമുക്ക് തിരഞ്ഞുകൊണ്ടിരിക്കാം.

മീതെ ഉയർത്തിപ്പിടിച്ചു കൊണ്ടാണ് പടികടന്ന് വന്നത്.

''ഇബ്ടത്തെ പെന്നിൻെറ രഹസ്യം പൊറത്തായി'' അയാൾ വിളിച്ചുപറഞ്ഞു.

അപരിചിതമായ ഒരു കയ്പടയിൽ എഴുതപ്പെട്ട ആ ലിഖിതം ഞങ്ങളെ വിസ്മയിപ്പിച്ചു. അമ്മാമനെ മാന്യഗുരോ എന്ന് സംബോധന ചെയ്തുകൊണ്ടാണ് ആ കത്ത് ആരംഭിച്ചത്. താൻ അമ്മാമൻെറ ഒരജ്ഞാതശിഷ്യനാണെന്നും താൻ ഏകലവ്യനെപ്പോലെയാണെന്നും പഴക്കം ചെന്നതെങ്കിലും അനുഗ്രഹീതമായ ആ പേന താൻ സ്വന്തമാക്കുന്നുവെന്നും ആ മനുഷ്യൻ അമ്മാമന് എഴുതിയിരുന്നു.

എനിക്കും ജ്യേഷ്ഠനും മാത്രമല്ല അമ്മമ്മക്കും കുട്ടിയോപ്പുവിനും കലശലായ ദേഷ്യവും നിരാശയും അനുഭവപ്പെട്ടു. പക്ഷേ അത്താഴം കഴിച്ചുകൊണ്ടിരിക്കുമ്പോൾ അമ്മാമൻ ശാന്തനായി പറഞ്ഞു.

''പെന്ന് എടുത്ത ആള് നല്ല രസികൻ തന്നെ.''

''രസികനോ? കള്ളൻ എന്നാണ് വിളിക്കേണ്ടത്. പെരും കള്ളൻ'' അമ്മമ്മ പറഞ്ഞു. പേന മോഷ്ടിച്ചവനോട് തോന്നിയ ക്രോധം കൊണ്ടാവാം അമ്മമ്മയുടെ മുഖം തുടുത്തു.

''പാർക്കർ പെൻ കൊണ്ടുവരാമെന്ന് മാധവൻനായർ പറഞ്ഞിട്ടുണ്ട്.'' അമ്മാമൻ പറഞ്ഞു.

''പോയ പേന നല്ല വറക്കത്തുള്ള പേനയായിരുന്നു. എത്ര അനവധി പുസ്തകങ്ങളാ അതോണ്ട് എഴുതീത്. പാവങ്ങളും അതോണ്ട് എഴുതീതാ'' അമ്മായിയായ കുട്ടിയോപ്പു പറഞ്ഞു.

''എൻെറ കണ്ണില് തിമിരം വന്നൂന്ന് അയാളും അറിഞ്ഞിരിക്കും. കണ്ണ്കാണാത്തോർക്ക് പേനയുടെ ആവശ്യം ഉണ്ടാവില്യ എന്ന് വിചാരിച്ചിരിക്കും.'' അമ്മാമൻ പൊട്ടിച്ചിരിച്ചുകൊണ്ട് പറഞ്ഞു. ആരും ആ ചിരിയിൽ പങ്കെടുത്തില്ല.

(തുടരും)

# പ്രവാചകന്റെ വഴി

ഒ.വി. വിജയൻ



## അദ്ധ്യായം—10

### മണികർണ്ണികയുടെ വെളിച്ചം

ഇനിമൃതികൾക്കിടയിൽ പ്രകൃതി അതിരുകളില്ലാതെ കിടന്നു, ഒന്നു മററൊന്നിലേക്ക് പടർന്നും വളർന്നും, വിഭിന്നതകൾ സംഗമങ്ങളായും നിറവുപൂണ്ടു. അതിൽ ചിറയോരത്തു കുടിപാർത്ത മനുഷ്യനും പുലിയും അഷ്ടപദിയാടിയ ചിലന്തിയും കളിച്ചു, കളിത്തളർച്ചയിൽ വിശ്രമിച്ചു. രമ അവളുടെ കാടുകളെയോർത്തു, അവ ഇന്ന് അന്യാധീനമാണ്, പാകിസ്ഥാൻ, വാഗ്ദത്ത ഭൂമി, അവിടെച്ചെല്ലാൻ കടലാസും കല്പനയും വേണം.

ജാഗ്രൽസ്വപ്നങ്ങളുടെ ഇടനിലങ്ങളിൽ നിന്നുകൊണ്ട് രമ വാഗാ ചെക്ക്പോസ്ററിലേക്കു നോക്കി.

ഇന്ത്യയുടേയും പാകിസ്ഥാന്റേയും പടകളുടെ ഒരു സമ്മിശ്രസംഘം, പത്തിരുപതു പടയാളികൾ 'ഗാട്ടുകാർ', ആ വഴിയിടുക്കിന്റെ ഇരുവശവും കാവൽ നിന്നു, ഗാർഡ് മൗണ്ടിംഗ് എന്ന സായിപ്പിന്റെ സുന്ദരമായ ചടങ്ങിൽ ഒരുമിച്ചു കവാത്തു നടത്തി, ഇന്ന് ഇന്ത്യൻ പടത്തലവൻ, നാളെ പാകിസ്ഥാനി; സന്ധ്യകളിൽ ബ്യൂഗിൾ വിളിച്ച് കൊടികളിറക്കിക്കഴിഞ്ഞാൽ, ഇരുണ്ടുകഴിഞ്ഞാൽ, കലുഷമായ ചരിത്രം കാൽപ്പടയാളിയുടെ സൗഹൃദത്തിനു വഴിമാറി. വാഗാ ചെക്ക്പോസ്ററ് സന്ദർശിക്കാനെത്തിയ ഇന്ത്യൻ പത്രലേഖകനോട് ബലൂച് റെയ്ഞ്ചേഴ്സിന്റെ റിസൽദാർ മേജർ പറഞ്ഞു, 'ആ അനുഭവം ആവർത്തിച്ചു കാണാൻ എനിക്ക് ആഗ്രഹമില്ല, സാബ്. ഒരുപ്രാവശ്യം ഞാൻ അതിലൂടെ കടന്നുപോയി. കുരുതി കണ്ടു മതിയായി.'

'നിങ്ങൾ ബലൂചികൾ ജന്മനാ യോദ്ധാക്കന്മാരല്ലേ?' നാരായണൻ ചോദിച്ചു.

'നാരായണേട്ടാ,' രമ പറഞ്ഞു, 'അങ്ങയ്ക്ക് തെററുപററി. ഹിന്ദുക്കുഷ്ഷിന്റെ സന്തതികൾ സ്നേഹമുള്ളവരാണ്.'

റിസാൽദാർ മേജർ തന്റെ കൊമ്പൻമീശ തടവി ചുരക്കാററിനെപ്പോലെ ചിരിച്ചു. അയാൾ പറഞ്ഞു, 'ബഹൻജി പറഞ്ഞതാണു ശരി. ഞങ്ങളുടെ സ്നേഹം പരുക്കനാണെന്നു മാത്രം.'

രമ ചോദിച്ചു, "നമ്മെക്കൊണ്ട് ആരാണ് യുദ്ധം ചെയ്യിക്കുന്നത്?"

കാഴ്ചപ്പാടിന്റെ ദൂരങ്ങളിൽ, അവളുടെ പരമ്പരയുടെ അസ്ഥികളുറങ്ങിയ പുഴ, ചരിത്രത്തിന്റെ വിഫലതയിലൂടെ മലതേടി നീളുന്ന വിരാഗിയായ ചവിട്ടടിപ്പാത. അതിൽ കാലുവച്ചാൽ വീരംദത്തയിലെത്താം. കറുത്ത മേലങ്കികളിട്ട ദർവീസുകൾ അപ്പോഴും, മരണത്താൽ തുടരപ്പെട്ടവരായി, മലമുടികൾക്കിടയിലൂടെ പറന്നു.

കാലാൾപ്പടയുടെ സൗഹൃദം തുറന്നുവച്ച പടികടന്ന് രമ ചവിട്ടടിപ്പാത കണ്ടെത്തി. പാതയിലൂടെ അവൾ നടന്നു. പിന്നെ ഞെട്ടിയുണർന്നു. നാരായണന്റെ ചുമല് അവളുടെ കണ്ണുനീരുകൊണ്ട് നനഞ്ഞിരുന്നു.

"സ്വപ്നംകണ്ട് പേടിച്ചുവോ?" വാത്സല്യത്തോടെ നാരായണൻ ചോദിച്ചു.

മിന്റോറോഡിലെ ആ ഒന്നാംനില വീട്ടിലെ ജാലകം പടുതയില്ലാതെ തെളിഞ്ഞ് വിടർന്നു നിന്നു. മുറിയിൽ ചന്ദ്രിക. രമ കിടക്കയിൽ എഴുന്നേററിരുന്നു.

"ഞാൻ എന്താണ് ചെയ്തത്, നാരായണേട്ടാ!" അവൾ പറഞ്ഞു, "തളർച്ചയിൽ ഇവിടെക്കിടന്ന് ഉറങ്ങിയതറിഞ്ഞില്ല."

"സാരമില്ല."

"ഞാൻ ചെന്ന് സ്വല്പം ചായയുണ്ടാക്കാം."

"വേണ്ട, കുട്ടി ക്ഷീണിച്ചതല്ലേ. ഞാൻ ചെന്ന് ചായയുണ്ടാക്കാം."

മുനീംജിയും ഭാര്യയും രാമകൃഷ്ണപുരത്താണ്, ഗംഗാപ്രസാദിന്റെ രോഗനില വീണ്ടും മോശമാകുകയായിരുന്നു... അടുക്കളയിലെ പാത്രങ്ങൾ അടുക്കുപിഴച്ച് കലമ്പലോടെ നിലത്തുവീണു. പുഞ്ചിരിച്ചുകൊണ്ട് നാരായണന്റെ പിറകിൽനിന്ന രമ പറഞ്ഞു, "അങ്ങ് മുറിയിലേക്കു ചെല്ലൂ. ഇതു ഞാൻ ചെയ്യാം." ചായകുടിച്ച് ക്ഷീണം തീർത്ത് നാരായണനും രമയും തങ്ങളുടെ മനസ്സുകൾ രാത്രിയുടെ അദ്ഭുതങ്ങളിലേക്ക് തുറന്നിട്ടു.

"രമ എന്താണ് സ്വപ്നം കണ്ടത്?"

"സ്വപ്നത്തിൽ നുണയും നിറക്കൂട്ടും പിടിപ്പിക്കാൻ എനിക്ക് ഇത്തിരി സമയം തരിക, നാരായണേട്ടാ."

നാരായണൻ ചിരിച്ചു. രമ പറഞ്ഞു, "ഞാൻ നേരമ്പോക്ക് പറഞ്ഞതായിരുന്നില്ല, ചിരിക്കേണ്ട. ഞാൻ നാരായണേട്ടനോട് പറഞ്ഞ നുണകൾക്ക് എണ്ണമില്ല."

"സാരമില്ല."

"നാരായണേട്ടാ, അങ്ങ് എന്നെ പൂർണ്ണമായും അറിയില്ല, അറിഞ്ഞാൽ അങ്ങ് എന്നെ വെറുക്കും."

സ്ത്രൈണസ്നേഹത്തിന്റെ വെല്ലുവിളി, ആത്മനിന്ദയിൽനിന്ന് എന്നെ കരകയററൂ എന്ന നവോഢയുടെ വിലാപം; നാരായണൻ കുതുകിയായി, "രമയെ വെറുക്കാൻ എനിക്കറിഞ്ഞുകൂടല്ലോ.

"ഗംഗപ്രസാദിന്റെ കഥ പറയുമ്പോഴത്രയും ഞാൻ നുണകൾ കൂട്ടിക്കലർത്തിപ്പോകുന്നു. ഞാൻ അതിന്റെ തുടക്കങ്ങളും അവസാനങ്ങളും സദാ പുതുക്കി എഴുതുന്നു, വേദന തീരാഞ്ഞ്."

തലച്ചോറിന്റെ കോശങ്ങൾ ഒന്നൊന്നായി ഉറഞ്ഞുതൂർന്ന്, ബുദ്ധി ത്യജിച്ച്, മരണത്തിലേക്കു നീങ്ങുന്ന ഏട്ടൻ ഒരുപക്ഷേ ഒന്നുമായിരിക്കുകയില്ല, വെറും രോഗി മാത്രം. എങ്കിലും ഒരനുജത്തിയുടെ അന്തിമോപഹാരം, "ഒരു ഷഡ്പദത്തിന്റെ നിന്ദ്യാവസ്ഥയിലേക്ക് തകർന്നുനീങ്ങുന്ന ഏട്ടനെ സങ്കല്പത്തിലെങ്കിലും വാഴ്ത്തിയാൽ അങ്ങ് എന്നെ പഴിക്കുമോ, നാരായണേട്ടാ?"

രമയുടെ കൺതടങ്ങളിൽ ചന്ദ്രിക നനഞ്ഞു. അവൾ തുടർന്നു, "പ്രവചനങ്ങളുടെ സൂക്ഷിപ്പുകാരനാണ് ഏട്ടനെന്നും പ്രതിഭയാണ് ഏട്ടന്റെ രോഗമെന്നും ഞാനങ്ങയോടു പറഞ്ഞു. ഏട്ടന്റെ ആദ്യഭാര്യ ഓടിപ്പോയെന്നും കുട്ടികൾ മരിച്ചെന്നും ഞാൻ പറഞ്ഞു. ഇത് ഏട്ടന്റെ കഥയല്ല, ഞാൻ പണ്ടെന്നോ വായിച്ച ഒരു സിദ്ധന്റെ കഥയിൽനിന്ന് എടുത്തതാണ്. ഏട്ടന് കൈപ്പത്തിയിലും കാൽപ്പടത്തിലും നെഞ്ചിലും വ്രണങ്ങൾ ഉണ്ടായി എന്ന് ഞാൻ പറഞ്ഞു, അത് ഒരു ക്രിസ്തീയസാധകന്റെ കഥയാണ്. വീണ്ടും വീണ്ടും കപ്പം പിടിച്ചുപററുന്ന രാജാവായി ദൈവത്തെ കണ്ടത് ഏട്ടനല്ല, ഫ്രാൻസിസ് പുണ്യവാളനായിരുന്നു—"

"രമയുടെ കഥ വീണ്ടും തുടങ്ങുകയല്ലേ, ഹരിപ്രിയേ? രമയുടെ കഥയിൽ, തൊമ്പാറിന്റെ ആദിഭാഷയിലെന്നപോലെ, സത്യങ്ങൾ മാത്രമേയുള്ളൂ."

രമ ചിന്താവിഷ്ടയായി. അവൾ പറഞ്ഞു, "ഞാൻ കണ്ട സ്വപ്നം യുദ്ധത്തിന്റേയും സമാധാനത്തിന്റേയുമായിരുന്നു, യുദ്ധത്തിന് മടിച്ചുനില്ക്കുന്ന കാലാളുകളുടെ. ആരാണ്, നാരായണേട്ടാ രാഷ്ട്രങ്ങളുടെ അതിരുകൾ നിശ്ചയിക്കുന്നത്?"

"കച്ചവടക്കാരൻ."

മുനീംജിയുടെ ആപ്പീസിൽ കാപ്പിയും വടയും വില്ക്കുന്ന വെങ്കിടന് അവന്റെ പററുകാർ പരമാധികാരം കല്പിച്ചുകൊടുത്താൽ വെങ്കിടന്റെ കാപ്പിക്കട രാഷ്ട്രമായിത്തീരും. അയലത്തുള്ള മഖൻസിംഗിന്റേയോ അള്ളാബക്സിന്റേയോ കടകളിൽ പോകുന്നവരെ വിദേശചാരന്മാരായി വെങ്കിടൻ ശിക്ഷിച്ച് തടവറയിലാക്കും. രാഷ്ട്രപ്പിറവിയുടെ മുഹൂർത്തത്തിൽ, ചരിത്രവുമായുള്ള വാഗ്ദത്തനിമിഷത്തിൽ, തടവറകൾ ഇല്ലെന്നു വരും. സാരമില്ല, അതെല്ലാം താനേ ഉണ്ടായിക്കൊള്ളും. തടവറയും കൊലമരവും രഹസ്യപ്പൊലീസും നീതിപീഠവും വെങ്കിടനാവശ്യമുള്ള ന്യായവിധികളും കരാറുകാരും സർവകലാശാലകളും ബുദ്ധിജീവികളും. പററുകാർ വെങ്കിടന്റെ ഓരോ വാക്കും പ്രവചനമെന്നു കരുതും. വെങ്കിടന്റെ ചീഞ്ഞ വട തിന്ന്, അവർ വെങ്കിടനുവേണ്ടി മരിക്കാൻ തയ്യാറാവും.

പുച്ഛത്തിന്റെ മഹോത്സവത്തിൽ രമ ആറാടി. ദേശീയപതാക, ദേശീയഗാനം, അവൾ ഓർത്തു, അതിന്റെയൊക്കെ നടുക്ക് ഒരു ചീഞ്ഞ ഉഴുന്നുവട!

"ഒരായുഷ്ക്കാലമത്രയും പുസ്തകം വായിച്ച് ചരിത്രം വർഗ്ഗങ്ങളുടെ സമരമാണെന്ന് കാറൽമാർക്സ് കണ്ടുപിടിച്ചു," രമ പറഞ്ഞു. "ശുദ്ധാത്മാവായ ജൂതസന്ന്യാസി!"

ചന്ദ്രിക ഒന്നുകൂടി ജ്വലിച്ചു.

"നാരായണേട്ടാ, ഗംഗാപ്രസാദ് പണിയെടുക്കുന്നത് സൈനിക വകുപ്പിന്റെ സിവിലിയൻ കാര്യാലയത്തിലാണ്. ഞാൻ ചിലപ്പോൾ ഓർത്തുപോകും. സൈനിക സന്നാഹങ്ങളുടെ അസംബന്ധം തുറന്നുകാട്ടാൻ എന്റെ ഏട്ടനെപ്പോലുള്ള ഒരു മനോരോഗിക്കു മാത്രമേ കഴിയൂ എന്ന്."

ജീവന്റെ മഹാനദിയിൽ, തലച്ചോറിന്റെ രണ്ടുകോശങ്ങൾ മാത്രം അവശേഷിച്ച് സ്വതന്ത്രനായ ഗംഗാപ്രസാദ് ഒരു ആദിശത്രുവിനെ എതിരിടാൻ എഴുന്നുനില്ക്കുന്നു, സംഘർഷത്തെ. അയാളുടെ തലച്ചോറിൽ ശിഷ്ടം വന്ന

രണ്ടു കോശങ്ങൾ പ്രകൃതിയുടെ നൈർമ്മല്യ മാവണം—പൂജ്യവും ഒന്നും. അറിവിൻെറ രണ്ടു തുമ്പുകൾ മാത്രമുള്ള കംപ്യൂട്ടറിനെപ്പോലെ, രയിയും സൂര്യനും ഉൾക്കൊണ്ട ഹിരണ്യഗർഭനെപ്പോലെ, ഒരു സംസ്കാരത്തിൻെറ പ്രവാഹത്തിനെതിരെ ഗംഗാപ്രസാദ് എഴുന്നുനിന്നു..., രമ പറഞ്ഞു, ''നാമിരുവരും ക്ഷീണിച്ചിരിക്കുന്നു, നാരായണേട്ടാ. അങ്ങ് ഒരു കാററിൻെറ ചിത്രം വരയ്ക്കൂ.''

ഒരു ശ്രാദ്ധഭ്രംശത്തിൻെറ പാഴ്നിലങ്ങളിൽ വഴിതെററിയെത്തിയ പ്രാണന്മാരാണ് ആ വിരുന്നുമുറിയിലെ സദസ്സെന്ന് നാരായണനു തോന്നി. ഞായറാഴ്ച, ഗുമസ്തൻെറ വിശ്രമദിനം; രാമകൃഷ്ണപുരത്ത് ഗംഗാപ്രസാദിൻെറ വീട്ടിൽ കയറിയിറങ്ങിയ ഗുമസ്തന്മാർ രോഗത്തിലലിഞ്ഞുപോകുന്ന സഹപ്രവർത്തകനെക്കണ്ട് സ്വന്തം അസ്തിത്വഭദ്രതയോർത്ത് തൃപ്തിയടഞ്ഞു. പതുക്കെപ്പതുക്കെ എല്ലാം ശരിയാകും, മുനീംജി പറഞ്ഞു; അതെ, മുനീംജി, ഈശ്വരൻ തുണയ്ക്കും, സന്ദർശകന്മാരും പറഞ്ഞു. ആ ചെറിയ വീടിൻെറ വിരുന്നുമുറിയിൽ ഗംഗാപ്രസാദ് ചാരുകസേരയിൽ ചടഞ്ഞിരുന്നു, ചിലപ്പോൾ പുഞ്ചിരിച്ചു, ചിലപ്പോൾ മുഖം മഞ്ഞുമൂടി. ഗംഗാപ്രസാദിൻെറ മൂന്നുമക്കൾ. പന്ത്രണ്ടും പത്തും ഏഴും വയസ്സായ സരയു, യമുന, സിന്ധു, അസ്വസ്ഥരായ ശലഭങ്ങളെപ്പോലെ അങ്ങിങ്ങ് പതറിനിന്നു, സന്ദർശകൻെറ കുശലാന്വേഷണവും അച്ഛൻെറ പുഞ്ചിരിയും അവരുടെ പിഞ്ചുമുഖങ്ങളിൽ ഭയത്തിൻെറ നിഴലുകളായി.





ഗംഗാപ്രസാദ് സിന്ധുവിനെ മാടിവിളിച്ചു, അറച്ചറച്ച് അവൾ ചാരുകസേരയുടെ അടുത്തേക്കു നീങ്ങി. അവളെ കസേരയോടടുപ്പിച്ച് അവളുടെ മുടിപ്പിന്നൽ തിരുപ്പിടിച്ച് അയാൾ പറഞ്ഞു, ''നിനക്ക് അശ്രദ്ധയാണ്, പെണ്ണേ. നിൻെറ പേരെന്താണെന്ന് എത്രനാളായി ഞാൻ ചോദിക്കുന്നു.'' ഏട്ടൻെറ മൂന്നുമക്കളിൽ സിന്ധുവാണ് രമയുടെ ചെല്ലം, സിന്ധുവെന്ന് അവൾക്ക് പേരിട്ടതും രമതന്നെയായിരുന്നു. കുട്ടിയുടെമേൽ കുനിഞ്ഞ് നെറുകയിൽ ഉമ്മവച്ച് രമ അവളുടെ കാതിൽ മന്ത്രിച്ചു, ''അച്ഛൻ ചോദിച്ചതിന് മറുപടി പറയൂ, അച്ഛൻെറ രോഗം ഭേദമാവട്ടെ.''

''സിന്ധു.''

സിന്ധുവിൻെറ മുടിപ്പിന്നൽ പിടിവിടാതെ ഗംഗാപ്രസാദ് ചോദ്യം തുടർന്നു, ''നിൻെറ അച്ഛൻെറ പേരെന്താണ്?''

സ്വരം പുറത്തറിയാത്ത ഒരു കർണ്ണമന്ത്രമായി വാക്കുകൾ മുറിക്കകത്ത് ചുററിത്തിരിഞ്ഞു, പറയൂ, പറയൂ, അച്ഛൻെറ ചോദ്യത്തിന് കുട്ടി ഉത്തരം പറയൂ, അച്ഛൻെറ രോഗം ഭേദമാവട്ടെ.

വിരുന്നുമുറിയിലെ മൃത്യുപൂജ അസഹ്യമായി; നാരായണൻ പുറത്തെ തിണ്ണയിലേക്കു നീങ്ങി. അവിടെക്കിടന്ന ചൂരൽക്കസേരകളൊന്നിൽ ഇരുന്നു. ഇത്തിരി കഴിഞ്ഞ് ഗംഗാപ്രസാദിൻെറ സഹപ്രവർത്തകനും അയൽക്കാരനുമായ പൂർണ്ണാനന്ദ ചതുർവേദി നാരായണന് കൂട്ടിരിക്കാൻ തിണ്ണയിലെത്തി.

''വിഷമിപ്പിക്കും എന്നു തോന്നുന്നു, നാരായൺജീ.''

''നിങ്ങളൊക്കെ ഈ അയലിൽ ഉണ്ടെന്നത് ദൈവാനുഗ്രഹം.''

ചതുർവേദി തിണ്ണയിൽ നിലത്ത് ചമ്രംപടിഞ്ഞ് ഇരുന്നു. പൊതിക്കെട്ടഴിച്ച് വെററിലയെടുത്ത് നൂറുതേച്ച് സുഗന്ധവും പുകയിലസത്തും ചേരുവചെയ്ത് വിസ്തരിച്ചു മുറുക്കി. ''വാരാണസിക്കാരനായ എനിക്ക് ഇതുകൂടാതെ വയ്യ. കേന്ദ്രീയ കാര്യാലയത്തിലെ ചുമരുമൂലകൾ സ്വല്പം അഴുക്കാകും എന്നതു ശരിതന്നെ. മുറുക്കുന്നോ, നാരയൺജീ?''

''വേണ്ട.''

ചതുർവേദിയുടെ തലമുടി മുൻവശത്ത് 'ക്രോപ്പാ'യിരുന്നു, തികച്ചും പുതുമോടി, എന്നാൽ തലയുടെ പിൻപുറത്ത് മറെറാരു കാലം കുടുമയായി കെട്ടുപിണഞ്ഞ് ഞാന്നു കിടന്നു. മുറുക്കിത്തുപ്പി കുടുമ അഴിച്ചുകെട്ടി സ്വാസ്ഥ്യംപൂണ്ട ചതുർവേദി ചോദിച്ചു, ''താങ്കൾക്ക് വാരാണസി പരിചയമാണോ?''

''ഇന്നത്തെ വാരാണസി എനിക്കു പരിചയമില്ല. അതിൽ മതിപ്പുമില്ല.''

ചതുർവേദിക്ക് കമ്പംപിടിച്ചു, ''നേരു പറഞ്ഞാൽ ഞാനും താങ്കളുടെ തോണിയിലാണ്. കാശി ഇന്ന് ആരുടെയൊക്കെയോ പിടിയിൽപ്പെട്ടു കിടക്കുന്നു.''

''കാശിയിൽ ഞങ്ങൾക്കുമുണ്ട് പൗരാവകാശം!''

''അതിനെന്തു സംശയം? താങ്കൾ ആ അവകാശത്തെ ഊന്നിപ്പിടിക്കണം. തെക്കും വടക്കുമുള്ള ഇന്ത്യാക്കാർക്കു മാത്രമല്ല, ലോകർക്കത്രയും വിശ്വനാഥൻെറ കാശിയിൽ പൗരാവകാശമുണ്ടാവണം.''

''ഒരു തമാശ ഓർമ്മ വരുന്നു, ചതുർവേദിജീ. എൻെറ കുട്ടിക്കാലത്ത് ഞങ്ങളുടെ നാട്ടിൽ പ്രചാരത്തിലുണ്ടായിരുന്ന ഒരു ചൊല്ല്—'കാശിക്കു പോവുക.' കാശിക്കുപോയാൽ പിന്നെ തിരിച്ചുവരില്ലെന്ന സൂചന.''

അകത്തെ കിടപ്പറയിൽനിന്ന് വരാന്തയിലേക്കുള്ള ജനാല തുറന്ന് ഗംഗാപ്രസാദിൻെറ ഭാര്യ മംഗല പുറത്തേക്കു നോക്കി. ''എന്തുവേണം, മംഗലാഭാബീ?'' ചതുർവേദി എഴുന്നേററു.

''ഗുളികകൾ കൂടിമറിഞ്ഞു കിടക്കുന്നു.''

ഗംഗാപ്രസാദിൻെറ മരുന്നുകൾ തരംതിരിച്ചുവയ്ക്കാൻ ചതുർവേദി കിടപ്പറയിലേക്കു ചെന്നു. തിരിച്ചുവന്ന് ഒരിക്കൽക്കൂടി കുടുമ അഴിച്ചുകെട്ടി പുകയിലസത്തിൻെറ നുള്ളുകൾ പല്ലിനിടയ്ക്ക് വീണ്ടും തിരുകി പടിഞ്ഞിരുന്ന് ചതുർവേദി പറഞ്ഞു, ''താങ്കളുടെ ആ ഫലിതത്തിൽ വലിയ അർത്ഥമുണ്ട്, നാരായൺജീ. വിശ്വനാഥൻെറ കാശിയെ തൊട്ടവൻ, പിന്നെ ഈ ലോകത്തിൻെറ നൂലാമാലകളിലേക്ക് മടങ്ങിവരില്ല. ഈ സത്യം എനിക്ക് വെളിവാക്കിത്തന്നത് വാരാണസിയുടെ അസ്ഥിയിലും ചാമ്പലിലും അലഞ്ഞുനടന്ന ഒരു ഹക്കീമായിരുന്നു. വർഷങ്ങൾക്കുശേഷം ഞാൻ ഹക്കീമിനെ വീണ്ടും തേടിച്ചെന്നു, പ്രസാദ്ജിക്കുവേണ്ടി. 'ഞാൻ നിങ്ങളുടെ സ്നേഹിതൻെറ യാത്ര സുഖകരമാക്കാം,' ഹക്കീം സാഹെബ് പറഞ്ഞു, 'മരുന്നുകൊടുത്ത് യാത്രാക്ളേശം ഉണ്ടാക്കരുത്,' എന്നാൽ മംഗലാഭാബിക്ക് പുതുമയിലാണ് വിശ്വാസം—''

കിടപ്പറയ്ക്കകത്ത് മുഖം കഴുകിത്തുടച്ച് മുടി കോതിക്കെട്ടി ചുണ്ടിൽ ഇളം ചായം പിടിപ്പിച്ച് മംഗല വീണ്ടും ജനാലയ്ക്കൽ വന്നുനിന്നു... ഹക്കീമിനെ രണ്ടാമതൊരിക്കൽക്കൂടി തേടിയ ചതുർവേദി മണികർണ്ണികാഘാട്ടിൻെറ വെണ്ണീർപ്പാടങ്ങളിലെത്തി. അവിടെ എരിഞ്ഞ ഒരായിരം ജഡങ്ങൾ ചൂടും വെളിച്ചവുമുള്ള ഒരയലായി. മണികർണ്ണികയുടെ ചൂടു കൊതിച്ച്, കോണകം മാത്രം ചുററിവന്ന സന്ന്യാസിമാർ; ഓരോ ജഡവും ഒരു വൈരാഗിയെ ചാരം പുതപ്പിച്ച് തണുപ്പുമാറ്റി. ചാരത്തിൽ കിടന്നു പിടഞ്ഞ ഒരു സന്ന്യാസി ത്രിശൂലം ഉയർത്തിപ്പിടിച്ച് ഉറക്കെപ്പറഞ്ഞു, ''ഹിന്ദുവിൻെറ സിദ്ധവൈദ്യം മോഷ്ടിച്ചുപയോഗിച്ച മുസൽമാനെയല്ലേ നിങ്ങൾ തിരക്കുന്നത്? ആ മ്ളേച്ഛനെ ഞങ്ങൾ വകവരുത്തി.'' ഹക്കീം സാഹെബിൻെറ പാർപ്പിടം തിരഞ്ഞു, കണ്ടെത്തി. വാതിൽ പൂട്ടിക്കിടന്നു, ഹക്കീം സാഹെബിൻെറ കുടികിടപ്പും സിദ്ധൗഷധങ്ങളുടെ കലവറയുമായിരുന്ന ആ മുറിയിൽ ധന്വന്തരങ്ങൾ വരണ്ടു, വിശ്വനാഥൻെറ നഗരിയിൽ എന്തെല്ലാമോ വരളുകയും വരൾച്ചയെ മറികടന്ന് മറെറന്തെല്ലാമോ കിളിർത്ത് പൊങ്ങുകയും ചെയ്തു.

ഗംഗാപ്രസാദ് ഇപ്പോഴും ജോലിചെയ്യുന്നു, സൈനികവകുപ്പിൻെറ മന്ത്രികാര്യാലയത്തിൽ. കഴിഞ്ഞ പത്തുകൊല്ലമായി അവിടെ ഗംഗാപ്രസാദ് ഒരു സസ്യത്തെപ്പോലെ നിലനിന്നുപോരുകയാണ്. ഇരിക്കാൻ കസേലയും മുമ്പിൽ ഒരു മേശയും, രാവിലെ കൃത്യസമയത്തിന് ആപ്പീസിലെത്തി അവിടെ ഇരുന്നുകൊള്ളും, സംസാരിക്കാതെ, എഴുതാതെ. ആപ്പീസിൽ കൊണ്ടുവരുന്നതും തിരിച്ച് വീടെത്തിക്കുന്നതും സെക്ഷനിലെ സഹപ്രവർത്തകനായ ചതുർവേദിയുടെ ചുമതലയാണ്. പലരും സഹകരിച്ചു, വീടുകൾ പതിച്ചുകൊടുക്കുന്ന ആപ്പീസുകാർ ഗംഗാപ്രസാദിനും ചതുർവേദിക്കും രാമകൃഷ്ണപുരം എന്ന ഗുമസ്തച്ചേരിയിൽ തൊട്ടുതൊട്ടുള്ള വീടുകൾ കൊടുത്തു.

മഹാനദിയുടെ ഒഴുക്കിൽ ഏകാകിയായിനിന്ന ജിജ്ഞാസു ചരിത്രം തിരിച്ചുവരവില്ലാതെ ഇരുണ്ട വെള്ളച്ചാട്ടത്തിലേക്ക് നീങ്ങുന്നതു കണ്ടു. ബുദ്ധിയുടെ പാടകളൊക്കെയും ഒന്നൊന്നായി കളഞ്ഞ്, പ്രജ്ഞയുടെ രണ്ട് ഊർജ്ജശിഖകൾ മാത്രം അവശേഷിച്ച സാരള്യത്തിൽ ജിജ്ഞാസു നിന്നു. ചുററിലും എണ്ണമററ മഞ്ഞുനാടകൾ. നാടകളിൽ ശൂന്യത്തിൻേറയും ഒന്നിൻേറയും ഗണിതപ്രതീകങ്ങൾ മിന്നിത്തിളങ്ങി. കഴിഞ്ഞകാലങ്ങൾ വരുംകാലങ്ങളിലേക്ക് അയച്ച അനുഭവക്കുറിപ്പുകൾ, ജനിതക നിർണ്ണായകങ്ങൾ, അവയെ പഠിച്ചറിയാൻ പിറവിയുടെ വിത്തുകൾ വെമ്പി. എന്നാൽ സന്ദേശങ്ങൾ അലസുന്നു. രതിയുടെ പ്രലോഭനങ്ങളിൽ കൈവെടിയപ്പെട്ട സന്തതികൾ അശരണരായി നിലവിളിക്കുന്നു.

'ഞങ്ങൾക്ക് ജന്മമെവിടെ?' നാടയുടെ ജനിതകസൂത്രങ്ങളിൽനിന്ന് വിത്തുകൾ വിളിച്ചു ചോദിക്കുന്നു.

'കാട്ടിലും ചതുപ്പിലും ചെന്ന് മുളപൊട്ടി നശിക്കുവിൻ.'

'ഞങ്ങൾ മനുഷ്യവർഗ്ഗത്തിന് കൊണ്ടുവരുന്നത് എന്തെന്ന് നോക്കുക—ഹിംസയില്ലാത്ത ശാസ്ത്രം, മത്സരമില്ലാത്ത സമൂഹം.'



പുഴക്കാററിൽ പരിഹാസത്തിൻെറ പൊട്ടിച്ചിരി, 'ഉപനിഷത്തുകളുടെ ദരിദ്രഭൂമിയിൽ ചെന്നു പിറക്കുവിൻ!'

മാനം മൂടിനിന്ന പ്രപഞ്ചമനസ്സ് ഖേദിച്ചു, 'എൻെറ സ്നേഹമെന്തെന്നറിയാതെ ഇവർ പോകുന്നുവല്ലോ, എൻെറ മക്കൾ, ഹീനകൗശലങ്ങളുടെ ഇരുൾക്കുഴിയിലേക്ക്!'

പരിണതി ആസുരമായി, ജനിതകധാരകളെ വിഴുങ്ങിക്കൊണ്ട് പുഴ താഴേയിരമ്പിയ കയത്തിലേക്ക് അന്ധമായി വീണു.

'ചരിത്രത്തിൻെറ പതനം!' ജിജ്ഞാസു ദുഃഖിച്ചു. അവൻ ഒഴുക്കിനെതിരെ തിരിഞ്ഞു നിന്നു.

പുഴ മറഞ്ഞു; ഇപ്പോൾ അവൻ കണ്ടത് പരന്നുപരന്നു കിടന്ന ഒരു പുൽപ്പറമ്പാണ്. അതിൻെറ മാനംകുത്തിയ അതിരുകൾവരെ നഗ്നമിഥുനങ്ങൾ, സുരതസാഗരം. തൻെറ കാൽക്കൽ, ജിജ്ഞാസു കണ്ടു, നഗ്നയായ മംഗല. ചേറിലും നിലാവിലും മംഗല കിടന്നു പിടഞ്ഞു. അവൾ നിലവിളിച്ചു, 'എനിക്ക് വഴിതരിക!'

'എനിക്കും,' എന്നു കിതച്ചും നുരച്ചും പറഞ്ഞ് തൻെറ കാൽപ്പടങ്ങളിലേക്ക് കൈനീട്ടിയവനോട് ജിജ്ഞാസു ചോദിച്ചു, 'നീ ആര്?'

'അങ്ങയുടെ അയൽക്കാരൻ, സഹായി, പൂർണ്ണാനന്ദൻ.'

'നീയും വഴി തേടുകയാണോ?'

'അതെ.'

അപ്പുറത്ത് മംഗല സങ്കോചമററ് നിലവിളിച്ചു. ചേറിലും നിലാവിലും മംഗലയും പൂർണ്ണാനന്ദനും വിവസ്ത്രരായി കിടന്നു. ഗർഭപൂർണ്ണിമയിൽ മംഗലയുടെ ജഘനം മിന്നി. ഒന്നൊന്നായി മൂന്നു ചോരക്കുട്ടികളെ അവൾ രാത്രിയിലേക്ക് വലിച്ചെറിഞ്ഞു, വിവരവും സമവാക്യവുമില്ലാത്ത ഒരിരുണ്ട നാടയിൽ സൂക്ഷ്മശരീരികളായി അവർ പിടിച്ചുതൂങ്ങി.

'മക്കളേ,' ജിജ്ഞാസു ചോദിച്ചു, 'നിങ്ങളുടെ പേരുകളെന്ത്?'

'സരയു, യമുന, സിന്ധു.'

'നിങ്ങളുടെ അച്ഛൻെറ പേരെന്ത്?'

രാത്രിയുടെ വലയങ്ങളിൽനിന്ന് ഒരു രോദനം ഉയർന്നു, പിതാവേ, വിശ്വനാഥാ!

ജിജ്ഞാസു കനിവോടെ ചിരിച്ചു.

മിൻേറാറോഡിലെ ജനാലയിൽ നിലാവ് അസ്തമിച്ചു. നക്ഷത്രങ്ങൾ. കോടാനുകോടി പ്രകാശവത്സരങ്ങൾക്കപ്പുറത്തുനിന്ന് തുഴഞ്ഞെത്തുന്ന ജ്വാലാമുഖങ്ങൾ. അവയെ കാണുമ്പോൾ പലപ്പോഴും രമ പറയും, ''ശതകോടി സംവത്സരങ്ങൾക്കുമുമ്പ് നിലനിന്ന ഒരു താരചരിത്രം നാം ഇന്ന് കാണുകയാണ്. ഈ നക്ഷത്രങ്ങളൊന്നും തന്നെ ഇന്നില്ല.'' നാരായണൻ എഴുന്നേററ് മുൻവശത്തെ കൊച്ചുവരാന്തയിൽ ചെന്നുനിന്ന് ആകാശത്തേക്കു നോക്കി. ഇപ്പോൾ എങ്ങും ഇരുട്ടായിരിക്കാം, അതിലൂടെ സൂര്യനും അതിൻെറ ഗ്രഹങ്ങളും മാത്രം ചരിച്ചു, തങ്ങളുടേയും ആസന്നമായ തിരോധാനമറിഞ്ഞു. ബൃഹത്തായ ഒരു നൃത്തം ചുററിയാടി അവിടെയെത്തിയ മണികർണ്ണികയുടെ സാന്നിദ്ധ്യം നാരായണന് അനുഭവപ്പെട്ടു, വൻകരകളും തുരുത്തുകളും അകലുകയും അടുക്കുകയും ചെയ്യുന്നപോലെ. പ്രപഞ്ചത്തിൻെറ ഇരുട്ടിൽ മണികർണ്ണിക മാത്രം തിരികൊളുത്തി, മൃതിയുടെ തിരികൾ. മണികർണ്ണിക ഒരു ആയിരം തിരിവിളക്കായി തെളിഞ്ഞുപിടിച്ചു. അവളുടെ തീമിന്നലേററ് രമയുടെ അനാവൃതസൗഷ്ടവം പരിശുദ്ധമായി. ഇത്രയും തൊട്ടുകൊണ്ട് ഗംഗ, തുംഗതരംഗ, ഒഴുകിക്കടന്നു.

(തുടരും)



ഒ.പി.ജോസഫ്

# മകൾ



പാലാരിവട്ടം ജങ്ഷനിലെത്തിയപ്പോൾ ജയദേവൻ ശിവദാസ് എഴുതിയിരുന്നത് ഓർത്തു: നാലുംകൂടിയവഴി. നടുവിൽ വൃത്താകൃതിയിൽ ട്രാഫിക് ഐലൻറ്. അതിൻെറ ഒരുവശം ബസ്സിടിച്ച് തകർന്നു കിടക്കുകയാണ്. ഐലൻറ് ചുററിപ്പോകാതെ ഇടത്തോട്ട് തിരിയണം. മൂലയിൽ ആട്ടോറിക്ഷകൾ നിരന്നു കിടക്കുന്നത് കണ്ടാൽ വഴിമുടക്കം ഉണ്ടാക്കിയിരിക്കയാണെന്ന് തോന്നും. പക്ഷേ അങ്ങനെയല്ല. ആട്ടോറിക്ഷകൾക്കകത്ത് ചിരിച്ചുകൊണ്ടിരിക്കുന്ന ഡ്രൈവർമാരെയും കണ്ടുകൊണ്ട്, അവർക്കിടയിലൂടെ വണ്ടി വിടുക. കാക്കനാട്ടേക്കുള്ള വഴിയാണത്.

ശിവദാസിൻെറ ഷഷ്ടിപൂർത്തിയാണിന്ന്. പഴയ സുഹൃത്തുക്കളെയെല്ലാം കണ്ടുമുട്ടാൻ അയാൾ ഒരവസരം സൃഷ്ടിച്ചിരിക്കയാണെന്നു തോന്നുന്നു. ഗൾഫിൽ നിന്ന് സുഖവും ഐശ്വര്യവുമായി മടങ്ങിയെത്തിയിട്ട് മാസങ്ങൾ ഏതാനും ആകുന്നതേയുള്ളൂ.

മുപ്പതുകൊല്ലം മുമ്പാണ്, കലാവേദിയുടെ റിഹേഴ്സൽ ക്യാമ്പിൽവച്ച് ആ സംഗീതസംവിധായകനെ ആദ്യമായി പരിചയപ്പെടുന്നത്. സംഗീതത്തിനു പകരം സമ്പത്തിൻെറ ഭാരവും ചുമന്നുകൊണ്ട് അയാൾ ഒരുകാലത്ത് മടങ്ങിവരുമെന്ന് ആർക്കും ഊഹിക്കുവാൻ പോലും കഴിഞ്ഞിരുന്നില്ല.

നീണ്ടുകിടക്കുന്ന വിശാലമായ ടാറിട്ട നിരത്തിൽനിന്നും ജയദേവൻ തൻെറ മാരുതി ക്കാർ കിഴക്കോട്ട് തിരിച്ചപ്പോൾ മനസ്സിൽ മുഴുവൻ നിറഞ്ഞുനിന്നിരുന്നത് ഗീതയായിരുന്നു. ശിവദാസ് ആയിരുന്നില്ല. ഗീത ഇപ്പോഴും തന്നെ ഓർക്കുന്നുണ്ടാകുമോ? ഓർത്താൽതന്നെ, അവസരത്തിനൊത്ത് ഉയരാൻ കഴിയാതെപോയ തന്നെക്കുറിച്ച് എത്ര മോശമായ അഭിപ്രായമായിരിക്കും മനസ്സിൽ കരുതിക്കൂട്ടി വച്ചിരിക്കുക.....ഓ, അതെല്ലാം, പക്ഷേ പഴയ കഥകൾ. അവൾ ഇന്ന് മററൊരാളുടെ ഭാര്യയാണ്.

നിരത്തിൽ പലയിടത്തും ഗട്ടറുകൾ ആയിരുന്നു. ചില്ല് കൂട്ടിയിട്ടിരിക്കുന്നതിൻെറ ഇടയിലൂടെ അയാൾ കാർ മുന്നോട്ട് നീക്കി.

നിരത്തിനിരുവശവും അത്യന്താധുനിക രീതിയിൽ പണികഴിപ്പിച്ച രമ്യഹർമ്മ്യങ്ങൾ. അവയ്ക്കു മുന്നിൽ പൂന്തോട്ടങ്ങൾ. മൂന്നും നാലും നിലകളിൽ പണികഴിപ്പിച്ച ബിസിനസ്സ് ഹൗസുകൾ. അവയിലൊക്കെ ചിട്ടിക്കമ്പനികളും സ്വർണ്ണക്കടകളും ടി.വി സെൻററുകളുമാണ്. പിന്നെ ഷോപ്പിംഗ് കോംപ്ളക്സുകൾ. എല്ലാം ഗൾഫ് പണത്തിൻെറ പ്രൗഢിയെ വിളിച്ചോതുന്നു.

വഴിക്ക് ഒരു കൂട്ടിനുവേണ്ടി അയാൾ കാറിലെ സ്ററീരിയോ തിരിച്ചുവച്ചു. പഴയ പാട്ടുകൾ. അവ ഉതിർന്നുവീണപ്പോൾ മനസ്സ് ഭൂതകാലത്തിലേക്ക് വഴുതിപ്പോയി.

നഗരപ്രാന്തത്തിലെ നാൽക്കവലയിൽ നിന്നും അകന്ന്, പഴകി ജീർണ്ണിച്ചു കിടന്നിരുന്ന ഒരമ്പലത്തറയുടെ മുമ്പിലുള്ള ഒരു കൊച്ചുവീട്. ഒരു റിഹേഴ്സൽ ക്യാമ്പാണ് അത്. വർഷങ്ങൾക്കു മുമ്പ് അവിടെവച്ചാണ് ശിവദാസനെ ആദ്യമായി കണ്ടുമുട്ടുന്നത്.

വീടിൻെറ മുൻവശത്തെ നീണ്ടമുറിയുടെ വടക്കേമൂലയിൽ ഒരു ഹാർമ്മോണിയത്തിനു മുമ്പിൽ ചമ്രംപടിഞ്ഞിരിക്കയായിരുന്നു. ശിവദാസ്. പിന്നിലേക്ക് കോതിവച്ച നീണ്ടമുടി. മുറുക്കിച്ചുമപ്പിച്ച ചുണ്ടുകൾ. വെളുത്തുതുടുത്ത കവിളുകൾ.

ശിവദാസ് ഒരു പാട്ട് ട്യൂൺ ചെയ്യുകയായിരുന്നു. മുറിയുടെ നടുവിൽ നിന്ന് പാട്ടുപാടി നൃത്തംചെയ്യാൻ ഗീത തയ്യാറെടുക്കുന്നു.

അയാൾ ചുററും വട്ടമിട്ടിരിക്കുന്ന വാദ്യമേളക്കാരെ നോക്കിക്കൊണ്ട് പറഞ്ഞു: ''സ്ററാർട്ട്.''

ആദ്യം എക്കോഡിയൻെറ മാത്രമായി ഒരു ശബ്ദം. പിന്നെ മാൻറ്ലിൻ. തുടർന്ന് സിത്താറും മാൻറ്ലിനും ഒരുമിച്ച്. വയലിൻ അപ്പോഴേക്കും അകലെനിന്നും തുടങ്ങിക്കഴിഞ്ഞു. അതവസാനിക്കുന്നതിന് മുമ്പ് ആദ്യത്തെ സിത്താർ വീണ്ടും ഒററയ്ക്ക്. അതിന് താളമായി ബാഞ്ചോ. എല്ലാത്തിനുമിടയിൽക്കൂടി ചിലങ്കയുടെ നേർത്ത കിലുക്കം. ഒരുപാട്ട് ജനിക്കാൻ പോകയാണ്........

''മാനത്തെ മുററത്തെ മഞ്ഞക്കിളിയേ
നീ എന്തിനെന്നോട് കൂട്ടിന്നുവന്നു.....''

ഗീത പാടിക്കൊണ്ട് നൃത്തംവയ്ക്കാൻ തുടങ്ങി.

''കട്ട്. കട്ട്.'' ശിവദാസ് പെട്ടെന്ന് പറഞ്ഞു.

റിഹേഴ്സൽ ക്യാമ്പ് നിശ്ശബ്ദതയിൽ മുങ്ങിപ്പോയി.

അപ്പോഴാണ് ജയദേവൻ അങ്ങോട്ടു കയറിച്ചെല്ലുന്നത്. അഴകൊരുടലാർന്നപോലെ നില്ക്കുന്ന ഗീതയെ ആദ്യമായി കണ്ടുമുട്ടുന്നത്.

അയാൾ അതെല്ലാം ഓർത്തുനോക്കി. പിന്നെ, കുറേകൊല്ലത്തേക്ക് അവർ ഒരുമിച്ചാ



യിരുന്നു. ശിവദാസ് കലാവേദിയുടെ നാടകട്രൂപ്പിൻെറ സംഗീതസംവിധായകൻ. അയാൾ കലാവേദിയുടെ നാടകട്രൂപ്പിൻെറ മാനേജർ.

നഗരങ്ങളിൽനിന്നും നഗരങ്ങളിലേക്കും നാട്ടിൻപുറങ്ങളിൽനിന്നും നാട്ടിൻപുറങ്ങളിലേക്കും രാത്രികളെ പകലാക്കി മാററിക്കൊണ്ട് കടന്നുപോയ കാലങ്ങളായിരുന്നു അത്.

ആ പഴയ കാലങ്ങളിലെ സംഭവങ്ങളെക്കുറിച്ചെല്ലാം ഓർത്തപ്പോൾ ഗീതയുമായുണ്ടായ അടുപ്പം, അതിൻെറ എല്ലാ വിഹ്വലതകളോടും കൂടി അയാളുടെ മുമ്പിൽ ഉയർന്നുവന്നു.

ഒററയ്ക്ക് കാണുമ്പോൾ അടുക്കാൻ ശ്രമിക്കുകയും, ഒരുമിച്ച് സമ്മേളിക്കുമ്പോൾ അടുത്തറിയാത്ത മട്ട് നടിക്കുകയും ചെയ്തിരുന്ന ആ ഭാവത്തെ ആത്മവഞ്ചനയെന്നല്ലേ വിളിക്കേണ്ടത്.

അയാൾ അന്ന് ബോംബെയിൽ ഒരു സായാഹ്നപത്രത്തിൽ ജോലി ചെയ്യുകയായിരുന്നു. പത്രത്തിൻെറ കമ്മേർസ്യൽ ഡിപ്പാർട്ടുമെൻറിലായിരുന്നതുകൊണ്ട് ധാരാളം ആളുകളുമായി അടുപ്പത്തിലായിരുന്നു.

കടലോരപ്പട്ടണത്തിൽ ഒരു പത്രമാപ്പീസിൽ ജോലി ചെയ്തിരുന്ന സുഹൃത്ത് അഭയദേവാണ് അയാളെ അക്കാലത്ത് നാട്ടിലേക്ക് ക്ഷണിച്ചുവരുത്തിയത്. നാട്ടിൽ അന്ന് ജനകീയ കലാവേദികളുടെ കാലം.

മാരുതി ഓടിക്കൊണ്ടിരിക്കുകയായിരുന്നു. സ്ററീരിയോയിൽനിന്ന് പാട്ട് ഒഴുകിക്കൊണ്ടിരിക്കയായിരുന്നു. തെക്കു വടക്കായി കിടക്കുന്ന ബൈപാസ് റോഡിനെ വട്ടാകടന്ന്, പി.ഒ.സിയും പിന്നിട്ട് അയാൾ ഇപ്പോൾ പടമുകൾ ജങ്ഷനിലെത്തി.

വഴിയുടെ വലതുവശത്തെ അല്പം ഉയരം കൂടിയ കുന്നിൻമുകളിൽ ഒരു റബ്ബർ കമ്പനിയുടെ വലിയ ഹോർഡിംഗ് കണ്ടപ്പോൾ വലതുവശത്തേക്ക് കാർ തിരിച്ചു. ശിവദാസിൻെറ എഴുത്തിൽ എത്ര കൃത്യമായി അതെല്ലാം പറഞ്ഞിരിക്കുന്നു: ഇടുങ്ങിയ, ടാറിടാത്ത വഴി. അത് സാററലൈററ് കോളനിയിൽ ചെന്നവസാനിക്കുന്നു. ഏതാണ്ട് അരനാഴിക ദൂരം കാണും. കോളനിയിലെത്തിക്കഴിഞ്ഞാൽ, കുട്ടികൾ കളിക്കുന്ന പാർക്കിൻെറ അരികിലൂടെ വന്ന്, ഇടത്തോട്ട് തിരിഞ്ഞ്, വീണ്ടും വലത്തോട്ട് പോയി നേരെ ചെല്ലുമ്പോൾ ശിവദാസിൻെറ വീട് കാണാം. ജനാലകൾക്കും വാതിലുകൾക്കും വെള്ളപെയിൻറ് അടിച്ച്, ചുമരുകൾക്ക് മഞ്ഞച്ചായം പൂശിയ ഒരുവലിയ രണ്ടുനിലക്കെട്ടിടം. ചുററും പലതട്ടുകളിൽ കൊച്ചുകൊച്ചു മുറികൾ. ഒരുവശം കണ്ടാൽ ഒരു ബോട്ടാണെന്നു തോന്നും. റൂഫ് ഗാർഡനിൽനിന്നും വീണ്ടും മേലോട്ട് ഒരു മുറി. മുകളിലേക്ക് പല ഭാഗത്തുനിന്നും സ്റെറയർകേസുകൾ. വീട് തെററിപ്പോകാതിരിക്കുവാൻ ശിവദാസ് ഒന്നുകൂടി പറഞ്ഞിരുന്നു: ഗൾഫിൽ നിന്നും താൻ കൊണ്ടുവന്നിരുന്നതും പല വർണ്ണങ്ങളിലുള്ളതുമായ ഒരു കൂററൻ ഷാൻഡലിയർ, രണ്ടാംനിലയുടെ മട്ടുപ്പാവിൽ തൂക്കിയിട്ടുണ്ടാവും.

മട്ടുപ്പാവിലെ ഒളിചിതറുന്ന ഷാൻഡലിയറും മനസ്സിൽ കണ്ടുകൊണ്ട്, ടാറിടാത്ത വഴിയിലൂടെ അയാൾ വണ്ടി ഓടിച്ചു.

വർണ്ണങ്ങൾ ചിതറിവീണ ആ ദീപയഷ്ടിയുടെ പ്രഭാവലയത്തിൽ അയാളുടെ മനസ്സ് ഇളയതാകുന്നതുപോലെ തോന്നി. ആലക്തിക ദീപങ്ങളുടെ നിറപ്പകിട്ടിൽ മുങ്ങിയ വേദികളിൽ ഒരു സുരസുന്ദരിയെപ്പോലെ ഗീത നൃത്തമാടി ഒഴുകുന്നു. ആയിരം പാദസരങ്ങൾ കിലുങ്ങുന്നു. ആ കിലുക്കത്തിന് ചെവികൊടുക്കുവാൻ അവളോടൊപ്പം അയാളുമുണ്ട്. മനസ്സിൽ സുഖചിന്തകളും പേറി നടന്നിരുന്ന ആ കാലങ്ങളെക്കുറിച്ചോർത്തപ്പോൾ അയാൾക്ക് ഇക്കിളി തോന്നി. പേരുപറയാൻ പാടില്ലാത്ത, അവ്യക്തമായ ഒരു വികാരം അവളുടെ പേർക്ക് ഉടലെടുത്തത് അക്കാലത്തായിരുന്നു. താൻ സ്നേഹിക്കുന്നുണ്ടെന്ന് തന്നോടുതന്നെ സമ്മതിക്കാതിരിക്കുകയും, എന്നാൽ, ആ സ്നേഹത്തിൽ ആഹ്ളാദം കൊള്ളുകയും ചെയ്തിരുന്ന ആ അസാധാരണാവസ്ഥയെ അയാൾ എത്ര അപക്വമായ രീതിയിലാണ് കൈകാര്യം ചെയ്തിരുന്നത്.

അപക്വമായ രീതി? അല്ലല്ല. അങ്ങനെ പറയുന്നത് ഒരിക്കലും ശരിയാവുകയില്ല. ട്രൂപ്പിൻെറ അന്തസ്സും പേരും പൊതുജനമധ്യത്തിൽ നിലനിറുത്തേണ്ട കലാവേദിയുടെ മാനേജരാണ് അയാൾ. അടി ഒന്നു മാറ്റിച്ചവിട്ടിയാൽ എല്ലാം തകർന്നു താഴെവീഴും.

പക്ഷേ പിശകു പററിയത് അവിടെയായിരുന്നില്ല. ശിവദാസിന് എത്ര എളുപ്പത്തിൽ ആ അന്തർനാടകത്തിലെ പ്രതിനായകൻ—ആ പേരാണോ അതിന് പറയേണ്ടത്?—ആയി മാറാൻ കഴിഞ്ഞു. ഉന്മത്തമായ യൗവ്വനത്തിൻെറ പൂവിളി കേൾക്കുവാൻ തൻെറ കാതുകൾ ബധിരങ്ങളായിപ്പോയിരുന്നു. മലമടക്കുകൾക്കിടയിലൂടെ കിനിഞ്ഞുവന്ന തെളിനീരുറവ കാണാൻ തൻെറ കണ്ണുകൾക്ക് കഴിയാതെ പോയി.

ഇടുങ്ങിയ, ടാറിടാത്ത വഴിയുടെ ഇരുവശങ്ങളിലും ചെറുതും വലുതുമായ കെട്ടിടങ്ങൾ. കാടുവെട്ടിത്തെളിച്ച പ്രതീതി. വീടുകളുടെ മുററത്ത് പലതും ചെടികളും തൈത്തെങ്ങുകളും വച്ചുപിടിപ്പിക്കുന്നതേയുള്ളൂ. വഴിവക്കിലെ ഒരു പൈപ്പിലൂടെ വെള്ളം ഏഘുമുഘുമാ പൊട്ടി ഒഴുകുന്നു.

കുട്ടികൾ കളിക്കുന്ന പാർക്കിനെ ചുററി, ഇടത്തോട്ടും വലത്തോട്ടും തിരിഞ്ഞ്, ഷാൻഡലിയർ തൂക്കിയ പുതിയ വലിയ മാളികവീടിൻെറ മുമ്പിലെത്തിയത് അയാൾ തീരെ അറിഞ്ഞില്ല. വളരെ പെട്ടെന്നായിരുന്നു അവിടെ ചെന്നുചേർന്നത്.

അയാൾ കാറിൻെറ വേഗം കുറച്ചു. അല്പംകൂടി മുമ്പോട്ട് പോയി. നിരത്തുവക്കിൽ ചേർത്തിട്ടുകൊണ്ട് വാതിൽ തുറന്ന് പുറത്തിറങ്ങി.

അകലെ നിറംമങ്ങിയ ആകാശത്തിൻെറ പശ്ചാത്തലത്തിൽ സാററലൈററ് കമ്യൂണിക്കേഷൻ പ്രോജക്ട് ആഫീസിൻെറ മുമ്പിലെ ടവ്വർ തലഉയർത്തി നില്ക്കുന്നത് കാണാമായിരുന്നു. അതിന്നപ്പുറം ചുമപ്പ് ചായമടിച്ച ഭീമാകാരമായ കളക്ടറേറ്റ് കെട്ടിടം. അതിനെ ചുററിപ്പററി നിരനിരയായി ക്വാർട്ടേഴ്സുകൾ. ദൂരെ കുന്നിൻമുകളിലൂടെ ഒരു പ്രൈവററ് ബസ്സ് ഹോറൺ അടിച്ച് നീങ്ങുന്നുണ്ട്.

ഡോർ അടച്ച്, കാർ പൂട്ടി, താക്കോൽ കീശയിലിട്ടുകൊണ്ട് അയാൾ ശിവദാസിൻെറ വീട്ടിലേക്ക് നടന്നു. കൊത്തുപണികൾകൊണ്ട് മോടിപിടിപ്പിച്ച വീടിൻെറ പ്രവേശന കവാടത്തിൽ തന്നെ ശിവദാസും ഗീതയും നില്പുണ്ടായിരുന്നു. ഏറെ വർഷങ്ങൾക്കു ശേഷം അയാൾ ഗീതയെ ആദ്യമായി കാണുകയാണ്. പഴയ നാടകനടിയല്ല അവർ. മുടിയിഴകളിൽ ചിലത് നരച്ചിരിക്കുന്നു. പെരുത്ത് വണ്ണം വച്ചിരിക്കുന്നു. എങ്കിലും ആ ചന്തത്തിന് വലിയ കോട്ടംതട്ടിയിട്ടില്ല. ഒളിമങ്ങിത്തുടങ്ങിയതെങ്കിലും, ആ ക്ഷണിക്കുന്ന കണ്ണുകളിൽ ജീവൻ തുടിച്ചു നില്ക്കുന്നുണ്ടായിരുന്നു. കവിളുകളിൽ നേരിയ ചാല് കീറാൻ തുടങ്ങിയിരുന്നുവെങ്കിലും, റൂഷിൻെറ പകിട്ടിൽ അത് അവ്യക്തമായിരുന്നു. അവർ കൈകൂപ്പി അകത്തേക്ക് ക്ഷണിച്ചപ്പോൾ ജയദേവൻെറ മനസ്സിലൂടെ ഒരു മിന്നൽ പാളി.

ഇരുളിൻെറ മങ്ങലിൽ ജീവിതത്തിലേക്ക് വീണ്ടും ഓടിയെത്തുന്നതായും, പഴയ കാലത്തിൻെറ കഥകൾ രഹസ്യമായി ആവർത്തിക്കുന്നതായും തോന്നിപ്പിക്കുന്ന ആ മിന്നലിൻെറ വെളിച്ചം ചിതറിത്തെറിച്ചപ്പോൾ അയാൾ ഒരു കാഴ്ചകണ്ടു:

മഞ്ഞുകാലത്തെ മനോഹരമായ ഒരു സായന്തനവേള. കടൽപ്പുറത്തേക്ക് വളഞ്ഞു പോകുന്ന വഴിവക്കിലെ ഗീതയുടെ വീട്. വീട്ടിൽ മററാരുമില്ല. ഒരു നാടകത്തിൽ എന്നപോലെ അയാളും ഗീതയും മുട്ടിച്ചേർന്നിരിക്കയാണ്. അയാളുടെ ശരീരം ആകെ വിറയ്ക്കുന്നുണ്ട്. ദേഹം മുഴുവനും തീ കോരിയിട്ടതുപോലെ. വീണക്കമ്പികളിൽ വിരലുകൾ ഓടിച്ച് അവൾ മധുരമായി മൂളുന്നു. വാക്കുകൾ പുറത്തേക്കു വരുന്നില്ല.

അയാളും മൗനത്തിലാണ്. വാചാലമായ മൗനം. ഉൽക്കടമായ സ്നേഹം, അതിനു മുമ്പൊരിക്കലും അയാൾക്ക് അവളോട് തോന്നിയിട്ടില്ല. അവളുടെ തലമുടിയിൽക്കൂടി അയാൾ കൈവിരലുകൾ ഓടിച്ചു.

വീണക്കമ്പികളിൽ ഓടിച്ചിരുന്ന വിരലുകൾ വിടർത്തിക്കൊണ്ട് അവൾ സാവധാനം എഴുന്നേററു;അയാളും. ഒരു നിമിഷനേരത്തേക്ക് അവൾ അയാളുടെ കണ്ണുകളിലേക്കു നോക്കി; അയാൾ അവളുടെ കണ്ണുകളിലേക്കും. അയാളുടെ വിരലുകളിൽ തെരുകിപ്പിടിച്ചുകൊണ്ട് അവൾ അയാളെ അകത്തേക്കു ക്ഷണിച്ചു. അജ്ഞാതമായ ഒരു ലോകത്തിലേക്ക് നടന്നടുക്കുന്നതുപോലെ, കാലുകൾ പതുക്കെ മുമ്പോട്ടുവച്ച് അയാൾ അകത്തുകയറി.

മരക്കൂട്ടങ്ങൾക്ക് പിന്നിൽ ചോരച്ചുകപ്പാർന്ന സായാഹ്നം വാടിവീണു കൊണ്ടിരുന്നപ്പോൾ അയാൾ സാവധാനം പുറത്തേക്കിറങ്ങി....

വർഷങ്ങൾക്കുമുമ്പുണ്ടായ ആ വിവേകമില്ലായ്മ, അതിൻെറ എല്ലാ കൗതുകത്തോടും കൂടി മുമ്പിൽ ഉയർന്ന് വന്നപ്പോൾ അയാൾ നാണിച്ചു തലതാഴ്ത്തി.

വിശാലസുന്ദരമായ സല്ക്കാരമുറിയിലേക്ക് അയാളെകൂട്ടിക്കൊണ്ട് നടന്നുകയറി:





യപ്പോൾ ശിവദാസ് പറഞ്ഞു: "പഴയ സുഹൃത്തുക്കളെയെല്ലാം ഒരുമിച്ചു കാണണമെന്ന് കുറേനാളായി ആഗ്രഹിക്കുന്നു. ഒരവസരം വന്നുചേരാൻ കാത്തിരിക്കയായിരുന്നു. എന്നേക്കാൾ കൂടുതലായി ഗീതയ്ക്കാണ് അക്കാര്യത്തിൽ താല്പര്യം." ജയദേവൻ മൂളിക്കൊണ്ട് പിന്തുടർന്നപ്പോൾ ശിവദാസ് തുടർന്നു: "നിങ്ങൾ വരുന്നുണ്ടെന്ന് അറിഞ്ഞപ്പോൾ ഗീതയ്ക്ക് കൂടുതൽ സന്തോഷമായി."

അകത്തേക്ക് കാലെടുത്ത് വച്ചപ്പോൾ, പതുപതുത്ത വർണ്ണക്കമ്പളത്തിൽ അയാളുടെ കാലുകൾ താണുപോകുന്നതുപോലെ തോന്നി. മുറിയുടെ ഒരു ചുമരിൽ മഞ്ഞണിഞ്ഞ മാമലകളുടെ മനോഹരദൃശ്യം കുറിക്കുന്ന വാൾപേപ്പർ പതിച്ചിരിക്കുന്നു. മററു ചുമരുകളിൽ വിലപിടിച്ച പെയിൻറുകളുടെ പ്രൗഢി. മൂലയിൽ, അലങ്കാരപ്പണികൾ ചെയ്ത ഒരു സ്ററാൻഡിൽ ടെലിവിഷൻ വച്ചിരിക്കുന്നു. അതിൻെറ താഴെയാണ് വി.സി.ആർ. അപ്പുറത്ത് സ്ററീരിയോ മ്യൂസിക് സിസ്ററം. വീഡിയോ കാസററുകളും ആഡിയോ കാസററുകളും മറെറാരു സ്ററാൻഡിൽ അടുക്കി വച്ചിട്ടുണ്ട്. ഒരു കാൽക്കുലേറ്ററും ക്യാമറയും അലക്ഷ്യമായി മേശപ്പുറത്ത് കിടപ്പുണ്ട്. ഫോറിൻ സിഗരറ്റുകളുടെ പാക്കററുകൾ വേറെയും.

അതിഥികൾ എല്ലാവരും എത്തിക്കഴിഞ്ഞിരുന്നു. അതിഥികൾ എന്നുവച്ചാൽ പഴയ നാടകട്രൂപ്പിലെ അംഗങ്ങൾ. ഒട്ടുമിക്കവരും കുടുംബസമേതമാണ് വന്നിരിക്കുന്നത്.

പിരിഞ്ഞുവന്ന പട്ടാളക്കാരൻെറ റോൾ എടുത്തിരുന്ന ആർട്ടിസ്ററ് ഭാനു, തൻെറ മുസ്ലീംഭാര്യയുമായാണ് വന്നിരിക്കുന്നത്. വില്ലനായിരുന്ന പുരുഷു, പൊലീസിൽ ചേർന്ന്, ഇപ്പോൾ റിട്ടയർമെൻറ് പെൻഷൻ വാങ്ങി ജീവിക്കുന്നു. അയാളും ഭാര്യയെ കൊണ്ടുവന്നിട്ടുണ്ട്. നായകൻെറ വേഷമിട്ടിരുന്ന രാമൻകുട്ടി, സിനിമാരംഗത്തേക്ക് കുടിയേറിയെങ്കിലും, പില്ക്കാലത്ത് കുടിയിൽ മാത്രമായി ഒതുങ്ങിനില്ക്കുന്നു. പിന്നണിഗായകനായിരുന്ന തോമസ് മാഞ്ഞാലി ഒരു ഫാക്ടറി തൊഴിലാളിയായി റിട്ടയർ ചെയ്തശേഷം, മലബാറിൽ തോട്ടംഉടമയായി കഴിയുന്നു. നായകൻെറ അച്ഛൻെറ വേഷമിട്ടിരുന്ന സുകുമാരനും അമ്മയായിരുന്ന ദേവകിയമ്മയും സ്വസ്ഥം ഗൃഹഭരണത്തിലാണ്. പക്ഷേ എല്ലാവരും എത്തിയിട്ടുണ്ട്. അൻപതുകളിലെ ആസ്വാദ്യകരമായ ആ നാടകജീവിതത്തിൻെറ ഓർമ്മകൾ ഒരിക്കൽക്കൂടി അയവിറക്കാൻ ശിവദാസ് ഒരുക്കിയ ഷഷ്ടിപൂർത്തിയാഘോഷങ്ങൾ എല്ലാവരേയും ആഹ്ളാദഭരിതരാക്കി.

മദ്യം, വെള്ളംപോലെ ഒഴുകിയ ആ രാത്രിയിൽ, [illegible]പ്പ്മ്യൂസിക്കും പോപ്പുലർ മ്യൂസിക്കും [illegible]ിത്തെറിച്ചു വീണ ആ ആനന്ദവേളയിൽ... ലഹരിമൂത്തപ്പോൾ പല ഭാഗത്തുനിന്നും അലസമായ കമൻറുകൾ ഉതിർന്നു വീണു.

"ഭാഗ്യം വരുന്നത് ഏതു വഴിക്കാണെന്ന് ആർക്കും പറയാൻ പററൂല്ല."

"ശിവദാസ് അന്ന് ഗീതയേയും കൊണ്ട് ഗൾഫിലേക്കു പോയത് രണ്ടുപേർക്കും രക്ഷയായി."

"രണ്ടുപേർക്കും എന്നു പറഞ്ഞാൽ?"

"ജയദേവനും ഗീതയ്ക്കും".

"എന്നാലും ജയദേവനുവേണ്ടി ശിവദാസ് ഈ ത്യാഗം ഏറെറടുത്തത് ......."

"അത് അറിഞ്ഞുകൊണ്ടുള്ള ത്യാഗമൊന്നുമല്ല."

"ഈ നാടകട്രൂപ്പിൽ ഇങ്ങനെയൊരു അടിയൊഴുക്ക് ഉണ്ടായിരുന്നതായി അറിഞ്ഞിരുന്നില്ലല്ലോ."

"എന്തായാലും, പഴയ കാമുകീകാമുകന്മാർ ഇപ്പോൾ അടുത്തു വന്നിട്ടുണ്ട്."

പൊട്ടിച്ചിരിയും ബഹളവും പാട്ടും ഉയർന്നു വന്നപ്പോഴാണ് ശിവദാസും ജയദേവനും

അങ്ങോട്ട് കടന്നുചെന്നത്. അതോടെ ആ സംസാരം പെട്ടെന്ന് നിലച്ചുപോയി.

ജയദേവൻ കൂട്ടുകാരിൽനിന്നും ഒഴിഞ്ഞുമാറിനില്ക്കാൻ ആഗ്രഹിച്ചു.

കൈയ്യിലിരുന്ന ഗ്ളാസ്സും ഉയർത്തിപ്പിടിച്ചുകൊണ്ട് അയാൾ അടുത്ത മുറിയിലേക്ക് നീങ്ങി. ശിവദാസ് കൂട്ടുകാരുടെ കൂടെയിരുന്നു.

ജയദേവൻ പെട്ടെന്നാണ് മൂലയിലിരിക്കുന്ന വലിയ കണ്ണാടിയിൽ ഗീതയെ കണ്ടത്. അഴകൊരുടലാർന്നപോലെ. മുപ്പതുവർഷങ്ങൾക്കു മുമ്പ് റിഹേഴ്സൽ ക്യാമ്പിൽ കണ്ട അതേ ഗീത. അവൾ അയാളെത്തന്നെ നോക്കിയിരിക്കയായിരുന്നു. അവളുടെ അനുകമ്പാർഹമായ മന്ദഹാസത്തിൻെറ സ്വർഗ്ഗീയസൗന്ദര്യം അയാളെ കോരിത്തരിപ്പിച്ചു. ഇപ്പോൾ താൻ സ്നേഹിക്കുന്നു എന്നു പറയാനുള്ള ധൈര്യം അയാൾക്കുണ്ടായിരിക്കുന്നു. തന്നോടുതന്നെ അക്കാര്യം സമ്മതിക്കുവാനുള്ള ധൈര്യം അയാൾക്കുണ്ടായിരിക്കുന്നു.

അയാൾ കണ്ണുചിമ്മി വീണ്ടും വീണ്ടും നോക്കി. അവൾതന്നെയാണോ അത്?

അയാൾ തലകുമ്പിട്ട് കണ്ണാടിയുടെ അടുത്തേക്ക് ചെന്നു.

''ആരെയാണ് നോക്കുന്നത്?'' ശബ്ദം കേട്ട് അയാൾ തിരിഞ്ഞുനോക്കി. തൊട്ടുപിന്നിൽ ഗീത നില്ക്കുന്നു! അയാൾ ഞെട്ടിപ്പോയി.

''വരൂ, മകളെ കാണണ്ടേ?''

പെട്ടെന്നാണ് കണ്ണാടിയിൽ കണ്ടത് മകളാണെന്ന് അയാൾക്കു മനസ്സിലായത്.

''വരൂ, അവൾക്കു നിങ്ങളെ ഇഷ്ടമാകും.''

ജയദേവൻ നുറുങ്ങിപ്പോയ നിമിഷമായിരുന്നു.

അയാൾ തലഉയർത്തി ഒരിക്കൽക്കൂടി കണ്ണാടിയിലേക്കു നോക്കി. അവിടെ ആദ്യം കണ്ട രൂപമില്ല. പകരം അവരുടെ രണ്ടുപേരുടെയും പ്രതിബിംബങ്ങൾ മാത്രം.

തൊട്ടടുത്ത മുറിയിൽനിന്നും കൂട്ടുകാരുടെ പൊട്ടിച്ചിരികളുടെയും ആഹ്ളാദപ്രകടനങ്ങളുടെയും ശബ്ദം ഉയർന്നുകൊണ്ടിരുന്നു.

അയാൾ കണ്ണാടിയിലേക്കുതന്നെ തുറിച്ചുനോക്കിക്കൊണ്ടിരുന്നപ്പോൾ, പളുങ്കുപോലെ തെളിഞ്ഞ ആ ചില്ലിൻെറ ഉള്ളിൽ ഒരു ദൂരക്കാഴ്ച കണ്ടു.

മഞ്ഞുകാലത്തെ മനോഹരമായ ഒരു സായന്തനവേള. കടൽപ്പുറത്തേക്കു വളഞ്ഞുപോകുന്ന വഴിവക്കിലെ ഗീതയുടെ വീട്. വീട്ടിൽ മററാരുമില്ല. അയാളും ഗീതയും മെയ്യോടുമെയ്യ് ചേർന്നിരിക്കുന്നു. അയാളുടെ ശരീരം മുഴുവൻ തീ കോരിയിട്ടതുപോലെ പൊള്ളുന്നു. വീണക്കമ്പികൾ മീട്ടി ചോരപൊടിഞ്ഞ വിരലുകളുമായി അവൾ എഴുന്നേല്ക്കുന്നു; അയാളും. ചോരപൊടിഞ്ഞ വിരൽത്തുമ്പുകൾകൊണ്ട് അയാളുടെ വിരൽത്തുമ്പുകളിൽ തെരുകിപ്പിടിച്ചുകൊണ്ട് അവൾ അയാളെ അകത്തേക്കു ക്ഷണിക്കുന്നു. അജ്ഞാതമായ ഒരു ലോകത്തിലേക്ക് നടന്നടുക്കുന്നതുപോലെ, കാലുകൾ പതുക്കെ മുമ്പോട്ട്വച്ച് അയാൾ അകത്തു കയറുന്നു. മൂടൽ മഞ്ഞിലെന്നപോലെ മുങ്ങിനിന്ന മുറിയുടെ അഗാധതകളിൽ അവർ ഇരുവരും അലിഞ്ഞില്ലാതെയാവുന്നു.....

പാർട്ടി കഴിയുന്നതുവരെ ജയദേവൻ അവിടെ നിന്നില്ല. അസഹനീയമായ ഒരു വേദന അയാൾക്കനുഭവപ്പെട്ടു.

മകളെ കാണണ്ടേ എന്ന ഗീതയുടെ ചോദ്യം വളരെ മൃദുവായിരുന്നെങ്കിലും, അത് അയാളുടെ ഉപബോധമനസ്സിൻെറ വെളിംപറമ്പിൽ കതിനാപൊട്ടിക്കലായിരുന്നു. ആ ഇടിമുഴക്കത്തിൽ അയാൾ ആകെ കുലുങ്ങിപ്പോയി.

അയാളുടെ ജീവിതത്തിലെ തീപ്പൊരി ആളിക്കത്തിച്ചത് ഗീതയായിരുന്നു. പക്ഷേ അവളെ പഠിക്കുന്നതിനു വേണ്ടി അയാൾക്ക് അവളെ ഉപേക്ഷിക്കേണ്ടി വന്നു.

ശിവദാസിനോട് യാത്ര ചോദിച്ചുകൊണ്ട് അയാൾ പുറത്തേക്ക് നടന്നു.

വെളിയിൽ, ആകാശം പേരുപറയാൻ പാടില്ലാത്ത വിവർണ്ണഭാവത്തിലായിരുന്നു. അയാളുടെ മാനസികഭാവംപോലെ.

അയാൾ കാറിൽ കയറിയിരുന്ന്, വണ്ടി സ്ററാർട്ട്ചെയ്യുമ്പോഴും, അകത്തു നിന്നും സുഹൃത്തുക്കളുടെ ആഹ്ളാദാരവങ്ങളും അട്ടഹാസങ്ങളും ഉയർന്നു കൊണ്ടിരുന്നു. അവയെല്ലാം തന്നെ പരിഹസിക്കുന്നതായി അയാൾക്ക് തോന്നി....

വീട്ടിലെത്തി, കാർ ഷെഡ്ഡിലിട്ടുകൊണ്ട്, അകത്തേക്ക് കയറുമ്പോൾ, ആദ്യമായി ഒരു സ്ത്രീയുടെ അടുത്തേക്ക് പോകുന്ന ഒരു ചെറുപ്പക്കാരൻെറ ആത്മധൈര്യം അയാൾക്ക് കൈവന്നു കഴിഞ്ഞിരുന്നു.





യശ്പാൽ

# എന്റെയും നിന്റെയും കഥ അവന്റെയും

### അൻപത്തിയഞ്ച്

ശനിയാഴ്ച ഉഷയ്ക്ക് യൂണിവേഴ്സിറ്റിയിൽ പോകണമെന്ന് നിർബന്ധമില്ലായിരുന്നു. ഉച്ചയ്ക്കു രണ്ടുപേരും ഒരേ കട്ടിലിൽ ഫാനിട്ടു കിടന്നു. സംസാരം പാാകിനെ കുറിച്ചുതന്നെ. അദ്ദേഹത്തിൻെറ ഇളയച്ഛന് ഹൈക്കോർട്ടിൽ നല്ല പ്രാക്ടീസാണ്. കുട്ടികളൊന്നുമില്ല. രാഷ്ട്രീയത്തിൽനിന്ന് മാറി നില്ക്കുന്ന രാജ്യഭക്തൻ! പാാക് രാഷ്ട്രീയത്തിലിറങ്ങിയപ്പോൾ ഇളയച്ഛന് ഇഷ്ടപ്പെട്ടില്ല. അങ്ങനെയാണ് മാനസികമായി തളർന്നത്. വളരെ ബ്രില്യൻറാണ്. ഇംഗ്ളീഷ് വിഭാഗത്തലവൻ ഇദ്ദേഹത്തിന് വളരെ ആനുകൂല്യങ്ങൾ ചെയ്തിരുന്നു. ഇദ്ദേഹത്തിൻെറ രാഷ്ട്രീയം മൂലം അദ്ദേഹവും പിണങ്ങി. ഇതേ കാരണംകൊണ്ട് റിസർച്ച് സ്കോളർഷിപ്പും നഷ്ടപ്പെട്ടു. ഈ രാഷ്ട്രീയമുപേക്ഷിച്ച് വക്കീൽജ്ജോലി നോക്കാൻ ഇളയച്ഛൻ ഉപദേശിച്ചുനോക്കി. കേട്ടില്ല. ഇളയച്ഛൻ പിണങ്ങി. പിന്നെ അങ്ങോട്ടു പോകാതായി. ലക്നോവിൽ ലീഡർ പത്രികയുടെ ഓഫീസിൽ ജോലി നോക്കിക്കൊണ്ടിരുന്നു. ഒരു സുഹൃത്തിൻെറ കൂടെ താമസിച്ചു.

രണ്ടുപേരും നടന്നാണ് വന്നത്. തിരിച്ചെത്തിയപ്പോൾ വിയർത്തു കുളിച്ചിരുന്നു. മായ വീണ്ടുംകുളിച്ചു. ഉടുപ്പ് മാററിക്കൊണ്ടു പറഞ്ഞു—''എനിക്ക് ഫ്ളോഷിനെ ഓർമ്മ വരുന്നു. ശനിയാഴ്ച, ഞങ്ങളുടെ സിനിമ, ദിവസമാണ് ഇന്ന് നമുക്ക് മൂന്നുപേർക്കും പോകാം. സെക്കൻറ് ഷോയ്ക്ക്. സിനിമ ഏതായാലും തരക്കേടില്ല. ഇന്ന് നിങ്ങളെ രണ്ടാളേയും ഫ്ളോഷാണെന്ന് കരുതിക്കളയാം....'' പറഞ്ഞുപറഞ്ഞ് മായ ചിരിച്ചു.

അർദ്ധരാത്രി സിനിമ കഴിഞ്ഞുവരുമ്പോഴും മായ ഫ്ളോഷിനെ ഓർമ്മിച്ചു—''ഇപ്പഴും ഇരുന്ന് എഴുതുകയാണോ എന്തോ. എന്നെ ഓർമ്മ വന്നു കാണും....'' എന്നിട്ട് പൊട്ടിച്ചിരിച്ചു. ''ശരി, തിങ്കളാഴ്ച വൈകുന്നേരത്തെ ശനിയാഴ്ച വൈകുന്നേരമാക്കിക്കളയാം. വിചാരിക്കുന്നുണ്ടാകും, ഞാനിവിടെ വിഷമിക്കുന്നു, അവൾ സുഹൃത്തിനെ കാണാൻ പോയിരിക്കുന്നുവെന്ന്....''

മായയുടെ സംസാരം കേൾക്കാത്ത മട്ടിൽ സേട്ട് മൗനം.

രണ്ടാം ദിവസം ഉച്ചയ്ക്ക് വിശ്രമിക്കുമ്പോൾ മായ കുറേക്കൂടി രഹസ്യം വെളിപ്പെടുത്തി—തൻെറ സന്ദർശനം അനിവാര്യമല്ലെന്നു തോന്നി. വെള്ളിയാഴ്ച തിരിച്ചുപോകാനുള്ള ഉദ്ദേശ്യത്തോടെ വ്യാഴാഴ്ച വൈകുന്നേരമാണ് മായ തിരിച്ചുവന്നത്. മായയെ യാത്രയാക്കിവരുമ്പോൾ സേട്ട് പൊട്ടിത്തെറിച്ചു—''ഇതെന്തൊരു സ്വഭാവം! ഇവിടെ വന്ന് പാാകിനുവേണ്ടി മരിക്കുന്നു! അവിടെച്ചെന്ന് ഫ്ളോഷിനുവേണ്ടിയും. രണ്ടുപേരും ഭർത്താക്കന്മാരാണെന്നപോലെ! ഭർത്താവിനെ കളിപ്പിക്കുകയല്ലേ!''

''ഭർത്താവിനെ കളിപ്പിക്കുകയാണെന്നു പറഞ്ഞാൽ....''? ഉഷ എതിർപ്പു കലർന്ന സ്വരത്തിൽ ചോദിച്ചു.

''കളിപ്പിക്കലല്ലെങ്കിൽ പിന്നെന്താണ്? രണ്ടുപേരും ഭർത്താക്കന്മാരാണോ?''

''നിങ്ങളെന്താണീ പറയുന്നത്?'' ഉഷ എതിർത്തു—''ഭർത്താവിനോടുള്ള സ്നേഹവും വ്യാകുലതയും നിങ്ങൾ കണ്ടതല്ലേ? പാാകിനോടുള്ള അടുപ്പം കേവലം മൈത്രിമാത്രമല്ലേ? രോഗം പിടിപെട്ടപ്പോൾ അവരുടെ ഹൃദയം പിടയുന്നുവെന്നു മാത്രം.''

വൈകുന്നേരം മായയോടൊപ്പം ഉഷയും പാാകിനെ കാണാൻ പോയി. മായയെ കണ്ടപ്പോൾ പാാകിൻെറ മുഖത്തൊരു തിളക്കം. മായ പരിഭവപ്പെട്ടു—''സുഖമില്ലാത്ത വിവരം എന്നെ എന്താണറിയിക്കാതിരുന്നത്? അലഹബാദിൽ വന്നിരുന്നെങ്കിൽ ഇങ്ങനെ ആവില്ലായിരുന്നു.''

''സുഖക്കേട് പെട്ടന്നല്ലേ വന്നത്!'' പാാക് പറഞ്ഞു. ''ചികിത്സിക്കാൻ ഏറെ സൗകര്യം ഇവിടെയാണ്.'' മായ പാാകിൻെറ കയ്യെടുത്ത് മടിയിൽ വച്ച് തടവാൻ തുടങ്ങി. ഉഷയ്ക്ക് സങ്കോചം.

ഉഷ എഴുന്നേററുകൊണ്ട് പറഞ്ഞു—''ചേച്ചി, ഞാനൊന്നു ഡോക്ടർ റജ്ജയുടെ അടുത്തുചെന്ന് ഗേതിയേടത്തിയെ കണ്ടു വരാം.'' ഉഷ അവിടുന്നു തിരിച്ചുവരുമ്പോഴേക്കും സന്ദർശനസമയം കഴിയാറായിരുന്നു.

തിരിച്ചുവരുമ്പോൾ മായയ്ക്ക് മനസ്സമാധാനം കൈവന്നതുപോലെ തോന്നി. സംസാരവിഷയം തന്നെ മാറി. ''ഫ്ളോഷ് ഇപ്പഴ് ഒറ്റ ഇരുത്തമായിരിക്കും. ഒരു പുസ്തകം എഴുതിക്കൊണ്ടിരിക്കുകയാണ്. രാത്രിയുംപകലും അതിൽത്തന്നെ ലയിച്ചിരിക്കും. എഴുന്നേല്പിക്കണമെങ്കിൽ ഞാൻ വേണം. ശനിയാഴ്ച വൈകുന്നേരം മുതൽ ഒരു ദിവസം എഴുതാൻ അനുവദിക്കാറില്ല. ഞാൻ ഇന്നലെ പുറപ്പെടാൻ പാടില്ലായിരുന്നു. നിങ്ങളുടെ എഴുത്തു കിട്ടിയപ്പോൾ വരാതിരിക്കാൻ കഴിഞ്ഞില്ല.

ഫ്ളോഷിനെ പണ്ടേതന്നെ ഇഷ്ടമായിരുന്നു. പാാകിനോടും സ്നേഹംതോന്നി. രണ്ടുപേരെയും പ്രേമിച്ചുവെന്നതാണ് സത്യം. ഫ്ളോഷിനെ കല്യാണംകഴിച്ചപ്പോഴും പാാകിനെ മറക്കാൻ കഴിഞ്ഞില്ല. ആരെയാണ് അധികം സ്നേഹം എന്നുപറയാൻ വിഷമം. മനസ്സിനെ നിയന്ത്രിക്കാൻ നോക്കി—രണ്ടു തോണിയിൽ കാലുവയ്ക്കുന്നത് നല്ലതിനല്ലെന്നു തർക്കിച്ചു തുടങ്ങി. പക്ഷേ, രക്ഷയില്ല. പാാകിനോടുള്ള സ്നേഹം കുറയുന്നില്ല.''

ഞായറാഴ്ച വൈകുന്നേരവും ഉഷ മായയോടൊപ്പം ആശുപത്രിക്കുപോയി. മായ പാാകിൻെറ അടുത്തിരുന്നു തൻെറ ചേഷ്ടകൾ തുടർന്നു. ഉഷയ്ക്ക് ഗേതിയെ സന്ദർശിക്കാനെന്ന പേരിൽ മാറി നില്ക്കാതിരിക്കാൻ കഴിഞ്ഞില്ല.

മായ അലഹബാദിലേക്കു തിരിക്കുമ്പോൾ ഉഷയോടു നിർദ്ദേശിച്ചു—''ദിവസവും വൈകുന്നേരം പാാകിനെ സന്ദർശിക്കണം. രണ്ടുദിവസംകൂടുമ്പോൾ ഒരിക്കൽ എനിക്ക് വിവരങ്ങളെല്ലാം എഴുതുകയും വേണം.''

എന്നാൽ മൂന്നാംദിവസം വൈകുന്നേരമാകുമ്പോൾ മായ വീണ്ടും വന്നെത്തി. സേട്ടു മുന്നേപ്പോലെതന്നെ സൗഹൃദത്തോടെ സ്വാഗതം ചെയ്തു. എന്നാൽ ഉഷയോടുള്ള തൻെറ അസംതൃപ്തി അടക്കി വയ്ക്കാനായില്ല. സേട്ട് എന്നും പാാകിനെ സന്ദർശിക്കുമായിരുന്നു. ഉഷയും മായയുംകൂടി പോയപ്പോൾ

''നേരിട്ടു കണ്ടിട്ടും നീ നിഷേധിക്കുകയാണല്ലേ?'' സേട്ടിൻെറ ശബ്ദം കർക്കശം. ''നിനക്ക് ഭർത്താവും സുഹൃത്തും തമ്മിൽ വ്യത്യാസമൊന്നുമില്ലേ? ഇതൊക്കെ അനുവദിക്കുന്ന ആ ഫ്ളോഷിനെയാണ് പറയേണ്ടത്. അല്ലെങ്കിൽ പറഞ്ഞാൽ അനുസരിക്കുന്നുണ്ടാവില്ല.''

''ഞാനൊരു തമാശ പറഞ്ഞുവെന്നു മാത്രം.'' ഉഷ വിഷയം മാററാൻ ശ്രമിച്ചു.

''നിനക്ക് ഇത്തരം വൾഗർ തമാശ ഇഷ്ടമാണോ? വൾഗർ തമാശ വൾഗർ മനുഷ്യർക്കേ ചേരൂ.''

''നിങ്ങൾ വാക്കുകളിൽ പിടിച്ചുതൂങ്ങുകയാണ്.'' ഉഷയ്ക്കും ദേഷ്യംവന്നു. മായയുടെ നിർഭീകതതന്നെ അവരുടെ നിരപരാധിത്വത്തിന് തെളിവാണ്.''

''നിനക്കങ്ങനെ ആയിരിക്കാം. എനിക്കിതിഷ്ടമല്ല.''

കുതിരവണ്ടിക്കാരൻെറ സാന്നിദ്ധ്യംമൂലം സംസാരം ഇംഗ്ളീഷിലായിരുന്നു. ''തമാശ ഇഷ്ടമല്ലാത്തതു മനസ്സിലാക്കാം. എന്നാൽ മററുള്ളവരുടെ സ്വഭാവത്തിൽ ദൃഷ്യമാരോപിക്കുന്നതു നന്നല്ല.'' ഉഷ എതിർപ്പു പ്രകടിപ്പിച്ചു.

ദേഷ്യം മൂലം സേട്ട് മൗനമവലംബിച്ചു.

വീട്ടിലെത്തിയപ്പോഴും സംസാരവിഷയം അതുതന്നെയായിരുന്നു—''തെററായ പെരുമാററത്തോട് നിനക്കെന്താ ഇത്ര സഹാനുഭൂതി? തെററായ കാര്യത്തോടു സഹാനുഭൂതി കാണി

ക്കുകയെന്നാൽ അതിനെ അനുകൂലിക്കുകയെന്നർത്ഥം. ഇഷ്ടപ്പെട്ട പ്രവൃത്തി അനുകരിക്കുകയുമാവാമല്ലോ.''

ഭർത്താവിൻെറ വാക്കുകളിൽ ഉഷയ്ക്ക് അത്ഭുതംതോന്നി. വെല്ലുവിളിയുടെ ശബ്ദത്തിൽ ചോദിച്ചു—''നിങ്ങളെന്താണീ പറയുന്നത്? ഏതു തെററായ കാര്യത്തോടാണ് എനിക്ക് സഹാനുഭൂതി? മായച്ചേച്ചിയുടെ മിത്ര സ്നേഹത്തോടാണെനിക്കു സഹാനുഭൂതി. അത് ഉദാത്തമാണെന്ന് നിങ്ങൾതന്നെ പറഞ്ഞിരുന്നല്ലോ.''

''നീ ഉദാത്തമെന്ന ശബ്ദത്തിൽ മറപിടിച്ചിരിക്കയാണല്ലോ. അവിഹിത ബന്ധംപോലും മിത്രതയായി കണക്കാക്കപ്പെടാറുണ്ട്. അത്തരം ബന്ധങ്ങൾക്കുവേണ്ടി കൊല്ലാനും ചാവാനും തയ്യാറാകാറുമുണ്ട്.''

''അന്യരെക്കുറിച്ച് അപവാദം പറയരുത്...''

രണ്ടു പേരും വരാന്തയിലിരുന്നു സംസാരിക്കുകയായിരുന്നു. സേട്ട് ദേഷ്യത്തോടെ എഴുന്നേററു അകത്തേക്കു പോയി. ലൈററിട്ടു രാവിലത്തെ ദിനപത്രമെടുത്ത് വായന തുടങ്ങി. ഉഷയുടെ കണ്ണുകൾ നിറഞ്ഞു. അല്പം കഴിഞ്ഞപ്പോൾ സ്വയം നിയന്ത്രിച്ച് കണ്ണുകൾ തുടച്ച് അകത്തേക്കു ചെന്നു. ചെന്നപാടെ ഭർത്താവിൻെറ കൈയിൽനിന്നും പത്രമെടുത്ത് ദൂരെയെറിഞ്ഞു.

സേട്ട് അന്തം വിട്ടു. ''നീയെന്താണീ കാട്ടുന്നത്?''

ഉഷ വിങ്ങി—'' നിങ്ങളല്ലേ,പറഞ്ഞുതുടങ്ങിയത്? ഞാൻ പറഞ്ഞുതുടങ്ങിയപ്പോൾ ചേച്ചിയോടൊപ്പം എന്നേയും എന്തെല്ലാമാണ് പറഞ്ഞത്? ഞാൻ എന്തുവേണമെന്നു പറയൂ, വായ തുന്നിക്കെട്ടണോ?''

ആഗസ്റ്റ് പകുതിയായപ്പോഴേ ഇൻമിദീൻ മരുന്നുകൾ തീർന്നു തുടങ്ങിയ കാര്യം ഡോക്ടർ സേട്ടിനെ ഓർമ്മിപ്പിച്ചു. കുറച്ച് കൂടുതൽ മേടിക്കുന്നതു കൊള്ളാമെന്ന അഭിപ്രായവും പ്രകടിപ്പിച്ചു—''പടച്ചോനെത്തിച്ചിട്ട് ഇപ്പോ രോഗികൾ വന്നുതുടങ്ങീട്ടുണ്ട്. രോഗത്തിൻെറ സമയമല്ലേ വരാൻ പോകുന്നത്! ഫാഗുൻ–ചൈത്രമാസങ്ങൾ ഡോക്ടർമാരുടേയും വൈദ്യന്മാരുടെയും കൊയ്ത്തുകാലമാണു മഴമാറിയാൽ മലമ്പനിയുടെ വിളയാട്ടമായി.''

ജോലിത്തിരക്കുമൂലം സേട്ടിന് ഡിസംബർ രണ്ടാംവാരത്തിലേ മരുന്നു വാങ്ങാൻ പോകാനൊത്തുള്ളൂ. അപ്പോഴേക്കും മരുന്നുകളുടെ വില വല്ലാതെ കയറിയിരുന്നു.

സേട്ടിൻെറ വീട്ടിൽ വീണ്ടും വാദപ്രതിവാദത്തിനുള്ള വേദിയൊരുങ്ങി. നാഥ്, പാഠക്, സേട്ട്, ഉഷ എന്നിവർ സോഷ്യലിസത്തിൻെറ പക്ഷം പിടിച്ചു. കമ്മ്യൂണിസ്ററുകാർക്കുവേണ്ടി വാദിക്കാൻ റജ്ജ, അമിത്, നരേന്ദ്ര് എന്നിവരും ഒരുങ്ങിനിന്നു. ഇൻറർ പാസ്സായി ബി.എസ്.സിക്ക് യൂണിവേഴ്സിററിയിൽ ചേർന്നിരിക്കയായിരുന്നു, അമിത്. ഉറച്ച കമ്മ്യൂണിസ്ററാണിപ്പോൾ. സേട്ടിനും ഉഷയ്ക്കും പൂർണ്ണമായ വിശ്വാസമുണ്ടായിരുന്നു, കോൺഗ്രസ്സും ഗാന്ധിജിയും ഇത്തരം സന്ദർഭങ്ങളിൽ നിഷ്ക്രിയരായിരിക്കില്ലെന്ന്. ഭൂരിപക്ഷത്തിൻെറ ആഗ്രഹത്തെ കോൺഗ്രസ്സിന് തള്ളിക്കളയാനൊക്കുമോ? രാവിലെ ദിനപത്രമെത്തിയാൽ രണ്ടുപേരും ചേർന്ന് അതിലേക്ക് കണ്ണോടിക്കും. സെപ്റ്റംബർ അവസാനത്തിലാണ് കോൺഗ്രസ് പ്രവർത്തക സമിതിയുടെ പ്രസ്താവന വന്നത്. സുദീർഘമായ ആ പ്രസ്താവനയിൽ ഈ യുദ്ധം സാമ്രാജ്യവാദികളുടേതാണെന്നു പറഞ്ഞിരുന്നു. തങ്ങളുടെ സാമ്രാജ്യത്തിൽ പിടിമുറുക്കുകയാണ് ഇതിൻെറ ഉദ്ദേശ്യം. ഭാരതീയ ജനതയോട് ബന്ധപ്പെടാതെതന്നെ ബ്രിട്ടീഷുകാർ ഇന്ത്യയെ യുദ്ധത്തിലേക്കു വലിച്ചിഴച്ചിരിക്കുന്നു... ഇത്തരം യുദ്ധവുമായി കോൺഗ്രസ് നിസ്സഹകരിക്കും. യുദ്ധത്തിനു ശേഷം ബ്രിട്ടീഷ് സാമ്രാജ്യത്തിൽ എന്തു മാററം വരുമെന്ന് ബ്രിട്ടൻ വ്യക്തമാക്കണമെന്നും പ്രസ്താവനയിൽ ആവശ്യപ്പെട്ടിരുന്നു. ഇന്ത്യയ്ക്ക് പൂർണ്ണ സ്വാതന്ത്ര്യം നല്കുമോ എന്നറിയണം.

ആളുകൾ ധർമ്മസങ്കടത്തിലായി. യുദ്ധാനന്തരം ഭാരതത്തിന് സ്വാതന്ത്ര്യം നല്കാമെന്ന് ബ്രിട്ടീഷുകാർ സമ്മതിക്കുകയാണെങ്കിൽ കോൺഗ്രസ്സിൻെറ നിലപാടെന്തായിരിക്കും?

കോൺഗ്രസ് സോഷ്യലിസ്ററുകാർ സമരത്തിനൊരുങ്ങി. എന്നാൽ അച്ചടക്കബോധം അവരെ തടഞ്ഞുനിർത്തി. കോൺഗ്രസ്സിൻെറ നിലപാട് സാമ്രാജ്യവാദികളേയും മുതലാളിവർഗ്ഗത്തേയും സഹായിക്കാനാണെന്നാരോപിച്ചുകൊണ്ട് സമരത്തിനിറങ്ങാൻ വെമ്പുകയായിരുന്നു, കമ്മ്യൂണിസ്ററുകാർ. ഈ രാഷ്ട്രീയ അസ്ഥിരതയിൽ മുഹമ്മദലി ജിന്ന പ്രഖ്യാപിച്ചു, കോൺഗ്രസ്സിൻെറ യുദ്ധത്തോടുള്ള നിസ്സഹകരണത്തിനോ സഹകരണത്തിനോ മുസ്ലീമുകളെ കിട്ടില്ല എന്ന്. മുസ്ലിം ഭൂരിപക്ഷ പ്രദേശങ്ങളിൽ ഹിന്ദുക്കളുടെ (കോൺഗ്രസ്സിൻെറ) ഭരണത്തെ എതിർക്കുകയും ചെയ്യും.

കോൺഗ്രസ്സിൻെറ നിർദ്ദേശം അപ്രായോഗികമാണെന്ന് വൈസ്രോയി ഗാന്ധിജിക്ക് മറുപടി കൊടുത്തു. നാട്ടിലെ നല്ലൊരു വിഭാഗം ജനതയുടെ എതിർപ്പിനെ അവഗണിച്ചുകൊണ്ട് ഭരണം കോൺഗ്രസ്സിനെ ഏല്പിക്കാൻ സാദ്ധ്യമല്ല.

അങ്ങാടികളിലും മാർക്കററുകളിലും ആളുകൾക്ക് അമിതലാഭം തട്ടിയെടുക്കാനുള്ള ആഗ്രഹം രാഷ്ട്രീയ ചർച്ചകളിൽ മാത്രമേ അസംതൃപ്തി വ്യക്തമാക്കപ്പെട്ടിരുന്നുള്ളൂ. കോൺഗ്രസ്സനുഭാവികളായ വിദ്യാർത്ഥികൾ കോൺഗ്രസ്സിൻെറ നിർദ്ദേശവും കാത്തിരിക്കുകയായിരുന്നു. ശരീരത്തിന് ഭാരം കൂടിയതോടെ ഉഷയ്ക്ക് യൂണിവേഴ്സിററിയിൽ പോകാൻ വൈമനസ്യം. ഒക്ടോബറിൽ പൂജയുടെ ഒഴിവുവരെ പൊയ്ക്കളയാമെന്ന് കരുതിയതാണ്. അക്കൊല്ലം പൂജയ്ക്കും ദസറയ്ക്കുമെല്ലാം ചേർന്ന് ഒക്ടോബർ രണ്ടാംവാരം തൊട്ട് നവംബർ ആദ്യംവരെ ഒഴിവായിരുന്നു.

സഹായ വാഗ്ദാനത്തെ തിരസ്കരിച്ച ബ്രിട്ടീഷ് സർക്കാറിൻെറ നടപടി കോൺഗ്രസ്സിൻെറ അഭിമാന പ്രശ്നമായിത്തീർന്നു. അന്ന് അവിഭക്ത ഭാരതത്തിൽ പതിനൊന്നു സംസ്ഥാനങ്ങളുണ്ടായിരുന്നു. സർക്കാറിൻെറ മേൽ സമ്മർദ്ദം ചെലുത്താനായി കോൺഗ്രസ് മന്ത്രിസഭകളത്രയും രാജിവച്ചു. ഗവർണ്ണർമാർ ഉടൻതന്നെ രാജി സ്വീകരിക്കുകയും ചെയ്തു. നിയമസഭകൾ സസ്പെൻറു ചെയ്തു.

കോൺഗ്രസ് മന്ത്രിസ്ഥാനം രാജിവച്ചൊഴിഞ്ഞപ്പോൾ മുസ്ലിം ലീഗ് 'മുക്തിദിനം' ആഘോഷിക്കാൻ നിശ്ചയിച്ചു. നഗരങ്ങളിൽ പ്രകടനത്തിനുള്ള വലിയ തയ്യാറെടുപ്പുകൾ നടന്നുതുടങ്ങി. മുസൽമാന്മാരുടെ യോഗങ്ങൾ അവിടവിടെ വിളിച്ചുകൂട്ടപ്പെട്ടു. കോൺഗ്രസ്സിൻെറ അഥവാ ഹിന്ദുക്കളുടെ ഭരണത്തിൽ മുസൽമാന്മാരെ അടിച്ചമർത്തുന്നതിലുള്ള അമർഷം പ്രകടിപ്പിച്ചുതുടങ്ങി. മുസൽമാന്മാരുടെ ശരീരത്തിൽ ഒരുതുള്ളി രക്തം ശേഷിക്കുന്നിടത്തോളംകാലം ഇന്ത്യയിൽ കോൺഗ്രസ്സിൻെറ ഹിന്ദു സാമ്രാജ്യം സ്ഥാപിക്കാൻ അനുവദിക്കില്ലെന്ന് പ്രഖ്യാപിക്കപ്പെട്ടു. മുഹമ്മദുഗോറിയുടേയും മുഹമ്മദു ഘജ്ജനിയുടേയും നാദിർഷായുടേയും തലമുറക്കാർ ഹിന്ദു സാമ്രാജ്യത്തിലെ അടിമകളായി കൂടുന്ന പ്രശ്നമേയില്ല. ബ്രിട്ടീഷുഭരണം നിലനില്ക്കുന്നേടത്തോളം തങ്ങൾ അതിനെ പിൻതാങ്ങും. എന്നാൽ മുസൽമാൻ ഹിന്ദുക്കളുടെ ഭരണം പൊറുപ്പിക്കില്ല...

കോൺഗ്രസ്സും ഹിന്ദുക്കളും അന്തംവിട്ടുപോയി. മുസ്ലിം ലീഗിൻെറ സ്വാധീനം അന്ന് നാമമാത്രമായിരുന്നു. പ്രഭുക്കന്മാരും നാടുവാഴികളും വിവരമുള്ളവരുമായ മുസ്ലീമുകളിൽ ബഹുഭൂരിഭാഗവും കോൺഗ്രസ്സിലെ സജീവ പ്രവർത്തകരായിരുന്നു. ''ജമായത്ത് ഉൽ ഉമേല''യ്ക്കും അഹറാർ പാർട്ടിക്കുമായിരുന്നു മുസൽമാന്മാരിൽ അധികം സ്വാധീനമുണ്ടായിരുന്നത്. ഈ സംഘടനകളാണെങ്കിൽ കോൺഗ്രസ്സിൻെറ പോഷക ഘടകങ്ങളെന്നപോലെ എല്ലാക്കാര്യങ്ങളിലും കോൺഗ്രസ്സുമായി സഹകരിക്കുകയും ചെയ്തിരുന്നു. അതിലെ പ്രവർത്തകർ ഖദർ ധരിക്കുമായിരുന്നു. സത്യാഗ്രഹത്തിലും നിസ്സഹകരണത്തിലും പങ്കെടുത്തിരുന്നു. പെട്ടെന്നാണ് മുസ്ലിംലീഗിൻെറ സ്വാധീനം വർദ്ധിച്ചത്. രാജാമഹമൂദാബാദ് മൗലാനാ ഹസറത്ത് മൊഹാനി, മൗലാനാമദനി തുടങ്ങിയ പല പ്രമുഖരും മുസ്ലിം ലീഗിലേക്ക് പ്രവഹിച്ചു തുടങ്ങി. മാസങ്ങൾക്കകം മുസൽമാന്മാരിൽ ഏറിയകൂറും മുസ്ലിം ഉടുപ്പുകളിൽ പ്രത്യക്ഷപ്പെട്ടു തുടങ്ങി. ഹിന്ദുകോൺഗ്രസ്സിനെ എതിർക്കുകയെന്നതാണ് ലീഗിൻെറ പരിപാടി.

(തുടരും)

വിവർത്തനം: കെ.വി. കുമാരൻ









ആനപ്പുഴയ്ക്കൽ രാഘവൻ



# അർത്ഥാന്തരന്യാസം

ആരാണീ കൊലച്ചതി ചെയ്തത്? സൂര്യദേവൻ
ആരോടെന്നില്ലാതേവം ചോദിച്ചു ദുഃഖാർത്തനായ്

നിറവുംതേനും നറുമണവും കനിഞ്ഞേകി
ചെറുതും വലുതുമായ് ഒറ്റയ്ക്കും കുലയായും
ധരതൻ സൗന്ദര്യമായ് ഉജ്ജ്വലപ്രകാശമായ്
ഹൃദയം കവരുവാനുയിർക്കൊണ്ടവർ നിങ്ങൾ.
തങ്ങളിലടിക്കയോ? നിർദ്ദയം കൊലക്കത്തി-
യെങ്ങനെ ഭ്രാതാവിൻെറ നെഞ്ചിലാഴ്ത്തുന്നു നിങ്ങൾ.

പറഞ്ഞു സൂര്യദേവൻ നൊമ്പരമയൂഖങ്ങൾ
പകരും മൊഴികളാലോരോപൂവിനെ നോക്കി.

ഇന്നലെ പുല്ലിൻ തുമ്പിൽ ചില്ലയിൽ ലതാഗ്രത്തിൽ
ഉന്നിദ്ര സൗഹാർദ്ദത്തിൻ സ്നിഗ്ദ്ധഭാവനയോടെ
നിസ്തുലസ്നേഹത്തിൻെറ സ്വർഗ്ഗീയസൗരഭ്യത്തിൻ
സത്തിളം തെന്നലിൻെറ കൈകളിൽ വാരിത്തൂകി
ശാന്തിയും സൗന്ദര്യവും പകർന്നു നിന്നോർ നിങ്ങൾ
ഭ്രാന്തമായിപ്പോൾ തമ്മിലേറ്റുമുട്ടുവതെന്തേ?
തങ്ങളിലായുന്നിളം ചില്ലകൾ പൂവിൻദല-
മർമ്മരങ്ങളിൽപ്പോലും വർഗ്ഗീയസംഘർഷണം.
ആയിരം വർണ്ണങ്ങളിലിന്നലെ വിടർന്നുനി-
ന്നാടിയമലരുകൾക്കിന്നെന്തു മനം മാറ്റം.
ഒരു കമ്പളത്തിലെ വർണ്ണശില്പങ്ങൾപോലെ
ഒരു മാതാവിന്നരുമക്കിടാങ്ങളെപ്പോലെ
ചിരിയും കളിയുമായ് നിന്നതാണിപ്പൂവുകൾ
വിരിയും സൗഹൃദത്തിൻ വിസ്മയങ്ങളായെന്നും.
ആരുടെ കിരാതത്വമീമഹാപാപത്തിൻെറ

തേരുകളുരുട്ടി വന്നിവിടെ വിഷം തുപ്പി
ചതിയാണെല്ലാം സ്വാർത്ഥലാഭത്തിന്നൊരു കൂട്ടം
ഗതകാലത്തിൻ താളിയോലകൾ പരതുന്നു.
നിറവും തരങ്ങളും പറഞ്ഞുമനസ്സിൻെറ
നിലതെറ്റിക്കുവോരെ ദൂരെനിർത്തുവിൻ നിങ്ങൾ.

തെച്ചിയും മന്ദാരവും ചെമ്പനീർപൂവും നറും
പിച്ചിയുമെല്ലാമെന്നും നാടിൻെറ സൗഭാഗ്യങ്ങൾ.
കുന്നിലും കുളത്തിലും മൺചട്ടിയിലും ദൂരെ
നന്ദനോദ്യാനത്തിലും നിന്നാലും പൂക്കൾ പൂക്കൾ.
മക്കളേ സ്നേഹോജ്ജ്വലമാതൃകകളേ നിങ്ങ-
ളൊക്കെയും പ്രകൃതിതൻ വരദാനങ്ങളല്ലോ.
ഉണരൂ നേരിൻ കഥയറിഞ്ഞു നിങ്ങളെല്ലാം
ഒരുമയോടെ നിന്നുവെളിച്ചം പകരേണ്ടോർ
നിറവും തരങ്ങളും നിങ്ങളെ നിങ്ങളായി
നിറുത്തട്ടതിനെന്തീപകയും വിദ്വേഷവും
തൊടിയിലാരും കാണാമൂലയിൽ വളരുന്ന
ചെടിയിൽ വിടരുന്ന പൂക്കളും പൂക്കളല്ലോ.
വേണ്ട വേർതിരിക്കലും അതിൻെറ പേരിൽ പിന്നെ
പാണ്ഡവദുര്യോധന സംഗരങ്ങളും പാരിൽ.

ജീവിതം വലുതായി കാണുവിൻ ആകാശം പോൽ
കേവലം മനസ്സിൻെറ സീമകൾ വിടരട്ടെ.
മലയും പുഴകളും കടലും മരുഭൂമി–
തലവും ഒന്നിൻ രൂപഭേദങ്ങളറിഞ്ഞാലും
നിങ്ങൾക്കുതാരങ്ങളുമുറ്റവരെന്നബോധം
തിങ്ങിന സൗഹാർദ്ദവും സ്നേഹവും വളർത്തട്ടെ.
നാളെയീനാടും നവജാതരും നിങ്ങൾക്കായി
വീരഗാഥകൾ പാടും പൂക്കാലം വിളിക്കുന്നു.

# പുതിയപുസ്തകങ്ങൾ



## ആധുനിക സോഷ്യലിസ്റ്റ് കവിത

**ഈ** കവിതാസമാഹാരം പ്രശസ്ത കവി സച്ചിദാനന്ദൻ എഡിററ് ചെയ്തിരിക്കുന്നു. അദ്ദേഹം എഴുതിയ കുറിപ്പ് ഇങ്ങനെ അവസാനിക്കുന്നു: ''.... പ്രസാധകർ നിർദ്ദേശിച്ച സ്ഥലപരിമിതിയിലൊതുക്കി ജനകീയ സാഹിത്യകാരന്മാരുടെ അഖിലേന്ത്യാ കൺവെൻഷനു മുന്നോടിയായി തയ്യാറാക്കിയതാണ് ഈ സമാഹാരം. പ്രതിജ്ഞാബദ്ധ കവിതയുടെ രാഷ്ട്രീയ സൗന്ദര്യാത്മക മാനങ്ങളെ അല്പമെങ്കിലും ഈ സമാഹാരം പ്രതിഫലിപ്പിക്കുന്നുണ്ടെങ്കിൽ സമ്പാദകൻെറയും പ്രസാധകരുടെയും പരിശ്രമം വിഫലമായിട്ടില്ല.'' നവീന സോഷ്യലിസ്ററ് കവിതയുടെ പ്രാതിനിധ്യ സ്വഭാവമുള്ള ഒരു കവിതാസമാഹാരം ഇപ്പോൾ മാത്രമാണ് മലയാളത്തിൽ പ്രസിദ്ധീകരിക്കപ്പെടുന്നത് എന്ന് പ്രസാധകരും അവകാശപ്പെടുന്നു. ലോക കവികളും ഇന്ത്യൻ കവികളും ഈ സമാഹാരത്തിൽ പങ്കെടുക്കുന്നു— ലാങ്സ്ററൺ ഹ്യൂഗ്സ് മുതൽ സാവിത്രിരാജീവൻ വരെ.

ആധുനിക സോഷ്യലിസ്ററ് കവിത
എഡിറ്റർ: സച്ചിദാനന്ദൻ
പ്രസാ: ജനകീയ പ്രസിദ്ധീകരണ കേന്ദ്രം
കോഴിക്കോട്
വില: 45 രൂപ

## ഡോറിയൻ ഗ്രേയുടെ ചിത്രം

**ഓ**സ്കർ വൈൽഡിൻെറ ഡോറിയൻ ഗ്രേയുടെ ചിത്രത്തിൻെറ മലയാള പരിഭാഷ. ഇംഗ്ളീഷ് സാഹിത്യത്തിലെ ഈ അനശ്വരകൃതിയുടെ പരിഭാഷ നമ്മുടെ ഭാഷയിലെ വിവർത്തന ശാഖയ്ക്ക് ഒരു മുതൽക്കൂട്ടാണ്. തകഴിയാണ് ഈ പരിഭാഷ മലയാളികളുടെ മുമ്പിൽ അവതരിപ്പിക്കുന്നത് അദ്ദേഹം എഴുതുന്നു: ''... സാഹിത്യത്തിൻെറ ഒരു ദീർഘ




കാല പാരമ്പര്യത്തിന് ഇടക്കാലത്തുണ്ടായ ഹ്രസ്വമായ വിടവിനു ശേഷമുള്ള തുടർച്ചയെന്ന നിലയിൽ ഇത് കൂടുതൽ ശ്രദ്ധാർഹമാണെന്ന് എനിക്ക് തോന്നുന്നു. ഇത് മലയാള സാഹിത്യത്തിന് ഒരു കനത്ത സംഭാവനയാണ്; പരിഭാഷയ്ക്ക് ഒരു മാതൃകയും.'' വലിയ കൃതികളുടെ പരിഭാഷയ്ക്ക് ഇപ്പോൾ നമ്മുടെ എഴുത്തുകാർ മുതിരാറില്ല. പ്രസിദ്ധപ്പെടുത്താൻ പ്രസാധകന്മാർ തയ്യാറാകാറുമില്ല. ഇരുകൂട്ടരും ചേർന്ന് സാഹിത്യത്തെ ഇത്തിരിമണ്ണിൽ തളച്ചിടുന്നു.

ഈ ഗ്രന്ഥത്തിൻെറ പരിഭാഷകനായ കേണൽ എൻ.ബി. നായർ പ്രൊഫഷണൽ പരിഭാഷകനൊന്നുമല്ല. ഉന്നതമായ തൻെറ ഔദ്യോഗിക ജീവിതത്തിനുശേഷം ഒരു നല്ല കാര്യം നിർവഹിച്ചതാണ്. അദ്ദേഹം ആത്മാവുകൊണ്ടു സാഹിത്യത്തെ പ്രണയിക്കുന്നു. ഭാഷാസാഹിത്യചരിത്രകാരൻ ആർ.നാരായണപ്പണിക്കരുടെ പുത്രനും മഹാകവി കെ.സി. കേശവപിള്ളയുടെ പൗത്രനുമാണ് എൻ.ബി.നായർ. മൂലകൃതി വായിച്ച ഏതു മലയാളിക്കും പരിഭാഷയെ പ്രശംസിക്കാതിരിക്കാൻ വയ്യ. ഒന്നും ചോർന്നുപോയിട്ടില്ല; എല്ലാം തിളങ്ങിയിട്ടേയുള്ളൂ. ഭാഷാസ്നേഹിയായ കേണൽ തൻെറ കഴിവുകൾകൊണ്ട് മലയാള ഭാഷയെ ഇനിയും അനുഗ്രഹിച്ചെങ്കിൽ തകഴി അഭിപ്രായപ്പെട്ടതുപോലെ ആ പഴയ പാരമ്പര്യത്തിൻെറ പുനർജന്മമായിരിക്കും.

ഡോറിയൻ ഗ്രേയുടെ ചിത്രം
പരിഭാഷ: കേണൽ എൻ.ബി നായർ
പ്രസാ: എൻ.ബി. നായർ
അനുഗ്രഹം
7, പി.റ്റി.പി. നഗർ
തിരുവനന്തപുരം–38
വിത: ജെയം ഇൻഫർമേഷൻ കറിയേഴ്സ്
പി.ബി.നമ്പർ 811
തിരുവനന്തപുരം–3
വില: 70 രൂപ




## സംവിധായക സങ്കല്പം

**നാ**ടകം എന്താണെന്നന്വേഷിക്കാൻവേണ്ടി ജീവിതം സമർപ്പിച്ച ഒരു നാടകാചാര്യനായിരുന്നു ജി.ശങ്കരപ്പിള്ള. ആളുകളെ കോൺഗ്രസ്സാക്കുന്നതിനും കമ്മ്യൂണിസ്ററാക്കുന്നതിനും അമ്പലപ്പറമ്പുകളെ ചിരിപ്പിക്കുന്നതിനും ഉപയോഗിച്ച നാടകത്തെ യഥാർത്ഥ നാടകവൃത്തത്തിലേക്കു തിരിച്ചുകൊണ്ടുപോകാൻ ശങ്കരപ്പിള്ള തൻെറ ജീവിതം സമർപ്പിച്ചു. അദ്ദേഹം സ്ഥാപിച്ചെടുത്ത വഴിയാണ് നാടകത്തിൻെറ വഴി. ഈ പുസ്തകത്തിൽ ജി.ശങ്കരപ്പിള്ള എന്ന നാടകകൃത്തല്ല സംവിധായകനാണ് നമ്മോട് സംസാരിക്കുന്നത്. അദ്ദേഹത്തിൻേറതല്ലാത്ത നാടകങ്ങൾ സംവിധാനം ചെയ്യേണ്ടിവന്നപ്പോൾ, അവ അരങ്ങിൽ വ്യാഖ്യാനിക്കേണ്ടി വന്നപ്പോൾ ഉണ്ടായ അനുഭവങ്ങൾ വിവരിക്കുന്നു. നാടകസംവിധായകനായ ശങ്കരപ്പിള്ളയുടെ ആത്മകഥയിലെ ഒരദ്ധ്യായമായി ഈ പുസ്തകത്തെ കണക്കാക്കാം.

സംവിധായക സങ്കല്പം
ഗ്രന്ഥ: ജി.ശങ്കരപ്പിള്ള
പ്രസാ: ഡി.സി.ബുക്സ്
വില: 12 രൂപ

---

(28 –ാം പേജിൽ നിന്നും തുടർച്ച)

കടക്കുകയും ചെയ്യാം.''

എനിക്കുവല്ലാത്ത ഭയവും ശ്വാസംമുട്ടലും തോന്നിത്തുടങ്ങിയിരുന്നു. ഞാൻ ഗുഹാമുഖത്തേക്കു തന്നെ തിരിച്ചു നടന്നു.

ഗുഹാമുഖത്തുനിന്ന് താഴേക്കു നോക്കുമ്പോൾ പൂത്തുലഞ്ഞ ജീവിതത്തിൻെറ താഴ്വരയാണ്. ഗുഹയ്ക്കുള്ളിലൂടെ നൂണുകടക്കുമ്പോഴാകട്ടെ ജന്മങ്ങളൊടുങ്ങുന്ന ഇരുട്ടും. ആ തിരിച്ചറിവിൻെറ വിഹ്വലതയിൽ യാത്ര പുറപ്പെടുമ്പോഴുണ്ടായിരുന്ന അനാഥത്വം വിട്ടുപോവുകയും ജീവിതത്തോട് അടക്കാനാവാത്ത ഒരഭിനിവേശം മനസ്സിൽ നിറയുകയും ചെയ്തു.

ഗുഹയിൽ നിന്ന് വീണ്ടും കണ്ണൻ വിളിച്ചപ്പോൾ ഗുഹാമുഖത്തുനിന്നു ഞാൻ വിളിച്ചു പറഞ്ഞു:

''ഇല്ല. ഞാനില്ല. എനിക്കീ മണ്ണിൽ ജീവിച്ചുമതിയായിട്ടില്ല. കവികളുടേയും കവിതയുടേയും ഈ മണ്ണിൽ ഇനിയുമെനിക്ക് ജനിക്കണം. വരും ജന്മങ്ങളിലും ഈ മണ്ണിൻെറ ജീവിതസ്വപ്നങ്ങളിലൂടെ തീർത്ഥാടനം നടത്തണം.''

ചിരിച്ചുകൊണ്ട് കണ്ണൻ തിരിച്ചുവന്നു. പിന്നെ ഞങ്ങൾ സായന്തനത്തിൻെറ സിന്ദൂരം പടർന്നു തുടങ്ങിയ താഴ്വരയുടെ ജീവിതോത്സവത്തിലേക്കിറങ്ങി നടന്നു.







# സാഹിത്യവാരഫലം

**സാ**ദത്ത് ഹസൻ മന്തോയുടെ രണ്ടാമത്തെ കഥാസമാഹാരഗ്രന്ഥമായ ''Partition: Sketches and Stories'' ഞാൻ വാങ്ങിവച്ചിട്ട് മാസങ്ങളേറെയായി. സൗകര്യംപോലെ വായിക്കാമെന്നു തീരുമാനിച്ചിരിക്കുമ്പോഴാണ് ഡൊം മൊറെസിൻെറ ഒരു നിരൂപണം 'Gentleman' മാസികയിൽ വായിക്കാനിടയായത്. ''Dom Moraes Chooses Saadat Hasan Manto's 'Partition' as his literary choice of the month'' എന്ന പത്രാധിപക്കുറിപ്പിൻെറ താഴെ അച്ചടിച്ച ആ നിരൂപണം ഉത്സാഹപ്രകർഷത്തോടെ വായിച്ചു. ''I have not read a more impressive book this month than 'Partition: Sketches and Stories' by Saadat Hasan Manto'' എന്ന അദ്ദേഹത്തിൻെറ ആദ്യത്തെ വാക്യംതന്നെ എന്നെ വൈഷമ്യത്തിലേക്കു കൊണ്ടുചെന്നു. അതുവരെയും പുസ്തകം വായിച്ചില്ലല്ലോ എന്നത് വിചാരിച്ചിട്ടുണ്ടായ വൈഷമ്യം. റെവ്യൂ താഴെവച്ചു. പുസ്തകമെടുത്ത് മനസ്സിരുത്തി വായിച്ചു. 1947–ലെ കൂട്ടക്കൊലപാതകങ്ങളെ പ്രതിപാദ്യവിഷയമാക്കി രചിച്ച ഇതിലെ ബാഹ്യരേഖാചിത്രങ്ങളും കഥകളും വായനക്കാരെ പ്രക്ഷുബ്ധരാക്കുന്നതേയുള്ളൂ, കലയുടെ ആഹ്ളാദം അവർക്കു പ്രദാനം ചെയ്യുന്നില്ല എന്ന സത്യത്തിലേക്കു ഞാൻ ചെല്ലുകയും ചെയ്തു. ഭാവനയുടെ സന്തതികളല്ല ഈ രചനകൾ. വിഭജനത്തിൻെറ ഫലമായ കൊലപാതകങ്ങളും ബലാൽകാരസംഭോഗങ്ങളും കണ്ടിട്ടു ജനിച്ച ക്ഷോഭത്തിൻെറ ജേണലിസ്ററിക്കായ ആവിഷ്കാരം മാത്രമാണ് ഇത്. പുരുഷനിൽ വിശ്വാസമർപ്പിച്ച് സ്ത്രീ അയാളെ വിവാഹം കഴിക്കുന്നു. അയാളാകട്ടെ അവളെ വേശ്യാലയത്തിലേക്ക് അയയ്ക്കാൻ ശ്രമിക്കുന്നു. അതറിഞ്ഞ് അവൾ രക്ഷപ്പെടുന്നു. മുസ്ലിമിൻെറ മകളെ ഹിന്ദുക്കൾ ബലാത്സംഗം ചെയ്തു കൊന്നപ്പോൾ അയാൾ ഒരുഹിന്ദുവിൻെറ മകളെ ധർഷണംചെയ്തു നിഗ്രഹിക്കുന്നു. ''Bimla, my daughter, Bimla'' എന്നു ഹിന്ദു നിലവിളിച്ചുകൊണ്ട് മകളുടെ മൃതദേഹത്തിലേക്കു നോക്കുന്നു. ഇങ്ങനെ രണ്ടു കഥകൾ. മൂന്നാമത്തെ കഥയിൽ രുക്മ ഭർത്താവായ ഗിരിധരിയെ കമ്പി കഴുത്തിൽ ചുററിക്കെട്ടി ശ്വാസംമുട്ടിച്ചു കൊല്ലുന്നതായി പ്രസ്താവം. മൃതദേഹത്തിൻെറ അടുത്തുകിടന്നു രുക്മയും വേറൊരുത്തനും ലൈംഗികവേഴ്ച നടത്തുന്നു. അയാളെ അതുപോലെ കൊല്ലാൻ ശ്രമിച്ചപ്പോൾ അയാൾ പ്രതികാരം നിർവഹിക്കുന്നു. തന്നെ കൊല്ലാൻ ശ്രമിച്ച രുക്മയെ ചന്തിയിൽ പിടിച്ചുപൊക്കി ജന്നലിൽക്കൂടി താഴെയിട്ടാണ് കൊലപാതകം നടത്തുക. എന്നിട്ട് അവളുടെ കാമുകനെ അയാൾ കുത്തിക്കൊല്ലുന്നു. [കൊലപാതകം നടത്തുമ്പോഴും കാമോദ്ദീപകമായ അവയവത്തെ സ്പർശിക്കാതിരിക്കാൻ കൊലപാതകിക്കും മന്തോക്കും കഴിയുന്നില്ല. അതുകൊണ്ടാണല്ലോ നിതംബത്തിൽത്തന്നെ പിടിച്ചുപൊക്കുന്നത്.]

മന്തോയുടെ ബാഹ്യരേഖാചിത്രങ്ങളും ഇതുപോലെ ജുഗുപ്സാവഹങ്ങളാണ്. ഹിന്ദുക്കൾ ഒരുത്തനെ കശാപ്പുചെയ്യാനായി പിടികൂടി. താൻ ഹിന്ദുവാണെന്നും വേദങ്ങൾ ഹൃദിസ്ഥങ്ങളാക്കിയിട്ടുണ്ടെന്നും അയാൾ പറഞ്ഞു. ഹിന്ദുക്കളുണ്ടോ അയാളെ വിടുന്നു. ''ട്രൗസേഴ്സ് താഴ്ത്ത്'' എന്നായി അവർ. താഴ്ത്തി. താഴ്ത്തിക്കഴിഞ്ഞപ്പോൾ ''കൊല്ലവനെ, കൊല്ലവനെ'' എന്ന വിളിയായി. ''ഞാൻ നിങ്ങളുടെ സഹോദരനാണ്. ഭഗവാൻ സത്യമായിട്ടു പറയുന്നു സഹോദരനാണ് ഞാൻ.'' ''അപ്പോൾ സുന്നത്തോ?'' എന്നു ചോദ്യം. താൻ കടന്നുവന്ന പ്രദേശം ശത്രുക്കളുടേതായിരുന്നു; അതുകൊണ്ട് മുൻകരുതലെന്ന വിധത്തിൽ ഒരുതെററു ചെയ്യേണ്ടതായി വന്നു എന്ന് അയാൾ അറിയിച്ചു. തെററു മാററാൻ ഹിന്ദുക്കൾ ആജ്ഞാപിച്ചു. അതോടൊപ്പം ആ പാവവും മാററപ്പെട്ടു. ജന്മവാസനയോടു ബന്ധപ്പെട്ട മൃഗീയവികാരങ്ങളെ അതേരീതിയിൽ ചിത്രീകരിക്കുന്ന ഇത്തരം കഥകൾ, ബാഹ്യരേഖാചിത്രങ്ങൾ ക്രിമിനലുകളെ നമ്മുടെ മുൻപിൽ കൊണ്ടുവരുന്നുണ്ടെങ്കിലും കലയുടെ തലത്തിൽ അവയ്ക്കു നിലനില്പില്ല. മന്തോ റഷ്യൻ സാഹിത്യകാരനായ ഗൊഗൊലിനു തുല്യനാണെന്ന് അനിതാദേശായിയും അദ്ദേഹം ഒരു master story teller ആണെന്നു ഖുശ്വന്ത് സിങ്ങും പറയുന്നു. വിവരമുള്ള ഡൊം മൊറെസ് പോലും അത്യുക്തിയിൽ മുഴുകിയിരിക്കുകയാണല്ലോ. അതുകൊണ്ട് അവരുടെ രണ്ടുപേരുടെയും അഭിപ്രായങ്ങളെ ശഷ്പതുല്യം പരിഗണിച്ചാൽ മതി നമ്മൾ.

**വേശ്യയുടെ ശൃംഗാരം പോലെ അതിവിനയം അസഹനീയമാണ്.**



സാദത്ത് ഹസൻ മന്റോ

**...സ്ത്രീസമത്വത്തിനു വേണ്ടി ഇറങ്ങുന്നവർ ആദ്യം സ്ത്രീകളായിരിക്കണം. രണ്ടാമതേ പ്രവർത്തന മണ്ഡലം വരുന്നുള്ളൂ. കാരണമുണ്ട്. സ്ത്രീയാണ് സ്ത്രീസമത്വവാദത്തെക്കാൾ വലിയ സത്യം...**

## ചോദ്യം, ഉത്തരം

"അതിവിനയം കാണിക്കുന്ന ആളുകളെക്കുറിച്ച് എന്തു പറയുന്നു?"

"വേശ്യയുടെ ശൃംഗാരംപോലെ അതിവിനയം അസഹനീയമാണ്."

"സ്ത്രീസമത്വവാദത്തെക്കുറിച്ച് എന്തുപറയുന്നു?"

"നൂറിനു നൂറും യോജിക്കുന്നു. പക്ഷേ, സ്ത്രീസമത്വത്തിനുവേണ്ടി ഇറങ്ങുന്നവർ ആദ്യം സ്ത്രീകളായിരിക്കണം. രണ്ടാമതേ പ്രവർത്തന മണ്ഡലം വരുന്നുള്ളൂ. കാരണമുണ്ട്. സ്ത്രീയാണ് സ്ത്രീസമത്വവാദത്തെക്കാൾ വലിയ സത്യം. എനിക്കു പരിചയമുള്ള പലരും സ്ത്രീത്വത്തിന് പ്രാഥമികത്വം നല്കുന്നില്ല."

"പുരുഷൻ ഊഹിക്കുന്നു. സ്ത്രീയും ഊഹങ്ങളിൽ മുഴുകുന്നു. ആരുടെ അഭ്യൂഹങ്ങളാണു ശരി?"

"പുരുഷന്മാരുടെ അഭ്യൂഹങ്ങൾ എപ്പോഴും തെററ്. സ്ത്രീകളുടെ അഭ്യൂഹങ്ങൾ ഒരിക്കലും തെററിപ്പോകാറില്ല; വിശേഷിച്ചും ഭർത്താക്കന്മാരുടെ വ്യഭിചാരത്തെക്കുറിച്ച്."

"കറുപ്പിനാണു സൗന്ദര്യമെന്നു നിങ്ങൾ പ്രചരിപ്പിക്കുന്നതു നിങ്ങൾ കറുത്തവനായതുകൊണ്ടല്ലേ?"

"അല്ല. വിനി മണ്ടേലയുടെ ചെറുപ്പകാലത്തെ ചിത്രം നോക്കുക. അവർക്കുള്ള സൗന്ദര്യം വേറെ ഏതു വെളുത്ത സ്ത്രീക്കുണ്ട്?"

"ജെലസി കൂടുതൽ പുരുഷന്മാർക്കല്ലേ?"

"അതെയോ? ഭർത്താവിനു സുന്ദരിയെ പരിചയപ്പെടുത്തിക്കൊടുക്കും ഭാര്യ. അവളുമായി ദൃഢബന്ധം വരത്തക്കവിധത്തിൽ സന്ദർഭങ്ങളൊരുക്കും. പക്ഷേ, ബന്ധത്തിനു ദാർഢ്യം വരുമെന്നു കണ്ടാൽ ഭാര്യതന്നെ ബഹളംകൂട്ടി ബന്ധത്തിന് അറുതിവരുത്തും."

"ഇവിടെ [സ്ഥലപ്പേരു ഞാൻ—സാഹിത്യവാരഫലക്കാരൻ—വിട്ടുകളയുന്നു]സാഹിത്യവാരഫലം വായിക്കുന്ന പതിനാറായിരത്തെട്ടു സുന്ദരികൾ നിങ്ങളെ കാണാൻ ആഗ്രഹിക്കുന്നു. അവരെ അങ്ങോട്ട് അയയ്ക്കട്ടോ?"

"വയസ്സുകാലം സുഹൃത്തേ. അത്രയുംപേരെ അയയ്ക്കണ്ട. പതിനാറായിരത്തിയേഴുപേരെ അയച്ചാൽ മതി."

"പല്ലെല്ലാം വായിലുണ്ടോ?"

"സാഹിത്യവാരഫലം 22 കൊല്ലമായി എഴുതിയിട്ടും 32 പല്ലുകളുമുണ്ട്."

"ഫിലിപ്പ് ലാർക്കിന്റെ കവിതയെങ്ങനെ?"

"Dull and insipid."

## ഇങ്ങനെയും ഒരുകഥ!

"ഇങ്ങനെയും ഒരാൾ" എന്നു ശ്രീ. വെട്ടൂർ രാമൻനായരുടെ ചെറുകഥ മാതൃഭൂമി ആഴ്ചപ്പതിപ്പിൽ. 'ഇങ്ങനെയും ഒരുകഥ!' എന്നു സാഹിത്യവാരഫലക്കാരൻ. ഈ "സ്ട്രോങ് വേഡ്സി"ന് എന്തു നീതിമത്കരണമെന്നാണു ചോദ്യമെങ്കിൽ കഥതന്നെ വായിക്കണമെന്ന് ഉത്തരം. ഏതു കഥയുടെയും ചുരുക്കം നല്കി അതിനെ പരിഹാസ്യമാക്കാം. എങ്കിലും സംക്ഷേപിക്കാനല്ലേ കഴിയൂ പററിയെഴുത്തുകാർക്ക്.

ഒരതിരുതർക്കം അനുരഞ്ജനത്തിലെത്തിക്കണമെന്നു സതീശനോട് ജോസ് ആവശ്യപ്പെട്ടു. അതിനു പണിക്കരുചേട്ടനാണ് പററിയ ആളെന്നു കണ്ട് സതീശൻ ജോസിനെയും കൂട്ടി അദ്ദേഹത്തിന്റെ വീട്ടിലേക്കു പോയി. പണിക്കരുചേട്ടൻ ത്യാഗോജ്ജ്വലമായ ജീവിതത്തിനുശേഷം ദാരിദ്ര്യത്തിൽ കഴിയുന്നു. സതീശന്റെ അപേക്ഷയെ മാനിച്ച് വേണ്ടവരെ കാണാൻ അദ്ദേഹം വീട്ടിൽനിന്നിറങ്ങുമ്പോൾ വെട്ടൂരിന്റെ കഥ പരിസമാപ്തിയിൽ എത്തുന്നു.

അനുരഞ്ജനത്തിന്റെ കാര്യം ആദ്യമൊന്നു സൂചിപ്പിച്ചിട്ട് കഥാകാരൻ പണിക്കരുചേട്ടന്റെ സ്വഭാവമഹിമയിലേക്കും ദാരിദ്ര്യത്തിലേക്കും മററും കടക്കുന്നു. പല്പൊടി വില്ക്കാൻ വരുന്ന തെരുവുകച്ചവടക്കാരൻ കൈലേസെടുത്തു പാമ്പിന്റെ ആകൃതിയിൽ വളച്ചുവച്ചിട്ട് 'ഇതാ മാജിക് കാണിക്കാൻ പോകുന്നു' എന്നു പറയും. എന്നിട്ട് അരമണിക്കൂർനേരം പലതും പ്രസംഗിച്ചിട്ട് പല്ലുരോഗങ്ങളിലേക്കു കടക്കും. മാജിക് കാണാൻ അക്ഷമരായി നില്ക്കുകയാണ് കാഴ്ചക്കാർ. അവരെ വകവയ്ക്കാതെ വില്പനക്കാരൻ പതുക്കെ പല്പൊടിയിലേക്കു വാക്കുകൾ കൊണ്ടുവരും. അതുപോലെ അനുരഞ്ജനം എങ്ങനെ സംഭവിക്കുമെന്ന് അറിയാൻ ഉത്കണ്ഠയോടെ ഇരിക്കുന്ന വായനക്കാർക്ക് അതിനെക്കുറിച്ച് ഒന്നുമറിയാൻ കഴിയുന്നില്ല. പണിക്കരുചേട്ടന്റെ വീടന്വേഷിച്ചു നടക്കൽ, വീടു കണ്ടുപിടിക്കൽ, ഖദർത്തോർത്തു മാത്രമുടുത്ത് ഉടുപ്പു ചിരട്ടക്കനലിട്ട ഇസ്തിരിപ്പെട്ടികൊണ്ടു തേക്കുന്ന പണിക്കരുചേട്ടനെ ദർശിക്കൽ ഇങ്ങനെ വിശദാംശങ്ങൾ ഒന്നിനുമേലെ ഒന്നായി അടുക്കിവയ്ക്കുന്നു കഥാകാരൻ. അവ പ്രമേയത്തിനു സ്പഷ്ടത നല്കുന്നില്ല. 'വിഷൻ' എന്നൊന്നുണ്ടെങ്കിൽ അതിനെ പ്രകാശിപ്പിക്കുന്നില്ല. അർത്ഥം ഉണ്ടെങ്കിൽ അതു വ്യക്തമാക്കുന്നില്ല. വെട്ടൂർ രാമൻനായർ കോട്ടയത്തുനിന്നു തിരുവനന്തപുരത്തേക്കു തിരിച്ചാൽ മൂന്നുമണിക്കൂർകൊണ്ട് തമ്പാനൂർ തീവണ്ടിയാപ്പീസിലെത്തും. പക്ഷേ, അദ്ദേഹത്തിന്റെ കഥ ഒരിടത്തുമെത്തുന്നില്ല. അത് അനവരതം സഞ്ചരിച്ചുകൊണ്ടിരിക്കുന്നു. പണിക്കരുചേട്ടനു കാറുവിളിച്ചു കൊടുക്കാം. അതിനു മുൻപ് ഡ്രൈവറോടു കൂലിയെക്കുറിച്ചു തർക്കിക്കാം. കയറുമ്പോൾ ഡോർ വലിച്ചടയ്ക്കാം. അതിന്റെ ഇടയിൽപ്പെട്ട് പണിക്കരുചേട്ടന്റെ വിരലു മുറിയാം. അദ്ദേഹത്തെ ആശുപത്രിയിൽ കൊണ്ടുപോയി മുറിവു ഡ്രെസ്സ് ചെയ്യിക്കാം. അങ്ങനെ എന്തെല്ലാം! കഥാകാരൻ എന്തേ അതൊക്കെ വർണ്ണിക്കാത്തത്? ജീവിതത്തെക്കുറിച്ച് ഒരവബോധവും പ്രദർശിപ്പിക്കാത്ത ഇത്തരം രചനകൾകൊണ്ട് എന്തു പ്രയോജനം? വെട്ടൂർ രാമൻനായർ പടിഞ്ഞാറൻ കഥകൾ വായിക്കണമെന്നില്ല. ഉറൂബിന്റെയും ബഷീറിന്റെയും ചെറുകഥകൾ വായിച്ചാൽ മതി. താനെഴുതിയത് കലയുടെ മണ്ഡലത്തിൽ ചെന്നില്ല എന്നു ഗ്രഹിക്കും അദ്ദേഹം.

☆ ☆ ☆

എന്റെ ഗുരുനാഥന്മാരിൽ ഞാൻ ഏററവും ബഹുമാനിക്കുന്നത് ....പ്പിള്ളസ്സാറിനെയാണ്. അദ്ദേഹം ഡി.ഇ.ഒ ആയി പെൻഷൻപററി. അന്തരിച്ചുപോവുകയും ചെയ്തു. സാറിനെ ചിലർ അതിരുതർക്കം തീർക്കാൻ വിളിച്ചുകൊണ്ടുപോകും. ഒരുത്തൻ ഒരു ഭവനം കൈയേറിയപ്പോൾ അതിന്റെ ശരിയായ ഉടമസ്ഥൻ സാറിനെ തർക്കം തീർക്കാൻ വിളിച്ചുകൊണ്ടുപോയി. കൈയേററക്കാരൻ സാറിനെ ആദ്യമേ കണ്ടിട്ടു പറഞ്ഞു:– "സാറേ ഞാൻ നിരപരാധിയാണ്." ഉടനെ സാറ് മറുപടി പറഞ്ഞു."ഓഹോ നെരയും പുരയും കൈക്കലാക്കി എന്നു മാത്രമല്ല ആധിയുമുണ്ട് അല്ലേ?"

സാറ് സഞ്ചാരപ്രിയനാണ്. അതുകൊണ്ട് ഒരിക്കലും വീട്ടിൽ കാണില്ല. ഒരുദിവസം സാറിന്റെ ഭാര്യയുടെ ചേച്ചി പറഞ്ഞു:– "ഇയാളെ ഒരുസമയത്തും ഇവിടെ കാണുന്നില്ല. കെട്ടിയിടേണ്ടതാണ്." ഇതു കേട്ട സാറ് ഉടനെ ഭാര്യയെ വിളിച്ചു പറയുകയായി:– "സരോജം ഓടിവാ. നിന്റെ ചേച്ചി എന്നെ കെട്ടാൻ പോകുന്നു."

സാഹിത്യവാരഫലത്തിൽ ഇതിനൊക്കെ എന്തു പ്രസക്തിയെന്നു പലരും ചോദിച്ചേക്കും. ചോദ്യം ശരിയാണ്. വെട്ടൂരിന്റെ ചെറുകഥയിലെ അതിരുതർക്കം എന്റെ ഗുരുനാഥന്റെ നേരമ്പോക്കുകളിലേക്ക് എന്നെ നയിച്ചെന്നേയുള്ളൂ. എനിക്കു നാലക്ഷരം പറഞ്ഞുതന്ന അദ്ദേഹത്തെ ഞാൻ ഒന്നു ഓർമ്മിച്ചുവെന്നേയുള്ളൂ. ഗുരുനാഥനെയും അച്ഛനെയും ഈശ്വരനെയും കാലുമടക്കി അടിക്കുന്ന ഇക്കാലത്ത് ഗുരുഭക്തിയുള്ളവൻ പുച്ഛരിക്കപ്പെടുമെന്നറിയാതെയല്ല ഞാനിത് എഴുതിയത്.

## അന്വേഷണം

"കഥയുടെ നേത്രമേ എന്നെ പ്രതിഫലിപ്പിക്കൂ. നീ മാത്രമേ എന്നെ അറിയുന്നുള്ളൂ. അന്തരീക്ഷത്തിന്റെ നീലിമേ, എന്റെ ആഖ്യാനംകൊണ്ടു സമതലത്തിലേക്ക് അവരോഹണം ചെയ്യൂ. ആഖ്യാനമേ, സഹതാപത്തിന്റെ സംഗീതമേ ഞങ്ങളോടു ക്ഷമിക്കൂ. കഥയേ, അക്ഷരങ്ങൾക്കു പ്രകമ്പനം നല്കൂ." ഓസ്ട്രിയൻ സാഹിത്യകാരനായ പേററർ ഹൻഡ്കെയുടെ (Peter Handke) 'Repetition' എന്ന അത്യുജ്ജ്വലമായ നോവലിലുള്ളതാണിത്. വാക്കുകളിലൂടെ ആത്മതയെ അന്വേഷിക്കുകയാണ് നോവലിലെ പ്രധാനപ്പെട്ട കഥാപാത്രം.

ജീവിതത്തിന്റെ മഹാദ്ഭുതങ്ങളിൽനിന്നു മാറിനില്ക്കാതെ അവയിൽ വിലയംകൊണ്ട് ആത്മത തേടുന്ന വൊസ്സ് എന്ന കഥാപാത്രത്തെ ആ പേരുള്ള നോവലിൽ പാട്രിക് വൈററ് ചിത്രീകരിക്കുന്നു. വൈററിന്റെ നോവലുകൾ പാരായണയോഗ്യങ്ങളല്ല. പക്ഷേ, കഷായം കുടിക്കുന്നതുപോലെ 'Voss' വായിച്ചുതീർത്താൽ അന്വേഷണത്തിന്റെ ഉദാത്തസ്വഭാവം വ്യക്തമാകും.

ഹെസ്സെയുടെ എല്ലാ നോവലുകളും അന്വേഷണത്തെ കലാസുഭഗമായി ആലേഖനം ചെയ്യുന്നു; വിശേഷിച്ചും അദ്ദേഹത്തിന്റെ 'ഷ്ടെപൻ വൊൾഫ്' എന്ന നോവൽ. (Steppenwolf) ചലച്ചിത്രം, ടെലിഫോൺ, റേഡിയോ, വർത്തമാനപ്പത്രങ്ങൾ ഇവ പ്രതിനിധാനം ചെയ്യുന്ന സാങ്കേതികലോകം മനുഷ്യനെ ജീർണ്ണതയിലേക്കു കൊണ്ടുചെല്ലുന്നു എന്നു സ്ഥാപിച്ചിട്ട് ആധ്യാത്മികമൂല്യങ്ങളിലേക്കു പോകാൻ, അന്വേഷണം നടത്താൻ ഹെസ്സേ ആഹ്വാനം ചെയ്യുന്നു. ക്ളാസിക്കൽ സംഗീതത്തിലൂടെ ആധ്യാത്മികമൂല്യങ്ങളെ സാക്ഷാത്കരിക്കാമെന്നാണ് അദ്ദേഹത്തിന്റെ മതം. നോവലിലെ കഥാപാത്രമായ പാവ്‌ലോ വൈഷയിക സംഗീതത്തിന്റെ പ്രതിനിധിയാണ്. അത്തരം സംഗീതം—ക്ഷുദ്രങ്ങളായ ചലച്ചിത്രഗാനങ്ങൾ—ബഹുജനത്തെ രസിപ്പിക്കും. പക്ഷേ, മോററ്സാർട്ടിന്റെ (Mozart) ദിവ്യസംഗീതം ആധ്യാത്മികമൂല്യങ്ങൾ സാക്ഷാത്കരിക്കാൻ സഹായിക്കും. "One day I would learn how to laugh. Pablo was waiting for me, and Mozart too" എന്നു നോവലിന്റെ അവസാനം.

ഇങ്ങനെ എത്രയെത്ര മാസ്ററർപീസുകൾ അന്വേഷണമെന്ന പ്രക്രിയയുടെ ഔജ്ജ്വല്യത്തെ സ്ഫുടീകരിച്ച് അനുവാചകരെ കലയുടെ ഔന്നത്യത്തിലേക്കു നയിക്കുകയും അവർക്കു മാനസികമായ ഉയർച്ച ഉണ്ടാക്കുകയും ചെയ്യുന്നു.

ശ്രീ. ഗോപിക്കുട്ടന്റെ 'മകൾ' എന്ന ചെറുകഥ (കുങ്കുമം) നഷ്ടപ്പെട്ട മകളെക്കുറിച്ചുള്ള അന്വേഷണത്തെയാണ് പ്രതിപാദിക്കുന്നതെങ്കിലും വിശാലമായ അർത്ഥത്തിൽ അത് അജ്ഞാതവും അജ്ഞേയവുമായതിന്റെ അന്വേഷണമായി ഞാൻ കാണുന്നു. ജീവിതത്തിൽ പരാജയം സംഭവിച്ച ഒരു പെൺകുട്ടി അപ്രത്യക്ഷയാകുന്നു. അവളെ അന്വേഷിക്കുന്നു ദുഃഖമാർന്ന അച്ഛൻ. റീയലിസത്തിന്റെ തലത്തിൽ ഇത് അന്യൂനമെന്നു പറഞ്ഞുകൂടാ. എങ്കിലും നന്ന്. മകളെ കാണാതെ അച്ഛനും അയാളുടെ ഉപകർത്താവും ഹതാശയരായി നില്ക്കുമ്പോൾ മകളിൽക്കവിഞ്ഞ ഒരു സത്യത്തിലേക്ക് വായനക്കാരൻ ചെല്ലുകയായി.

## ചിരിക്കാതെന്തു ചെയ്യും?

ഇന്നു തിരഞ്ഞെടുപ്പു ദിവസമാണ്. കാലത്ത് പത്തരമണിക്ക് ഇതെഴുതുന്നു. ഈ സമയംവരെ എന്റെ വീട്ടിൽ ആരെങ്കിലും വരികയോ വോട്ടേഴ്സ് ലിസ്ററിലെ പേരും നമ്പരും കാണിക്കുന്ന തുണ്ടു തരികയോ ചെയ്തില്ല. കാര്യം അന്വേഷിച്ചു. ലിസ്ററിൽ എന്റെ പേരില്ല. വീട്ടിൽ രണ്ടുപേർക്കുകൂടി വോട്ടുണ്ട്. അവരും ലിസ്ററിലില്ല. തിടുക്കത്തിൽ അടുത്ത വീട്ടിൽ ചെന്നു. ഗൃഹനായകൻ പറഞ്ഞു:– "അയ്യോ എന്റെ പേരും എന്റെ വീട്ടിലുള്ളവരുടെ പേരുകളും ഇല്ല." അതിന്റെ അടുത്തുള്ള വേറൊരു വീട്ടിൽച്ചെന്നു. അവിടെയും സ്ഥിതി അതുതന്നെ. അവിടെ പ്രായപൂർത്തി ആയവർ ഏറെ. ലിസ്ററിൽ കടന്നുകൂടാൻ അവർക്കും ഭാഗ്യം സിദ്ധിച്ചില്ല. എന്നിട്ടും അധികാരി (പ്രധാനപ്പെട്ട ഉദ്യോഗസ്ഥൻ) പറഞ്ഞത് എല്ലാം perfect എന്നാണ്. ചിരിക്കാതെന്തു ചെയ്യും?

2. എനിക്കു Thomas Pynchon എന്ന അമേരിക്കക്കാരന്റെ നോവലുകൾ ഇഷ്ടമല്ല. വായിക്കാൻ വയ്യാത്ത, അസഹനീയങ്ങളായ രചനകളാണ് അവ. അദ്ദേഹത്തിന്റെ 'Vineland' എന്ന പുതിയ നോവൽ പ്രയാസപ്പെട്ടു വായിച്ചു. ഗുൻറർ ഗ്രാസ്സിന്റെ നോവലുകളെ അനുസ്മരിപ്പിക്കുന്ന രീതിയിൽ എഴുതപ്പെട്ട ഈ നോവൽ അമേരിക്കൻ സർക്കാർ ജനങ്ങളെ നിശ്ചേതനരാക്കി മാററുന്നതിനെ പരിഹസിക്കുന്നു. (Zoyd eyeballed himself in the mirror behind the bar, gave his hair a shake, turned, poised, then screaming ran empty—minded at the window

**പറയാനുള്ളത് നേരെയങ്ങു പറഞ്ഞ് സൗന്ദര്യം സൃഷ്ടിക്കുകയാണു വേണ്ടത്. അതിനു കഴിവില്ലാത്തവരാണ് ലാക്ഷണികതയെ ആശ്രയിക്കുന്നത്.**



ഹെസ്സെ




and went crashing through എന്ന വാക്യത്തിൽ ഗ്രാസ്സിൻെറ സ്വാധീനം.) എന്നിട്ടും സൽമാൻ റുഷ്ദി ഇദ്ദേഹത്തെ "one of America's greatest writers" എന്നു വാഴ്ത്തുന്നു. ചിരിക്കാതെന്തു ചെയ്യും?

3. മോപസാങ്ങിൻെറ Useless Beauty എന്ന ചേതോഹരമായ കഥയിൽ പലതിൻെറയും ദ്വന്ദ്വഭാവത്തെക്കുറിച്ച് പറഞ്ഞിട്ടുണ്ട്. ഭക്ഷണം ഉള്ളിലേക്കു കൊണ്ടുപോകുന്ന വായ് ചിന്തയും ഭാഷണവും ലോകത്തിനു നല്കുന്നു. ശ്വാസകോശങ്ങളിലേക്കു വായുവിനെ കൊണ്ടുപോകുന്ന മൂക്ക് പരിമളങ്ങളെ തലച്ചോറിൽ എത്തിക്കുന്നു. മററുള്ളവർക്കു ഉള്ളിലുള്ളതു പകർന്നുകൊടുക്കാൻ സഹായിക്കുന്ന കാത് സംഗീതം ശ്രവിക്കുന്നു. മോപസാങ് പറയാത്തതും നമുക്കു പറയാം. ചിന്ത, ലോകത്തു പ്രസരിപ്പിക്കുന്ന വായ് തെറിവാക്കുകൾ വിസർജ്ജിക്കുന്നു. സൗരഭ്യം ഉൾക്കൊള്ളുന്ന മൂക്ക് പൂതിഗന്ധവും ഉൾക്കൊള്ളുന്നു. 'സോജ്ഞാരാജകുമാരീ' എന്ന ഗാനം കേൾക്കുന്ന കാതുതന്നെയാണ് പൂരപ്പാട്ടും കേൾക്കുന്നത്. ഈ ദ്വന്ദ്വഭാവം സാർവ്വലൗകികവും സാർവകാലികവും സാർവജനീനവുമാണ്. സത്യമിതായിരുന്നിട്ടും The Economist വാരിക "Loving and Killing in India" എന്ന ലേഖനത്തിൽ അതു ഇന്ത്യയിലെ സവിശേഷത മാത്രമാണെന്നു പറഞ്ഞിരിക്കുന്നു. രാജീവ് ഗാന്ധിയുടെ കാലിൽ തൊട്ടുകൊണ്ട് ഒരുത്തി ബോംബിൻെറ സ്വിച്ച് അമർത്തുന്നു. ഇത് എഴുതിയിട്ട് ലേഖകൻ നേരേ അദ്വൈതസിദ്ധാന്തത്തിലേക്കു കടക്കുന്നു. ആ സിദ്ധാന്തത്തിനെതിരായി ചാർവാക മതമുള്ളത് ദ്വന്ദ്വഭാവത്തെയാണത്രേ കാണിക്കുന്നത്. സൈന്യത്തെ പിരിച്ചുവിടണമെന്നു ഗാന്ധിജി നിർദ്ദേശിച്ചെങ്കിലും ഇന്ത്യയ്ക്ക് വലിയ സൈന്യം ഉണ്ടുപോലും. ലൈംഗികകാര്യങ്ങളിൽ നിയന്ത്രണം വേണമെന്ന് ഗാന്ധിജി ചൂണ്ടിക്കാണിച്ച ഇന്ത്യയിൽ 'കാമശാസ്ത്രവും' 'അനംഗരംഗവും' ഉണ്ടായി. ഈ വൈരുദ്ധ്യം ഭാരതീയരുടെ സവിശേഷതയാണെന്നാണ് വാരികയുടെ അഭിപ്രായം. അതുകൊണ്ടാണത്രേ ഘാതിക രാജീവ്ഗാന്ധിയുടെ "പാദപദ്മം ഒരുകൈകൊണ്ടു തുടച്ചിട്ട്" മറേറക്കൈകൊണ്ട് ബോംബ് പൊട്ടിച്ചത്. ഈ ദ്വന്ദ്വഭാവം ഏതു രാജ്യത്താണ് ഇല്ലാത്തത്? ഇംഗ്ളണ്ടിലില്ലേ? അമേരിക്കയിൽ ഇല്ലേ? സാഹിത്യത്തിലേക്കു മാത്രം വരാം. ററി.എസ്. എൽയെററിനെയും എസ്രാ പൗണ്ടിനെയും നിന്ദിക്കുന്നു ഫിലിപ്പ് ലാർക്കിൻ. എൽയെററിനെ അതിശയിച്ച മഹാകവി വേറെയില്ലെന്നു വേറെ എത്രപേർ പറയുന്നു! ബഹിർഭാഗസ്ഥങ്ങളായ ചിന്തകളെ ഗഹനങ്ങളായ ചിന്തകളായി പ്രതിപാദിച്ച് ഭാരതീയരെ The Economist ആക്ഷേപിക്കുമ്പോൾ ചിരിക്കാതെന്തു ചെയ്യും?

## ലാക്ഷണികത

ലാക്ഷണികതയും പ്രതിരൂപാത്മകതയും വിഭിന്നങ്ങളാണ്. ദുഷ്ടതയെ രാക്ഷസനാക്കിയോ ധൈര്യത്തെ സിംഹമാക്കിയോ പ്രദർശിപ്പിച്ചാൽ അതു ലാക്ഷണികത. 'അതാ സിംഹം വരുന്നു' എന്ന് ഒരുത്തൻ പറയുകയും ശ്രോതാവ് അമ്പരന്നു നോക്കുകയും ചെയ്യുമ്പോൾ ധീരനായ രാമൻ വരുന്നതു കണ്ടാൽ ശ്രോതാവിൻെറ അമ്പരപ്പ് മാറും. സിംഹം എന്ന പദത്തിലൂടെ രാമനെക്കുറിച്ചുള്ള പ്രത്യഭിജ്ഞാനമുണ്ടായാൽ പിന്നെ ഒന്നുമില്ല. ആ പ്രക്രിയ അവിടെ അവസാനിച്ചു. പ്രതിരൂപാത്മകത അതല്ല. ശാരീരികവും മാനസികവും ആധ്യാത്മികവുമായ കാര്യങ്ങൾക്കുവേണ്ടി പ്രതിരൂപം ആവിർഭവിക്കുകയും അത് അനന്തങ്ങളായ അർത്ഥവിശേഷങ്ങൾക്കു കാരണമായിബ്ഭവിക്കുകയും ചെയ്യുമ്പോൾ അതിനെ പ്രതിരൂപാത്മകത അല്ലെങ്കിൽ സിംബലിസമെന്നു വിളിക്കുന്നു. ഇവിടെ മാനസികപ്രക്രിയയ്ക്ക് അവസാനമില്ല. ഈ പ്രക്രിയയുടെ അനവരതസ്വഭാവം ആഹ്ളാദജനകമായിത്തീരുന്നു. ഇതൊക്കെക്കൊണ്ടാണ് ലാക്ഷണികതയ്ക്കു കലയുമായി ഒരു ബന്ധവുമില്ലെന്ന് ഹേഗലും ക്രോചെയും വാട്സ്ളാഫ് ഹാവലും പറഞ്ഞത്. ശ്രീ. ശശിധരൻ ശ്രീപുരം ദേശാഭിമാനി വാരികയിലെഴുതിയ 'സ്വപ്നത്തെ മായ്ക്കുന്ന മഴത്തുള്ളികൾ' എന്ന ചെറുകഥ വിരസമായ ലാക്ഷണിക കഥയാണ്. ശവപ്പെട്ടി ഉണ്ടാക്കുന്നതിനെക്കുറിച്ചുള്ള കഥ ആ ശവപ്പെട്ടി ഏതോ ഒന്നിൻെറ 'ലാക്ഷണിക പ്രതിരൂപം'. എന്താണ് അതെന്നു ഗ്രഹിക്കാൻ തക്കവിധത്തിൽ സൂചകപദങ്ങൾ കഥയിൽ നല്കിയിട്ടുമില്ല ശശിധരൻ. പറയാനുള്ളത് നേരേയങ്ങു പറഞ്ഞ് സൗന്ദര്യം സൃഷ്ടിക്കുകയാണ് വേണ്ടത്. അതിനു കഴിവില്ലാത്തവരാണ് ലാക്ഷണികതയെ ആശ്രയിക്കുന്നത്.

## ചങ്ങമ്പുഴ

ജീനിയസ്സുകളെസ്സംബന്ധിച്ച് പല കഥകളും അവരുടെ ജീവിതകാലത്തുതന്നെ പ്രചരിക്കും. ധിഷണയുടെ സ്ഫുലിംഗങ്ങളുള്ള പല പ്രസ്താവങ്ങളും അവർ നടത്തിയതായി പത്രങ്ങളിൽ വരും. ആ കഥകളും പ്രസ്താവങ്ങളും യഥാക്രമം അവരോടു ബന്ധപ്പെട്ടതായിരിക്കില്ല; അവർ നിർവഹിച്ചതായിരിക്കില്ല. എങ്കിലും അവർ അവ നിഷേധിക്കില്ല. സമയക്കുറവാണ് അതിനു ഹേതു. ബർനാർഡ് ഷായെക്കുറിച്ച്, ചർച്ചിലിനെക്കുറിച്ച് ഇന്നു പ്രചരിക്കുന്ന കഥകളെല്ലാം കള്ളങ്ങളാണ്. അവരുടേതായി എടുത്തെഴുതപ്പെടുന്ന വാക്യങ്ങൾ അവരുടേതല്ല. "എൻെറ സൗന്ദര്യവും അങ്ങയുടെ ബുദ്ധിയും ചേർന്ന് കുഞ്ഞു ജനിച്ചാൽ നന്നല്ലേ?" എന്ന് ചലച്ചിത്ര താരം ചോദിച്ചപ്പോൾ ഷാ "ഒരുപക്ഷേ എൻെറ സൗന്ദര്യവും നിൻെറ ബുദ്ധിയും ചേർന്നാണ് ശിശു ജനിക്കുന്നതെങ്കിലോ?" എന്നു പറഞ്ഞതായി പ്രചരിക്കുന്ന കഥ ശുദ്ധമായ കള്ളമാണ്. ഇതുപോലെ അവാസ്തവികങ്ങളാണ് ചങ്ങമ്പുഴയെസ്സംബന്ധിച്ച കഥകളും. ഒരു കള്ളക്കഥ കവിയുടെ ബന്ധുക്കളുടെ സദയാനുമതിയോടെ എഴുതട്ടെ. മകൾക്കു പണമയയ്ക്കാൻ അഞ്ചലാഫീസിൽ വന്ന വൃദ്ധൻ മണിയോർഡർ ഫോം പൂരിപ്പിച്ചു കൊടുക്കാൻ ചങ്ങമ്പുഴയോട് ആവശ്യപ്പെട്ടപ്പോൾ അദ്ദേഹം സ്വന്തം മേൽവിലാസമെഴുതി അടുത്തദിവസം മണിയോർഡർ ഒപ്പിട്ടു പണം വാങ്ങിച്ചുപോലും. ഈ ഹീനപ്രവൃത്തി ചങ്ങമ്പുഴ ചെയ്തിട്ടില്ല.

ഞാനിത്രയും എഴുതിയത് കലാകൗമുദിയിൽ ശ്രീ. പി.എം. ബിനുകുമാർ എഴുതിയ 'ചങ്ങമ്പുഴയെത്തേടി' എന്ന പാരായണയോഗ്യമായ ലേഖനം പാരായണം ചെയ്തതുകൊണ്ടാണ്. ഞാൻ ബഹുമാനിക്കുകയും സ്നേഹിക്കുകയും ചെയ്യുന്ന ചിലരാണ് ചങ്ങമ്പുഴയെക്കുറിച്ച് അതിൽ അഭിപ്രായങ്ങൾ പ്രകടിപ്പിച്ചിട്ടുള്ളത്. അവരുടെ ശ്രദ്ധയില്ലായ്മകൊണ്ടാവാം, അല്ലെങ്കിൽ കൗമാരപ്രായം കഴിഞ്ഞിട്ടില്ലാത്ത ലേഖകൻ വേണ്ട രീതിയിൽ ചോദ്യങ്ങൾ ചോദിക്കാത്തതുകൊണ്ടാവാം വേണ്ടിടത്തോളം ആകർഷകമായിട്ടില്ല ആ ലേഖനം. എങ്കിലും മുൻപു പറഞ്ഞതുപോലെ അതു വായിക്കാൻ കൊള്ളാം

## ബി. മാധവമേനോൻ

1938-ലാണ്—അമ്പത്തിമൂന്നു വർഷം മുൻപാണ്—ഞാൻ ശ്രീ. ബി. മാധവമേനോനുമായി ഒരുമിച്ചു വടക്കൻ പറവൂർ സ്ക്കൂളിൽ പഠിച്ചത്. ഞങ്ങൾ രണ്ടുപേരും ഫിഫ്ത്ത് ഫോമിൽ; പക്ഷേ രണ്ടു ഡിവിഷൻ. അതിനുശേഷം ഇന്നലെ (11-6-91) അദ്ദേഹത്തെ ഇവിടെവച്ചു (തിരുവനന്തപുരം) കണ്ടു. അദ്ഭുതാവഹം. ബാല്യകാലത്ത് അദ്ദേഹത്തിനുണ്ടായിരുന്ന സൗന്ദര്യം ഇന്നുമുണ്ട്. ഇൻഡ്യൻ എഡ്മിനിസ്ട്രേറ്റീവ് സർവീസിൽ സമുന്നതമായ ജോലി നോക്കിയിരുന്ന അദ്ദേഹം അതിൽനിന്നു വിരമിച്ചിട്ടു കുറച്ചുകാലം കഴിഞ്ഞെങ്കിലും ഇന്നും യുവാവിനെപ്പോലെ ഊർജ്ജസ്വലനാണ്. ഇപ്പോഴും സംസ്കാരപരങ്ങളായ കാര്യങ്ങളിൽ പ്രവർത്തിച്ചുകൊണ്ട് ദില്ലിയിൽ താമസിക്കുന്നു. മാധവമേനോൻ എൻെറ സുഹൃത്താണെങ്കിലും അദ്ദേഹത്തിൻെറ ചെറുകഥകളെ ഞാൻ കുററം പറഞ്ഞിട്ടേയുള്ളൂ. പക്ഷേ, ആ വിമർശനങ്ങളിലെല്ലാം തികഞ്ഞ സന്തോഷം പ്രകടിപ്പിച്ചുകൊണ്ടാണ് അദ്ദേഹം സാഹിത്യത്തെക്കുറിച്ചും സംസ്കാരത്തെക്കുറിച്ചും എന്നോടു സംസാരിച്ചത്. അതിൽ കാപട്യമില്ല, നാട്യമില്ല. ബാഹ്യാകൃതിപോലെ വെളുത്തതാണ്—നിർമ്മലമാണ്—അദ്ദേഹത്തിൻെറ മാനസികമണ്ഡലവും. മാധവമേനോനെപ്പോലെ സംസ്കാരമുള്ള ആളുകളെ ഞാൻ അധികം കണ്ടിട്ടില്ല. ചിലർ നമ്മളോടു ശ്രീരാമകൃഷ്ണ പരമഹംസനെപ്പോലെ, വിവേകാനന്ദസ്സ്വാമിയെപ്പോലെ സംസാരിക്കും. അവരുടെ മനസ്സ് കായങ്കുളം കൊച്ചുണ്ണിയുടേതായിരിക്കും; അല്ലെങ്കിൽ ഇംബുലിംഗത്തിൻേറതായിരിക്കും. മാധവമേനോൻ വിശുദ്ധിയുള്ള ആളാണ്. ആ വിശുദ്ധി അദ്ദേഹത്തിൻെറ സംഭാഷണത്തിലും ചേഷ്ടകളിലുമുണ്ട്. നല്ല മനുഷ്യരോടു സമ്പർക്കം പുലർത്തുമ്പോൾ നമ്മളും നല്ല മനുഷ്യരായി കുറച്ചുനേരത്തേക്കെങ്കിലും മാറും. ആ താല്കാലികപരിവർത്തനം എനിക്കു നല്കിയ മാധവമേനോനു നന്ദി.


ബി. മാധവമേനോൻ

## പാണ്ഡിത്യം

ശ്രീ. കെ.പി. നാരായണപ്പിഷാരടി അദ്ദേഹത്തിൻെറ നിലയിൽ പണ്ഡിതനാണ്; മഹാപണ്ഡിതനാണ്. ആ മഹാപാണ്ഡിത്യംകൊണ്ട് അദ്ദേഹം ഉത്കൃഷ്ടങ്ങളായ ഗ്രന്ഥങ്ങൾ രചിച്ചു; നല്ല വ്യാഖ്യാനങ്ങൾ കേരളീയർക്കു നല്കി. അങ്ങനെ നമ്മുടെ സാംസ്കാരിക ചക്രവാളത്തെ അദ്ദേഹം വികസിപ്പിച്ചു. അതിനാൽ ഓരോ കേരളീയനും അദ്ദേഹത്തോടു നന്ദി കാണിക്കേണ്ടതാണ്. ആ കൃതജ്ഞത പ്രകാശിപ്പിക്കുകയാണ് പ്രഫെസർ എ.പി.പി. നമ്പൂതിരി 'കൈരളീസുധ'യിൽ എഴുതിയ "കുററിയററു പോകുന്ന വർഗ്ഗത്തിലെ ഒരുവ്യക്തി" എന്ന ലേഖനത്തിൽ. ആദരണീയമാണ് ലേഖകൻെറ പ്രവൃത്തി.

ഒരുതരം ക്ളാസ്സിക്കൽ സംസ്കാരമാണ് പ്രാചീന സംസ്കൃത കൃതികളിൽ പ്രതിഫലിക്കുക. വ്യാകരണത്തെസ്സംബന്ധിച്ച്, സാഹിത്യത്തെസ്സംബന്ധിച്ച്, ദർശനത്തെസ്സംബന്ധിച്ച് അന്നു പ്രചരിച്ച ആശയങ്ങൾ അക്കാലത്ത് സജീവങ്ങളായിരുന്നു. ഇക്കാലത്താകട്ടെ അവയ്ക്കു ജീവനില്ല. ഇന്നത്തെ സങ്കീർണ്ണമായ ജീവിതത്തിനോ കൂടുതൽ സങ്കീർണ്ണമായ നവീന സാഹിത്യത്തിനോ ആ ആശയങ്ങൾകൊണ്ടു പ്രയോജനമില്ല. സാഹിത്യത്തിൻെറ കാര്യം മാത്രമെടുക്കാം. "ഉത്തരരാമചരിത"ത്തിലെ രസം കരുണമാണോ കരുണവിപ്രലംഭമാണോ എന്ന് ഇന്നാലോചിക്കുന്നത് പാഴ്വേലയാണ്. ചോദ്യക്കടലാസ്സുണ്ടാക്കുന്നവർക്ക് അതൊരു ചോദ്യമാക്കാം. പരീക്ഷയെഴുതുന്നവന് ഒരുത്തരവും എഴുതിവയ്ക്കാം. അത് അവിടെ അവസാനിക്കുന്നു. അല്ലാതെ നവീന ജീവിതത്തിന് അത് ഒരുപകാരവും ചെയ്യുന്നില്ല. ഞാൻ കുററം പറയുകയല്ല. ആർക്കെങ്കിലും വേണമെന്നുണ്ടെങ്കിൽ രസാവിഷ്കാരചർച്ച നടത്താം. അതിന് അതിൻേറതായ വിലയുണ്ട്. പക്ഷേ, ആ ചർച്ച നടത്തുന്നയാൾ മാത്രമാണ് പണ്ഡിതൻ, റൊളാങ് ബാർത്, ക്ളോദ് ലെവി സ്ട്രോസ്, മീഷൽ ഫൂക്കോ ഇവരുടെ സിദ്ധാന്തങ്ങൾ ഹൃദിസ്ഥമാക്കിയിട്ടുള്ളവൻ പണ്ഡിതനല്ല എന്നു കരുതുന്നതു ശരിയല്ല. ദൗർഭാഗ്യംകൊണ്ട് നമ്മുടെ ചിന്താഗതി അതാണ്. 'അഷ്ടാധ്യായി'യിലെ സൂത്രങ്ങൾ കാണാപ്പാഠം പഠിച്ചവനെ നമ്മൾ മഹാപണ്ഡിതനായി കൊണ്ടാടുന്നു. ഒരുസൂത്രം പോലും അറിയാത്തവൻ മററു നവീനവിഷയങ്ങളിൽ അവഗാഹമുള്ളവനാണെങ്കിൽ അയാളെ പണ്ഡിതനായി നമ്മൾ അംഗീകരിക്കില്ല. പാണിനിയുടെ തുളച്ചുകയറുന്ന ബുദ്ധി ചോംസ്കിക്കുമുണ്ട്. എന്നാൽ പാണിനീയമറിയുന്നവൻ മാത്രമാണ് നമുക്കു പണ്ഡിതൻ; ചോംസ്കിയുടെ സിദ്ധാന്തങ്ങൾ ഗ്രഹിച്ചിട്ടുള്ളവൻ പണ്ഡിതനല്ല. ഈ സങ്കല്പം മാറേണ്ടതാണെന്ന് എനിക്കു തോന്നുന്നു. കെ.പി. നാരായണപ്പിഷാരടിയെ മാനിക്കുന്നതുപോലെ സംസ്കൃത വ്യാകരണസൂത്രങ്ങളിൽ ഒന്നുപോലുമറിയാത്തവനെങ്കിലും ലോകവിജ്ഞാനം മുഴുവനും ഗ്രഹിച്ചുവച്ചിരിക്കുന്നവനെയും നമ്മൾ മാനിക്കണം.

☆ ☆ ☆

സ്വാമി വിവേകാനന്ദൻ ഒരിക്കൽ ശിഷ്യന്മാരോടു പറഞ്ഞു. "നിങ്ങളെല്ലാവരും യൂറോപ്യൻ ഫിലോസഫി പഠിക്കുന്നു. ജീവിതത്തിലെ ഏററവും മഹനീയമായ സത്യമേതെന്നു പറയാമോ?" ആരും ഉത്തരം നല്കാതിരുന്നപ്പോൾ സ്വാമിജി അറിയിച്ചു. "നമ്മൾ മരിക്കും. ഇതെപ്പോഴും മനസ്സിൽ വേണം. അതുണ്ടെങ്കിൽ ചൈതന്യം ഉണർന്ന് എഴുന്നേല്ക്കും. മനസ്സിനും ശരീരത്തിനും അത് തേജസ്സ് തരും. ആദ്യമൊക്കെ ആ ചിന്ത മനസ്സിന് ഇടിവുണ്ടാക്കും. പക്ഷേ, ദിനങ്ങൾ കഴിയുമ്പോൾ നിങ്ങളുടെ ഹൃദയത്തിനു ശക്തിയുണ്ടാകും. മരണത്തെക്കുറിച്ചുള്ള അനവരതമായ ചിന്ത നൂതനജീവിതം പ്രദാനം ചെയ്യും."

**ചിലർ നമ്മളോടു ശ്രീരാമകൃഷ്ണ പരമഹംസനെപ്പോലെ, വിവേകാനന്ദസ്വാമി യെപ്പോലെ സംസാരിക്കും. അവരുടെ മനസ്സ് കായംകുളം കൊച്ചുണ്ണിയുടേതായിരിക്കും; അല്ലെങ്കിൽ ഇംബുലിംഗത്തിൻേറതായിരിക്കും.**

**പാണിനിയുടെ തുളച്ചു കയറുന്ന ബുദ്ധി ചോംസ്കിക്കുമുണ്ട്. എന്നാൽ പാണിനീയമറിയുന്നവൻ മാത്രമാണ് നമുക്കു പണ്ഡിതൻ; ചോംസ്കിയുടെ സിദ്ധാന്തങ്ങൾ ഗ്രഹിച്ചിട്ടുള്ളവർ പണ്ഡിതനല്ല.**

# ടോംസിന്റെ ബോബനും മോളിയും




PRINTED AND PUBLISHED BY L. VIJENDRAN ON BEHALF OF KALAKAUMUDI PUBLICATIONS (PVT.) LTD. AT THE KALAKAUMUDI PRESS, THIRUVANANTHAPURAM. EDITOR: S. JAYACHANDRAN NAIR.